

# ആമുഖം.

ഇന്നത്തെ വഞ്ചിരാജ്യത്തിൻെറ പഴയ രൂപമെന്തായിരുന്നുവെന്നു വിശദീകരിക്കുകയാണു് വഞ്ചിബിരുദിൻെറ മുഖ്യമായ ഉദ്ദേശം. വിഷയചർച്ചയിൽ മാന്യസുഹൃത്തുകൾ പലരും ഞങ്ങളെ സഹായിച്ചിട്ടുണ്ടു്. അവരോരോരുത്തരോടും പ്രത്യേകം നന്ദിപറഞ്ഞുകൊള്ളുന്നു.

എറണാകുളം,
21—3—'16.

കെ. രാമപ്പിഷാരൊടി.

# വിഷയവിവൃതി.



അനുബന്ധങ്ങൾ.

# വഞ്ചിബിരുദ്

അജ്ഞഃ സുഖമാരാധ്യഃ
സുഖതരമാരാധ്യതേ വിശേഷജ്ഞഃ।
ജ്ഞാനലവദുർവ്വിദഗ്ദ്ധം
ബ്രഹ്മാപി നരം ന രഞ്ജയതി ॥ 1 ॥

നാമൂലമുച്യതെ കിംചിൽ നാപ്രമാണമുദീൎയ്യതെ॥2॥

'വഞ്ചിരാജവംശമേത്' [1] എന്ന തലക്കെട്ടിൽ ഞങ്ങളെഴുതിയ ലേഖനം പരാമർശിച്ചുകൊണ്ടു മഹാകവി ഉള്ളൂർ യസ്സ്. പരമേശ്വരയ്യർ ഒരു ലേഖനം സഹൃദയ [2] മാസികയിൽ പ്രസിദ്ധം ചെയ്തു, ആ ലഘുപത്രികയുടെ ഒരു പ്രതി ഞങ്ങൾക്ക അയച്ചു തന്നു. അതിന്നു ആദ്യമായി ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളട്ടെ.

ശബ്ദകോലാഹലം, പ്രകൃതാപ്രകൃതത്തിൽ ശ്ലോകോദ്ധരണം, യഥേഷ്ടവ്യാഖ്യാനം, അത്യൂഹപരംപര ഇവകളെക്കൊണ്ട് കെട്ടിനീട്ടി വലിച്ചിഴച്ച് ലക്ഷ്യാലക്ഷ്യങ്ങളുടെ സാധുഭാവത്തിൽ സാധാരണനെ വ്യാമോഹിപ്പിച്ച്, പരൻെറ മനഃസ്ഥിതി ഭ്രാന്തമെന്നുഘോഷിക്കുന്നത് ഒരു പുതിയ ഗവേഷണമാൎഗ്ഗമായിരിക്കാം. ചരിത്രം സാഹിത്യം എന്നീ വിഷയങ്ങളിൽ നിരൂപക

1. എറണാകുളം മഹാരാജാസ് കാളേജ് മാസിക, പുസ്തകം XXI നോക്കുക.

2. പുസ്തകം III ലക്കം 5 പുറം 15—38. ഇതു് രണ്ടാമത്തെ അനുബന്ധമായി ചേൎത്തിട്ടുണ്ട്.

ന്മാർ പറയുന്നതായ അഭിപ്രായത്തെ വ്യക്തിപരമായി വ്യാഖ്യാനിച്ചു്, ചരിത്രരേഖകളെ അന്യഥാകരിച്ചു് നിരൂപകന്മാ ഗൂഢാഭിപ്രായങ്ങളും അഭിസന്ധികളുമുണ്ടെന്നു പ്രതിപാദിക്കുന്നതു് ഭ്രാന്തമനഃസ്ഥിതിയുടെ ഫലമല്ലെങ്കിൽ വാൎദ്ധക്യത്തിന്റെ ചിഹ്നം എന്നേ പറയേണ്ടതുള്ളു. സിദ്ധങ്ങളായ സകല രേഖകളേയും ഹസ്തഗതമാക്കുവാൻ ഒരു ഗവേഷകനും, ഇക്കാലത്തു് പ്രത്യേകിച്ചു്, സാധിക്കുന്നതല്ല. അപ്പപ്പോൾ കിട്ടുന്നതായ രേഖകളെ യഥാബുദ്ധി വ്യാഖ്യാനിക്കുന്നതും, അതിൽനിന്നുളവാകുന്ന അനുമാനങ്ങളെ പൊതുജനസമക്ഷമവതരിപ്പിക്കുന്നതും ഒരു ഗവേഷകന്റെ ധൎമ്മമാണു്. ലക്ഷ്യാന്തരങ്ങളെക്കൊണ്ടു് ഉക്താഭിപ്രായം തെററാണെന്നു ബോദ്ധ്യം വന്നാൽ ആത്മാഭിമാനം നോക്കാതെ തുറന്നു പറയുകയെന്നതും ഗവേഷകധൎമ്മമായിട്ടാണു് ഞങ്ങൾ ധരിച്ചിട്ടുള്ളതു്; അതല്ലാതെ, ഗവേഷകനു അവാന്തരാഭിപ്രായം, ഭ്രാന്തമനഃസ്ഥിതി, വങ്കത്തം, വഷളത്തം, മുതലായ ഗുണങ്ങളുണ്ടെന്നു ഉൽഘോഷിക്കുന്നതു് ഗവേഷകധൎമ്മമായിട്ടു ഞങ്ങൾ ധരിച്ചിട്ടുമില്ല. ഇത്തരം ഉൽഘോഷണം മഹാകവിയുടെ മഹത്വത്തെയായിരിക്കുമോ വെളിവാക്കുന്നതു്? ഈ സംഗതി എങ്ങനെയെങ്കിലുമിരിക്കട്ടെ. ഞങ്ങൾ ചൎച്ചചെയ്ത ലക്ഷ്യത്തിൽ നിന്നുളവായ അനുമാനങ്ങൾ—അയ്യരുടെ അഭിപ്രായത്തിൽ-ദുഃചേഷ്ട ആഗ്രഹങ്ങൾ— അസാധുവാണെന്നു തെളിയിക്കുവാൻ ഹാജരാക്കീട്ടുള്ള ലക്ഷ്യങ്ങളെ പരാമൎശിക്കുന്നതു് യഥാൎത്ഥചരിത്രസംഗതികളെ മനസ്സിലാക്കുന്നാ

തിനും അയ്യരുടെ യഥാത്ഥാഭിസന്ധിയെന്തെന്നു വിശദീകരിക്കുന്നതിനും ഏറെക്കുറെ ഉപകരിക്കുന്നതാണു്. പ്രസ്തുത പരാമശ്നത്തിൽ അയ്യരുടെ ഗവേഷണമയ്യാദ ഞങ്ങളും അറിയാതെ സ്വീകരിച്ചു പോയെന്നു വരുന്നതായാൽ വായനക്കാർ ആയതു് ക്ഷമിക്കണമെന്നു അഭ്യത്ഥിച്ചുകൊള്ളുന്നു.

# 1. വേണാടും ഇതരരാജകുടുംബങ്ങളും.

ഞങ്ങളുടെ ലേഖനത്തിനു വിഷയമല്ലാത്തതും ആയതിനാൽ ഞങ്ങൾ അഭിപ്രായം പറയാത്തതുമായൊരു വിഷയമാണ് അയ്യർ ആദ്യമായി ചച്ചചെയ്തിട്ടുള്ളതു്. വേണാട് (ചിറവായ്—തൃപ്പാപ്പൂർ), ആററിങ്കൽ, കൊല്ലം, ഇളയിടത്ത്, പേരകത്താവഴി, കായംകുളം മുതലായ സ്വരൂപങ്ങൾ അന്യോന്യം ബന്ധം, അല്ല അത്യന്തം ബന്ധം, ഉള്ളവയായിരുന്നുവത്രെ. ഈ മതം സ്ഥാപിക്കുന്നതിനുള്ള തെളിവുകൾ താഴെ പറയുന്നവയാണ്.

1. ഈ സംഗതി സവ്വവിദിതമാണു്.
2. ഇതു സ്ഥാപിക്കുവാൻ എത്ര രേഖകൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണു്.
3. ഇതിനെപ്പററി ഞങ്ങൾക്കൊഴികെ മററാക്കും തന്നെ സംശയമില്ല.
4. വേണാട് രാജവംശത്തിലെ ആററിങ്കൽ, കൊല്ലം, ചിറവായ്, ഏളയടത്ത് ഈ നാലു ശാഖകൾ തമ്മിൽ 'ഒരേ കുടുംബത്തിലെ അംഗങ്ങളുടെ നിലയി

ലുള്ള ബന്ധംതന്നെ ഉണ്ടായിരുന്നു'വെന്നു പണ്ഡിതവരേണ്യനായ ആററൂർ കൃഷ്ണപ്പിഷാരൊടി വിളിച്ചു പറഞ്ഞിട്ടുണ്ടു്.

5. കൊ. വ. 918-ാമാണ്ടിൽ ഡച്ചുകാരനായ ഗൊളാനീസ് തിരുവിതാംകൂർ രാജ്യത്ത് മുൻകാലത്ത് അഞ്ചു രാജകുടുംബങ്ങൾ ഉണ്ടായിരുന്നുവെന്നും, അവയിൽ ദേശിങ്ങനാടൊഴികെ ബാക്കിയെല്ലാം അപ്പോഴെക്കും ഏകീകൃതമായിത്തീർന്നിരുന്നു എന്നും പറഞ്ഞിട്ടുണ്ടു്.

6. ഈ വസ്തുതകളെല്ലാം പരേതനായ മി. പത്മനാഭമേനോൻ മുതലായ യഥാർത്ഥചരിത്രപണ്ഡിതന്മാർ അംഗീകരിച്ചിട്ടുമുണ്ടു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള രാജകുടുംബങ്ങളുടെ അന്യോന്യബന്ധത്തെപ്പററി ഞങ്ങൾ അഭിപ്രായപ്പെട്ടിട്ടില്ല. പ്രസ്തുത കുടുംബങ്ങൾ ഓരോന്നും വിഭിന്നസ്വരൂപങ്ങളായിരുന്നുവെന്നു മാത്രമാണു് ഞങ്ങൾ പ്രസ്താവിച്ചിട്ടുള്ളതു്. ഡച്ചുകാരൻെറ അഭിപ്രായം ഈ മതത്തെ സ്ഥാപിക്കുകയേ ചെയ്യുന്നതുമുള്ളു. പുറമെ അയ്യർ ഉപപാദിച്ചിട്ടുള്ള കാരണങ്ങൾ—അതായതു് സർവ്വവിദിതത്വം, അനേകതരേഖോൽഘോഷണം, സന്ദേഹാഭാവത്വം, പണ്ഡിതാഭിപ്രായം — ഇവയെക്കൊണ്ടു മാത്രമേ ഈ സ്വരൂപങ്ങളുടെ അന്യോന്യബന്ധം സ്ഥാപിച്ചുകൂട്ടു എന്നുള്ളതു് വാസ്തവമാണെങ്കിൽ, ആ മതത്തിന്നു ഒരു വെറും അഭിപ്രായത്തിൻെറ നിലയല്ലാതെ, ഒരു സിദ്ധാന്തത്തിൻെറ വില ഇല്ലതന്നെ. ഡച്ചുകാരൻെറ ഉദ്ധൃതമായ അഭിപ്രായത്തിൽ കൃപകവും തിരുവിതാംകൂറും

രണ്ടു രാജ്യങ്ങളായിരുന്നുവെന്നു സ്പഷ്ടമായിരിക്കെ 'കൊല്ലത്തിന്റെ അപദാനങ്ങൾ തികച്ചും പഴയ തിരുവിതാംകോടിന്റെ അപദാനങ്ങളാണെന്നു' എങ്ങിനെ വന്നുകൂടുന്നു? വിശേഷിച്ചു 900-ാമാണ്ടിന്നു മുമ്പുള്ള സംഗതിയെപ്പററിയാണു് ഞങ്ങൾ പ്രസ്താവിച്ചതു്. 918-ാമാണ്ടിൽ 'ജയസിംഹനാട് അപ്പോഴേക്കും ഏകീകൃതമായ നാലു കുടുംബങ്ങളിലും ചേരാതെ നിന്നിരുന്നു' എന്നുള്ള ഡച്ചുകാരന്റെ അഭിപ്രായം ഞങ്ങളുടെ മതത്തിന്നു സാധകവും അയ്യരുടെതിന്നു ബാധകവും ആണെന്നുള്ളത് സുവ്യക്തം ആണു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള കൊട്ടാരക്കരയിൽ നിന്നുള്ള ലേഖം ഞങ്ങളുടെ അഭിപ്രായത്തെ ബലപ്പെടുത്തുന്നതേയുള്ളു. 798-ാമാണ്ടിൽ കൊട്ടാരക്കരെയും വേണാട്ടും വിഭിന്നരാജ്യങ്ങളായിരുന്നുവെന്നും, വേണാട്ടിലെന്നപോലെ കൊട്ടാരക്കരെയിലും ഒരു നാടു വാഴുന്ന മഹാരാജാവു് ഉണ്ടായിരുന്നുവെന്നും അയ്യർ അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്. ആയതിനാൽ 798-ാമാണ്ടിൽ ഈ രണ്ടു സ്വരൂപങ്ങളും വിഭിന്നങ്ങളായിരുന്നുവെന്നുള്ള സംഗതി സമ്മതിക്കാതെ നിവൃത്തിയില്ല.[1] ഈ വാസ്തവം ഈ പ്രകൃതത്തിൽ അയ്യർ മറക്കുകയോ മറയ്ക്കുകയോ ആണു് ചെയ്തിട്ടുള്ളതു്.

---

1. 520-ാമാണ്ടിലെ കുന്നിന്മേൽ എളേടത്തു് വീരകേരളവർമ്മ തിരുവടി തിരുവിതാംകൂർ രാജാവായിരുന്നില്ലെന്നു 1100-ാമാണ്ടിലെ വാർഷികറിപ്പോർട്ടിൽ യഫ് എന്ന അനുബന്ധത്തിൽ പുരാതനവസ്തുഗവേഷകൻ പ്രസ്താവിച്ചുകാണുന്നു. ഈ സംഗതി ഈ പ്രകൃതത്തിൽ പ്രത്യേകം സ്മർത്തവ്യമാണു്.

ആററൂർ കൃഷ്ണപിഷാരൊടി ഗവേഷകദൃഷ്ട്യാ ഈ വിഷയത്തെപ്പററിപ്പറഞ്ഞിട്ടുള്ളത് ഇവിടെ ശ്രദ്ധേയമാണ്. [1] "നിഷ്കർഷിച്ചു നോക്കുമ്പോൾ ലന്തക്കാർ കേരളത്തിൽ വന്ന കാലത്തു കൊല്ലം മുതൽക്കു തെക്കോട്ടുള്ള ഭൂഭാഗം അഞ്ചു ഖണ്ഡങ്ങളായി അഞ്ചു രാജാക്കന്മാർ ഭരിച്ചിരുന്നുവെന്ന സംഗതി ആ ലന്തക്കാരുടെ രേഖകളിൽ പ്രസ്താവിച്ചിട്ടുള്ളതിനെയാണ് തിരുവിതാംകൂർ രാജവംശം മുൻകാലങ്ങളിൽ അഞ്ചു ശാഖകളായിരുന്നുവെന്ന നിലയിൽ വ്യാഖ്യാനിച്ചു തുടങ്ങിയതും, ആ നിലയ്ക്കു അവസാനം നിശ്ചയിക്കാതെ കാലപ്പഴക്കം കൊടുത്തുവന്നതും, ആ ശാഖകൾക്കു ഓരോ തരത്തിൽ പ്രസിദ്ധിയുള്ള ചില സ്വരൂപനാമങ്ങൾ മനോധർമ്മംപോലെ സങ്കല്പിച്ചുവന്നതും എന്നൊരു സ്ഥിതിയാണോ ഇതിനെല്ലാമടിസ്ഥാനമെന്നു സംശയം തോന്നുന്നുണ്ട്. ക്രിസ്തുവർഷം 1675-ലെ ലന്തരേഖകളിൽ കാണുന്നതു വേണാട്ടു പ്രദേശം അഞ്ചു രാജ്യങ്ങളായി വിഭജിച്ചിരിക്കുന്നുവെന്നും, തിരുവിതാംകൂർ, ആററിങ്കൽ, എളയിടത്തു്, പെരുന്തല(നെടുമങ്ങാട്ടു), ചിങ്ങനാട്ടു(ദേശിങ്ങനാട്ടു)ഇങ്ങനെ അഞ്ചു രാജകുടുംബക്കാർ ഓരോന്നും ഭരിച്ചുവരുന്നുവെന്നുമാണ്... ......ഈ രാജകുടുംബങ്ങളിൽ ചിലതു തമ്മിൽ ദത്തുവഴിക്കും ചാർച്ചവഴിക്കും കാലക്രമത്തിൽ പുലബന്ധവും ബന്ധുതയും ഉണ്ടായിത്തീർന്നിട്ടുണ്ടെന്നു പല രേഖകൾകൊണ്ടും ഊഹിക്കാവുന്ന സംഗതി അടിസ്ഥാനമായിട്ടായിരിക്കണം ഒരേ കുടുംബത്തിലെ അഞ്ചു ശാഖകളാണെന്നുള്ള ധാരണ വന്നതെന്നും കരുതേണ്ടിയിരിക്കുന്നു."

1. ലീലാതിലകം അവതാരിക ഭാ. viii—ix നോക്കുക.

അവസാനമായി ആ പണ്ഡിതവരേണ്യൻ വേണാടെന്നു ഒരു രാജവംശംതന്നെ ഉണ്ടായിരുന്നുവോ എന്നും സംശയിക്കുന്നു. ചരിത്രവും, ചരിത്രകഥയും തമ്മിൽ വ്യത്യാസമുണ്ടെന്നുള്ള സംഗതി അയ്യർ വിസ്മരിച്ചിരിക്കുന്നു. പ്രാമാണികത്വം കല്പിച്ചുകൊടുത്തിട്ടുള്ള പിഷാരൊടിയുടെ ഈ മതം അയ്യർ സ്വീകരിക്കേണ്ടതല്ലയൊ?

പരേതനായ മി. പത്മനാഭമേനോൻെറ ചരിത്രവിഷയത്തിലുള്ള അഭിസന്ധിയെപ്പററി അയ്യർക്കുള്ളപോലെതന്നെ ഞങ്ങൾക്കും വളരെ ബഹുമാനമാണു്. പക്ഷെ അതുകൊണ്ടു മാത്രം അദ്ദേഹം പറഞ്ഞിട്ടുള്ളതു മുഴുവനും കണ്ണടച്ചു സ്വീകരിക്കുവാനോ വിശ്വസിക്കുവാനോ ഞങ്ങൾ തയ്യാറില്ല. ആററിങ്കൽ, ജയസിംഹനാടു, കായംകുളം എന്നീ തലവാചകത്തിൽ 'ഗവേഷകന്മാക്കും ജിജ്ഞാസുക്കൾക്കും പ്രയോജനകരമായ നിബന്ധനരത്നമായ' [1] തൻെറ കേരളചരിത്രത്തിൽ [2] എഴുതിക്കൂട്ടീട്ടുള്ളതു് വായിച്ചാൽ ചരിത്രകാരൻെറ നിലയിലുള്ള അദ്ദേഹത്തിൻെറ ആന്തരാഭിപ്രായമെന്തെന്നും, ആയതു് എത്രമാത്രം അയ്യരുടെ മതത്തെ സഹായിക്കുന്നുണ്ടെന്നും അറിയാവുന്നതാണു്. [3] നാഗമയ്യയുടെ അഭിപ്രായവും

---

1. സമസ്തകേരളസാഹിത്യപരിഷൽപത്രിക പുസ്തകം V ഭാഗം 474 നോക്കുക.

2. കേരളചരിത്രം പുസ്തകം II ഭാഗം 5—18 നോക്കുക.

3. വേണാടു്, ചിറവായ്, തൃപ്പാപ്പൂർ ഇവയെല്ലാം ഒരേ കുടുംബമാണെന്നു മി. അയ്യർ പ്രസ്താവിക്കുന്നു. കായംകുളത്തെ മാത്രം വേറെ നിൎത്തുന്നു. മി. മേനോൻ കായംകുളത്തേയും ചിറവായും ഒന്നാക്കുന്നു. ഈ അഭിപ്രായദ്വയത്തിൽ ഏതാണു് ശരിയായിട്ടുള്ളതു്? അതൊ രണ്ടും ശരിയോ?

ഏതാണ്ട് ഇതുപോലെതന്നെയാണ് എന്നു സ്റ്റെയിറവു മാനുവലിൽനിന്നു പ്രത്യക്ഷമാകുന്നുണ്ട്. [1] ഇവരുടെ നിഷ്കൃഷ്ടമായ അഭിപ്രായങ്ങളേയും അഭിപ്രായവ്യത്യാസങ്ങളേയും കാണിക്കാതെ യഥാർത്ഥചരിത്രപണ്ഡിതന്മാർ തന്റെ മതത്തെ അംഗീകരിച്ചിട്ടുണ്ടെന്നു സാടോപം പ്രതിപാദിക്കുന്നതു് ഗവേഷകമര്യാദയല്ലെന്നു അയ്യരെ അനുസ്മരിപ്പിക്കേണ്ടിയിരിക്കുന്നു.

പ്രസ്തുത രാജകുടുംബങ്ങൾ തമ്മിൽ ബന്ധമുണ്ടായിരുന്നുകൊള്ളട്ടെ, ഇല്ലാതിരുന്നുകൊള്ളട്ടെ, അവയെല്ലാം അവരവരുടെ കീഴിലുള്ള വിഭിന്നരാജ്യങ്ങളായിരുന്നുവെന്നുള്ള വസ്തുത അയ്യർ പ്രാമാണികന്മാരായ ചരിത്രപാരംഗതന്മാരും വിദ്യാപ്രവീണന്മാരും സമ്മതിച്ചിട്ടുള്ളതാണ്. പുരാതന വസ്തുപരിശോധകന്മാർ ഹാജരാക്കീട്ടുള്ള ശിലാരേഖകളും ഈ വസ്തുത വിശദമാംവണ്ണം സ്ഥാപിച്ചിട്ടുമുണ്ട്. [2] പ്രാമാണികന്മാരുടെ ഉക്താഭിപ്രായങ്ങളേയും പ്രസിദ്ധമായ ശിലാശാസനങ്ങളേയും വിസ്മ

---

1. പരേതനായ ഗോപിനാഥറാവുവിന്റെ അഭിപ്രായത്തിൽ വിഭിന്നമായ ക്രൂപകം ആധുനികകാലത്തു തിരുവിതാംകൂർ രാജ്യത്തു ലയിച്ചുവത്രെ. ഒരേ കുടുംബത്തിന്റെ ശാഖകളായ ക്രൂപകവും വേണാട്ടും ചേരന്മാരുടെ തിരോഗമനാനന്തരം വിഭിന്ന സ്വരൂപങ്ങളായിത്തീർന്നു എന്നു അയ്യർ അഭിപ്രായപ്പെടുന്നു. ഏതു് പണ്ഡിതവരേണ്യന്റെ അഭിപ്രായമാണ് സ്വീകാര്യമായി കരുതേണ്ടതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. അതോ രണ്ടും സ്വീകാര്യമാണോ?

2. ഈ സംഗതിയിൽ അയ്യർ സംശയം ദ്യോതിപ്പിക്കാത്തതുകൊണ്ടു ഇവിടെ ചർച്ചചെയ്യുന്നതില്ല. കുടുംബങ്ങൾ തമ്മിലുള്ള ബന്ധസ്വരൂപം എങ്ങിനെ തീരുമാനിച്ചാലും, ആ സംഗതി ഞങ്ങളുടെ അഭിപ്രായത്തിന്നു ബാധകവും അല്ല.

രിച്ചു പ്രസ്തുത കുടുംബങ്ങളെല്ലാമൊന്നാണെന്നു വാദിക്കുന്ന അയ്യരുടെ മനഃസ്ഥിതിയേപ്പററി [1] അത്ഭുതപ്പെടുകമാത്രമേ ചെയ്യേണ്ടതുള്ളൂ.

## 2. ദത്തും ബിരുദും.

രാമനാട്ടത്തിന്റെ നാമാന്തരത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതു് മററാരുമല്ല, അയ്യർതന്നെയാണു്. വഞ്ചിബാലവീരകേരളവർമ്മരാമായണമെന്നുതന്നെയായിരിക്കാം അയ്യർ കണ്ടിട്ടുള്ള പാഠം. പക്ഷെ എഴുതി അച്ച

1. ഇന്നത്തെ തിരുവിതാംകൂറിലെ മധ്യദക്ഷിണഭാഗങ്ങളിൽ ഉണ്ടായിരുന്ന രാജകുടുംബങ്ങളെല്ലാം വേണാടു് സ്വരൂപത്തിന്റെ താവഴികളാക്കി തിരുവിതാംകൂർ ചരിത്രകാരന്മാർ ഗണിച്ചുവരുന്നതിന്റെ ആന്തരമായ ഉദ്ദേശം ആ രാജവംശത്തെ കൊച്ചി രാജവംശത്തോടു തുല്യമാക്കാനായിട്ടാണോ എന്നുംകൂടി ഇപ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു. ഈ പ്രസ്താവത്തിൽ അവർ ഒരു സംഗതി വിസ്മരിച്ചുപോയിട്ടുള്ളതു് പ്രകൃതത്തിൽ പ്രസ്താവയോഗ്യമാണു്. പെരുമ്പടപ്പുസ്വരൂപത്തിലെ താവഴികളെ താവഴികളായിട്ടുതന്നെയാണു് സർവ്വത്ര പ്രതിപാദിച്ചുകാണുന്നതു്; അവയെയാകട്ടെ സ്വരൂപങ്ങളായി ആരുംതന്നെ വിവരിച്ചിട്ടുമില്ല. വേണാടിന്റെ താവഴികളായി പറയപ്പെടുന്ന സ്വരൂപങ്ങളാകട്ടെ സ്വരൂപങ്ങളുടെ നിലയിലല്ലാതെ താവഴികളായിട്ടു ആധുനികന്മാരല്ലാതെ ആരുംതന്നെ വിവരിച്ചിട്ടുമില്ല. ശ്രീ രാജരാജവർമ്മതമ്പുരാൻ ഉദ്ധരിച്ചിട്ടുള്ള ചില രേഖകളെ തെററി വ്യാഖ്യാനിച്ചു കൊച്ചി വെള്ളാരപ്പള്ളിക്കോയിക്കൽനിന്നു ആററുങ്ങൽ സ്വരൂപത്തിങ്കലേക്കു ഒരു ദത്തുണ്ടായിട്ടുള്ളതായി ചിലർ പ്രസ്താവിച്ചുകാണുന്നുണ്ടു്. ഈ അഭ്യൂഹം സ്വീകരിച്ചു് സ്വലേഖനത്തിൽ 26-ാം ഭാഗത്തിൽ 'വേണാടു്, പെരുമ്പടപ്പു്, കൊല്ലം എന്നീ സ്വരൂപങ്ങളും മൂലത്തിൽ ഒന്നായിരുന്നു എന്നുള്ള ഐതിഹ്യം ആസ്പദമില്ലാത്തതല്ല' എന്നിങ്ങനെ എഴുതുന്ന അയ്യർ കൊച്ചിയേയുംകൂടി വേണാടിന്റെ താവഴിയാക്കി ഉറപ്പിച്ചു പ്രതിപാദിക്കാത്തതു് ചരിത്രത്തിന്റെ ഭാഗ്യമെന്നേ പറയേണ്ടതുള്ളൂ.

ടിപ്പിച്ചിട്ടുള്ള പാഠം വഞ്ചിവാലവീരകേരളവൎമ്മ രാമായണമെന്നാണ്; ആ പാഠത്തെ വഞ്ചിബാലവീരകേരളവൎമ്മ രാമായണമെന്നു വ്യാഖ്യാനിക്കുകയും ചെയ്തു. വാലനെ ചിലർ ബാലനാക്കി വ്യാഖ്യാനിക്കാമെങ്കിൽ, മററു ചിലർ പാലനാക്കിയെന്തുകൊണ്ടു വ്യാഖ്യാനിച്ചുകൂടാ? ഊഹാവകാശം ചിലർ മാത്രമേ ഉള്ളു എന്നാണോ അയ്യർ ശഠിക്കുന്നതു്? അയ്യരുദ്ധരിച്ചിട്ടുള്ള വില്ലടിച്ചാൻ പാട്ടിൽ 15-ാം ഗാനത്തിൽ ഇപ്രകാരം മാററിയതായിട്ടു കാണുന്നതുമുണ്ടല്ലോ. അനവധി താളിയോലഗ്രന്ഥങ്ങൾ പരിശോധിക്കേണ്ടതായ അവസരം ഞങ്ങൾക്കും ഉണ്ടായിട്ടുണ്ടു്. അവയിലെല്ലാത്തിലും പ-വ എന്നീ അക്ഷരങ്ങൾ സാമാന്യമായി വ്യത്യാസമില്ലാത്ത വിധത്തിലാണ് എഴുതിക്കണ്ടിട്ടുള്ളതു്. ഈ സംഗതി അടിസ്ഥാനപ്പെടുത്തി വ-പ-യായിരിക്കാമെന്നു ഞങ്ങൾ ഊഹിച്ചാൽ ഇത്രമാത്രം ഉദ്ധതമായ വിധത്തിൽ പ്രലപിക്കേണ്ടാവശ്യമെന്തെന്നു മനസ്സിലാകുന്നില്ല. വിഭിന്നാഭിപ്രായം സഹിക്കവയ്യാത്ത വിധത്തിൽ അത്ര ദുൎബ്ബലമാണ് മനഃസ്ഥിതിയെങ്കിൽ ഉച്ചൈസ്തരാം പ്രലപിക്കാതിരിക്കുകയാണു് വേണ്ടതു്.

798-ാമാണ്ടിൽ കൊട്ടാരക്കരയിൽനിന്നു ഒരു വീരകേരളവൎമ്മാവെ വേണാട്ടിലേക്കു ദത്തു വെച്ചിട്ടുണ്ടായിരിക്കാം.[1] അപ്പോൾ അദ്ദേഹം നാടു വാണിരുന്ന

---

1. ഇങ്ങനെ ഒരു ദത്തുണ്ടായി എന്നുള്ളതിലേക്കു തെളിവെന്തെന്നു ആദ്യമായി ചോദിക്കേണ്ടതുണ്ടു്. സ്റ്റേയിററ്മാനുവലിലാകട്ടെ, മി. ശങ്കുണ്ണിമേനോൻെറ തിരുവിതാംകൂർ ചരിത്രത്തിലാകട്ടെ ഈ ദത്തിനെപ്പററി യാതൊന്നും പ്രസ്താവിച്ചുകാണുന്നില്ല. ഈ സംഗതി പ്രകൃതത്തിൽ പ്രത്യേകം സ്മൎത്തവ്യമാണു.

തമ്പുരാനുമായിരുന്നിരിക്കാം. [1] പക്ഷെ ദത്തുകൊണ്ട സ്വരൂപിയുടെ സ്ഥാനമാനങ്ങൾ ദത്തു കൊടുത്ത സ്വരൂപികൾ ഉപയോഗിക്കാറില്ല എന്നുള്ള എന്റെ മതം തെററാണെന്നു സ്ഥാപിക്കണമെങ്കിൽ, അങ്ങിനെ ചെയ്തിട്ടുള്ളതിന്നു വേറെ തെളിവുകളുണ്ടെങ്കിൽ—അഭിപ്രായങ്ങളും അഭ്യൂഹങ്ങളും പോരാ—അവയെ പുറത്തിറക്കുകയാണു വേണ്ടതു്. ഉപരിപ്ലവമെന്നൊരു പദം ഉപയോഗിച്ചതുകൊണ്ടു മാത്രം അയ്യരുടെ മതം സാർത്ഥകവും ഞങ്ങളുടെ മതം നിരർത്ഥകവും ആകുന്നതല്ല. 'കൊട്ടാരക്കരെ നാടു വാണിരുന്ന തമ്പുരാനെത്തന്നെയാണു് ദത്തുവെച്ചതു്. അമ്മാമനോടൊപ്പംതന്നെ അനന്തരവനും ആ ദത്തിൽ ആനന്ദിക്കുകയും —കാരണവർ ദത്തു പോയതുകൊണ്ടു തനിക്കു രാജ്യം കിട്ടിയെന്നുള്ളതുകൊണ്ടാണോ ആവോ— വഞ്ചിപദം തന്റെ പേരോടൊപ്പം ചേർത്തെഴുതുകയും ചെയ്തുവെന്നുള്ളതാണു് വസ്തുസ്ഥിതി.' ഇതിനെ വസ്തുസ്ഥിതി കഥനമെന്നല്ല, സ്വാഭ്യൂഹോൽഘോഷണം, അല്ലെങ്കിൽ അസംബന്ധപ്രലപനം, എന്നാണു് ഞങ്ങൾ വ്യാഖ്യാനിക്കുക. നാടു വാണിരുന്ന തമ്പുരാനെയാണു് ദത്തെടുത്തതു്; ആ ദത്തിൽപ്പെടാത്ത മരുമകൻ വീരകേരളൻ ദത്തുപോയ അമ്മാമന്നു പുത്രനായി ലഭിച്ചു എന്നു അയ്യർ ഊഹിക്കുന്ന സ്ഥാ

1. അയ്യരുടെ അനുമാനമല്ലാതെ ഇതിന്നു വേറെ തെളിവുണ്ടോ എന്നു വളരെ സംശയമാണു്. നാടു വാണിരുന്ന വലിയ തമ്പുരാനെ വേറെ ഒരു കുടുംബത്തിലേക്കു ദത്തുവച്ചുവത്രെ! ഈ സംഗതി വിശ്വാസയോഗ്യമാകണമെങ്കിൽ വേറെ തെളിവു വേണ്ടതായിട്ടാണു് ഇരിക്കുന്നതു്.

നമാനം തൻെറ പേരോടും ചേർത്തെഴുതി, എന്നീ സംഗതികൾ ഉണ്ടെന്നു അയ്യർ സൂചിപ്പിച്ചിട്ടുള്ള കാരണ കാര്യഭാവം, കവിസംവേദ്യമായിരിക്കാം; ഗവേഷകദൃഷ്ടിക്കു വിഷയമല്ലാത്തതിനാൽ ഇതല്ലേ ഉപരിപ്ലവവാദം എന്നു ചോദിക്കേണ്ടതുമുണ്ടു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള 798-ാമാണ്ടിലെ ദത്തിന്നുമുമ്പിൽ കൊട്ടാരക്കരത്തമ്പുരാക്കന്മാർ ആരുംതന്നെ വഞ്ചിയെന്ന സ്ഥാനപ്പേര് ഉപയോഗിച്ചിരുന്നില്ലെന്നു സ്ഥാപിച്ചാൽ മാത്രമെ അയ്യരുടെ മതം സാൎത്ഥകമാകയുള്ളു. അതു് അയ്യർതന്നെ സ്ഥാപിക്കേണ്ടതുമാണു്. ഇതുംപോരാ; വേണാട്ടിലേക്കു ദത്തു കൊടുത്തിട്ടുള്ള ഇതരരാജകുടുംബങ്ങൾ വേണാടിൻെറ സ്ഥാനപ്പേരുകൾ, ദത്തിൻെറ മാത്രം ഫലമായിട്ടു്, ഉപയോഗിച്ചിരുന്നുവെന്നും അയ്യർക്കു സ്ഥാപിക്കേണ്ടതായിട്ടുണ്ടു്. സാരമായ ഈ സംഗതി രണ്ടിനെപ്പററിയും അയ്യർ ഒന്നുംതന്നെ പറയുന്നതുമില്ല. വേണാട്ടിലേക്കു പല സ്വരൂപങ്ങളിൽനിന്നും പല കാലത്തും ദത്തുണ്ടായിട്ടുണ്ടെന്നു തിരുവിതാംകൂർ ചരിത്രകാരന്മാർ പ്രസ്താവിച്ചു കാണുന്നതിനാൽ, അയ്യരുടെ മതം ശരിയാണെങ്കിൽ, ഇന്നു കേരളത്തിൽ നിരവധി വഞ്ചിപാലകന്മാരും കുലശേഖരപ്പെരുമാക്കന്മാരും ഉണ്ടായിരിക്കേണ്ടതുമുണ്ടു്.

ദത്തിനെപ്പററിയുംകൂടി രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. അയ്യർ പ്രസ്താവിച്ചിട്ടുള്ള ഈ ദത്തു് ഡൈനാസ്റ്റിക്കറെക്കാർഡ്സിനെ മാത്രം അടിസ്ഥാനപ്പെടുത്തിട്ടുള്ളതായിരിക്കണം. സ്റ്റേററ് മാനുവലിൽ ആകട്ടെ, ശങ്കുണ്ണിമേനോൻെറ തിരുവിതാംകൂർചരിത്രത്തിലാകട്ടെ പ്ര

സ്തുതകാലത്തു് ഒരു ദത്തുണ്ടായതായിട്ടു പ്രസ്താവിച്ചു കാണുന്നില്ല. പുറമെ 798-ാമാണ്ടിനു കുറച്ചു മുമ്പും പിമ്പും ഉള്ള കാലത്തു് തെക്കൻതിരുവിതാംകൂറിൽ ഉണ്ടായിരുന്ന രാജാക്കന്മാരുടെ ആവലി പരിചിന്തിച്ചു നോക്കിയാൽ, അക്കാലത്തു് വേണാട്ടിലേക്കു് ഒരു ദത്തെടുക്കേണ്ടതായ ആവശ്യംതന്നെ ഉണ്ടായിരുന്നതായിട്ടു് അഭ്യൂഹിക്കാവുന്നതല്ല. രാമനാട്ടമുണ്ടാക്കിയതു് കൃഷ്ണനാട്ടത്തിനു ശേഷമാണെന്നു് അയ്യർ സമ്മതിച്ചിട്ടുള്ള സ്ഥിതിക്കു രാമനാട്ടത്തിൻെറ കാലം ഒമ്പതാം നൂററാണ്ടിൻെറ മദ്ധ്യഭാഗത്തായിരിക്കുവാനേ തരമുള്ളു. ഇതിന്നിടയ്ക്കു വേണാട്ടിലേക്കു വേറെ കുടുംബങ്ങളിൽനിന്നും ദത്തുണ്ടായിട്ടുമുണ്ടു്. വസ്തുസ്ഥിതി ഇങ്ങനെ ഇരിക്കെ, ഒരു പുരുഷാന്തരം മുമ്പു് വേണാട്ടിലേക്കു ഒരു ദത്തുണ്ടായിട്ടുണ്ടു് എന്ന സംഗതി മാത്രം പ്രമാണിച്ചു, അന്നത്തെ കൊട്ടാരക്കരെ തമ്പുരാൻ, ആ ദത്തിൽ ആനന്ദിച്ചു, വഞ്ചി എന്ന സ്ഥാനം അമ്മാമനോടൊപ്പം താനും തൻെറ പേരോടൊപ്പം എഴുതി ചേർത്തുവെന്നുള്ളതാണു് വസ്തുസ്ഥിതി എന്നുള്ള അയ്യരുടെ വസ്തുസ്ഥിതികഥനത്തിൻെറ യാഥാർത്ഥ്യം വായനക്കാർതന്നെ ആലോചിച്ചു തീരുമാനിക്കട്ടെ. പുറമെ, കേരളചരിത്രപാരംഗതനെന്നു അയ്യർതന്നെ സമ്മതിച്ചിട്ടുള്ള പരേതനായ പത്മനാഭമേനോൻ ഈ വിഷയത്തിൽ പറഞ്ഞിട്ടുള്ളതു ശ്രദ്ധേയമായിരിക്കും. "ഇപ്പോഴും അറിയാമെന്നുള്ളേടത്തോളം ചരിത്രരേഖകൾ പരിശോധിച്ചു നോക്കിയാൽ തെളിയുന്ന സംഗതി ഒന്നു മാത്രമാണു്. അതായതു് തിരുവിതാംകൂർ രാജകുടുംബത്തിലേയ്ക്കു ഒരു കാലത്തുംതന്നെ ആൺവഴിയെ ദത്തു

വച്ചിട്ടില്ലെന്നുള്ളതാണ്." [1] 'മിസ്റ്റർ മേനോൻ ഏതെങ്കിലും വിഷയം ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടെങ്കിൽ അതു് ഭയമോ ശങ്കയോ കൂടാതെ ആൎക്കും പ്രമാണമായി സ്വീകരിക്കാം.' [2] എന്നു അയ്യർതന്നെ ഒരു പ്രാമാണികന്റെ നിലയിൽ സ്വീകരിച്ചിട്ടുള്ള മേനവന്റെ ഈ അഭിപ്രായം അയ്യർ സ്വീകരിച്ചിരുന്നുവെങ്കിൽ പ്രസ്തുത വാദമില്ലാതെ കഴിക്കാമെന്നുള്ളതായിരുന്നു. [3]

---

1. കേരളചരിത്രം പുസ്തകം II ഭാഗം 2. ഇതിൽ ഇംഗ്ലീഷിലുള്ളതിന്റെ ഒരു പരിവൎത്തനം മാത്രം.

2. സാഹിത്യപരിഷൽപത്രിക പുസ്തകം V ഭാഗം 474 നോക്കുക. പ്രസ്തുത അഭിപ്രായം പറഞ്ഞതിന്റെ ശേഷമാണ് തന്റെ ലേഖനമെഴുതിയതു് എന്നോക്കുമ്പോൾ ഒന്നുകിൽ ഇതൊരു വെറും പ്രശംസാ, അല്ലെങ്കിൽ അഭിപ്രായവ്യത്യാസമുള്ളപ്പോൾ തനിക്കു താൻതന്നെ പ്രമാണം എന്നുള്ള മനഃസ്ഥിതി എന്നുള്ളതാണ് ഇതിൽനിന്നു തെളിയുന്നതു്.

3. ഒരു സംഗതികൂടി ഈ പ്രകൃതത്തിൽ പറഞ്ഞുകൊള്ളട്ടെ. ദൈതട്ടത്തായ രവിവൎമ്മാവു് ഏതു് സ്വരൂപത്തിലെ രാജാവാണെന്നുകൂടി ആലോചിക്കേണ്ടതുണ്ടു്. ക്ഷേത്രഗ്രന്ഥവരിയും, 96, 97 എന്നീ കൊല്ലങ്ങളിലെ പുരാതനവസ്തുപരിശോധകന്റെ വാൎഷികറിപ്പോർട്ടും ചേൎത്തുവച്ചുനോക്കുമ്പോൾ ചില സംഗതികൾ വെളിവാകുന്നതു് ഇവിടെ പ്രതിപാദിക്കട്ടെ. 795-ാമാണ്ടിൽ കീഴ്പ്പേരൂർ മൂത്തവർ എന്ന സ്ഥാനപ്പേരോടുകൂടിയ ഒരു വീരരവിവൎമ്മാവും, 798-ൽ തിരുവിതാംകൂറിലെ എന്നു മാത്രം വ്യവച്ഛേദിച്ചിട്ടുള്ള ഒരു രവിവൎമ്മാവും, പുറമെ 798 മുതൽ 821 വരെ രാജ്യം ഭരിച്ചതായിപ്പറഞ്ഞിട്ടുള്ള ഒരു വീരരവിവൎമ്മ ചിറവായ് മൂത്തവരും, 801—806 വരെ വീരരവിവൎമ്മ ചിറവായ് മൂത്തവരും, 800 മുതൽ 806 വരെ ഒരു തിരുവിതാംകൂർ രവിവൎമ്മാവും, 804-ൽ ജയസിംഹനാട്ടു് മൂത്ത തമ്പുരാനും, 806 മുതൽ 836 വരെ തിരുവിതാംകൂർ ഉണ്ണിക്കേരളവൎമ്മതമ്പുരാനും, 807-ൽ ദേശിങ്ങനാട്ടു് മൂത്തവരായ ഒരു ഉണ്ണിക്കേരളവൎമ്മാവും, ചിറവായ് മൂത്തവരായ ഒരു വീരരവിവൎമ്മാവും, 814, 819 എന്നീ വൎഷങ്ങളിൽ ചിറവായ് മൂത്തവരായ രവിവൎമ്മാവും, 815 മുതൽ 820 വരെ തൃപ്പാപ്പൂ മൂത്തവരായ ഒരു

# 3. വഞ്ചിബിരുദിന്റെ പ്രാചീനത.

കൊട്ടാരക്കര ദത്തിനെപ്പററി ചർച്ച ചെയ്തശേഷം വേണാടിനു് വഞ്ചിയെന്ന പേർ പെരുമാക്കന്മാരുടെ കാലത്തു തന്നെ ഉണ്ടായിരുന്നുവെന്നു് അയ്യർ അഭിപ്രായപ്പെടുന്നു. ഈ സംഗതിക്കു ഉപോൽബലകമായി അദ്ദേഹം പറഞ്ഞിട്ടുള്ളതു് ഒരു ദിവാകരമുനി, ചേരരാജാക്കന്മാരെന്നു് അയ്യർ അഭിപ്രായപ്പെടുന്ന പെരുമാക്കന്മാരുടെ പതിനേഴ് പേരുകൾ പറഞ്ഞിട്ടുള്ള കൂട്ടത്തിലും, അതുപോലെ തന്നെ ചൂഡാമണിക്കാരൻ പറഞ്ഞിട്ടുള്ള പതിനാലു പേരുകളുടെ കൂട്ടത്തിലും വഞ്ചിവേന്തൻ



---

ഉണ്ണിക്കേരളവർമ്മാവും പ്രസ്തുതന്മാരായിക്കാണപ്പെടുന്നു. ഇതിലെ 795 മുതൽ 819 വരെ ഉള്ളതായി കാണപ്പെടുന്ന രവിവർമ്മാവു് ചിറവായ് മൂത്തവരാണു്. ഇദ്ദേഹത്തെത്തന്നെയാണു് നാഗമയ്യാവും, അയ്യരും തിരുവിതാംകൂർ മഹാരാജാവായി അഭിപ്രായപ്പെട്ടിട്ടുള്ളതു്. പ്രസ്തുത ജയതുംഗനാടു് മൂത്തവരായ കേരളവർമ്മാവിനേയും നാഗമയ്യ 806 മുതൽ 836 വരെ തിരുവിതാംകൂർ മഹാരാജാവായി പ്രസ്താവിച്ചുകാണുന്നുണ്ടു്. ഈ അഭിപ്രായം ശരിയാണെങ്കിൽ 806-ാമാണ്ടിൽ ചിറവായ് മൂത്തവരായ രവിവർമ്മാവിനെ ബഹിഷ്കരിച്ചു് തൽസ്ഥാനത്തു് ദേശിങ്ങനാടു് മൂത്തവരായ കേരളവർമ്മാവിനെ രാജാവാക്കി എന്നു സമ്മതിക്കേണ്ടതായും വരും. തിരുവിതാംകൂർ എന്ന പദംകൊണ്ടു് ഇവിടെ സൂചിപ്പിച്ചിട്ടുള്ള പ്രദേശമേതാണെന്നു് വ്യക്തമല്ല. ഇത്തരത്തിലുള്ള പ്രതിപാദനയെ അടിസ്ഥാനപ്പെടുത്തിട്ടാണു് വേണാട്ടു്, ചിറവായ്, ജയതുംഗനാട്ടു് എന്നീ സ്വരൂപങ്ങളുടെ ഏകീകരണം സാധിപ്പിച്ചിട്ടുള്ളതു്. ഇത്തരത്തിൽ പടുത്തുകെട്ടിട്ടുള്ള ചരിത്രത്തിന്റെ സാംഗത്യം എന്തെന്നു വായനക്കാർക്കു തന്നെത്താൻ മനസ്സിലാക്കാവുന്നതാണു്. ഇതിനെ മാത്രം അടിസ്ഥാനപ്പെടുത്തി കൊട്ടാരക്കരയിൽനിന്നു് 798-ൽ ഒരു ദത്തുണ്ടായിയെന്നു പ്രതിപാദിക്കുന്നതു തന്നെ സാഹസം. അത്തരത്തിൽ ഒരു ദത്തുണ്ടായിരുന്നാൽത്തന്നെ, ആ ദത്തു് വേണാട്ടിലേക്കല്ല, ചിറവായ് സ്വരൂപത്തിലേക്കായിരുന്നുതാനും.

എന്ന പേരു പറഞ്ഞിട്ടുണ്ടെന്നുള്ളതാണ്. ഇതുകൊണ്ടു് എന്തു സിദ്ധിച്ചു, അല്ലെങ്കിൽ സിദ്ധിക്കാമെന്നു മനസ്സിലാകുന്നില്ല. കേരളൻ, കോതൻ, കട്ടപൻ എന്ന പേരുകളെപ്പോലെ ഇതും ഒരു പേരാണെങ്കിൽ, ഇതിന്നു് വഞ്ചിരാജ്യമെന്നു എങ്ങനെ അർത്ഥം കല്പിക്കാം? ഒരു പെരുമാളിക്കു് വഞ്ചിവേന്തൻ എന്ന പേരുണ്ടായിരുന്നതുകൊണ്ടു്, പെരുമാക്കന്മാരുടെ കാലത്തു തന്നെ വേണാടിന്നു് വഞ്ചിയെന്ന പേരുണ്ടായിരുന്നുവത്രേ! ഈ അഭിപ്രായത്തിന്റെ സാംഗത്യം വായനക്കാർ തന്നെ തീരുമാനിക്കട്ടെ. പുറമെ, വഞ്ചിയെന്നതു ഒരു രാജ്യത്തിന്റെ പേരൊ, പട്ടണത്തിന്റെ പേരോ, അതോ ഒരു സ്ഥാനപ്പേരോ? രാജാവിങ്കൽനിന്നു് പട്ടണത്തിന്നോ, രാജ്യത്തിന്നോ, അതോ ഇവയിൽ ഏതെങ്കിലും ഒന്നിൽനിന്നു് രാജാവിന്നോ ഈ പേർ സിദ്ധിച്ചതു്? തമിഴ് കവികളുടെ പ്രസ്താവന നോക്കിയാൽ വഞ്ചിയെന്നതു ഒരു നഗരത്തിന്റെ നാമധേയമാണെന്നു കാണാം. ഇത്തരം സംഗതികൾ ഒന്നുംതന്നെ ആലോചിക്കാതെ ഒരു തമിഴകവി പെരുമാക്കന്മാരുടെ നാമധേയങ്ങളുടെ കൂട്ടത്തിൽ വഞ്ചിവേന്തൻ എന്നു് പറഞ്ഞിട്ടുള്ളതുകൊണ്ടു മാത്രം വേണാടിന്നു് പെരുമാക്കന്മാരുടെ കാലത്തുതന്നെ വഞ്ചിയെന്ന പേരുണ്ടായിരുന്നുവെന്നു് അഭ്യൂഹിക്കുന്നതു് അനുമാനാഭാസം മാത്രമാണ്. പുറമെ ഇത്തരം കാരണങ്ങൾ ഗവേഷണവിഷയത്തിൽ പ്രവേശിപ്പിക്കാമെങ്കിൽ കാലതാമസംകൂടാതെ തിരുവഞ്ചിക്കുളം തിരുവനന്തപുരമായി പരിണമിപ്പിക്കാവുന്നതാണ് എന്നുമാത്രമെ ഈ പ്രകൃതത്തിൽ പറയേണ്ടതുള്ളു. ഈ പാദത്തിലും

ഒരു തിരുവുണ്ട്; സ്ഥലത്താകട്ടെ ഒരു വഞ്ചിയുമുണ്ട്. അതുപോലെതന്നെ ഇതും ഒരു തുറമുഖമാണ്. അതു ചേരന്റെ തലസ്ഥാനനഗരി; ഇതാകട്ടെ—അയ്യരുടെ അഭിപ്രായത്തിൽ — ചേരവംശജന്റെ തലസ്ഥാനം. പോരെങ്കിൽ അയ്യരുദ്ധരിച്ചിട്ടുള്ള വില്ലടിച്ചാൻപാട്ടിലാകട്ടെ തിരുവഞ്ചി പൂർണ്ണമായിട്ടുമുണ്ട്. അയ്യരുടെ അഭ്യൂഹമൊന്നുമാത്രമേ പോരായ്കയുള്ളൂ. അദ്ദേഹത്തിന്റെ ഗവേഷണമര്യാദ ആലോചിക്കുമ്പോൾ ഈദൃശമായ ഒരഭ്യൂഹത്തിന് പ്രതിബന്ധമുണ്ടാവുമെന്നു തോന്നുന്നില്ലതാനും.

വേണാടിനു പെരുമാക്കന്മാരുടെ കാലത്തുതന്നെ വഞ്ചിവേണാട്ട് എന്നു പേരുണ്ടായിരുന്നുവെന്നു സ്ഥാപിക്കുവാൻവേണ്ടി ദിവാകരമുനിയും ചൂഡാമണികാരനും പറഞ്ഞിട്ടുള്ളതു് ചർച്ചചെയ്തു് നോക്കിയപ്പോൾ അതിലൊന്നും വഞ്ചിവേണാട്ട് എന്ന ശബ്ദമേ കണ്ടതില്ല. അതുകൊണ്ട് വഞ്ചിവേണാട്ട് എന്നൊരു ശബ്ദമുണ്ടായിരുന്നുവെന്നഭ്യൂഹിച്ച്, വഞ്ചിയെന്നതു് വേണാടിന്റെ പേരാണെന്നു്അയ്യർതന്നെ അർത്ഥം വിശദീകരിക്കുകയും ചെയ്തു. അങ്ങനെ ഒരു സമസ്തപദം കണ്ടെത്തിയാൽത്തന്നെ വഞ്ചിയെന്നതു വേണാടിന്റെ പര്യായമാണെന്നു് എങ്ങനെ നിശ്ചയിക്കാം? ഈ പദത്തിനു വഞ്ചിയിൽപ്പെട്ട വേണാടെന്നു് അർത്ഥം കല്പിക്കരുതെന്നുണ്ടോ? ഇത്തരം സംശയാസ്പദങ്ങളായ പദങ്ങൾ സാധകങ്ങളായ തെളിവുകളാകുമോ? ഇത്തരം തെളിവുകളേക്കൊണ്ട് മാത്രമേ വേണാടിനു വഞ്ചിയെന്ന പേരുണ്ടായിരുന്നുവെന്നു സ്ഥാപിക്കാവൂ എന്നാണല്ലൊ അയ്യരുടെ പ്രതിപാ

ദനത്തിൽനിന്നു വന്നുകൂടുന്നതു്. ഈ തെളിവുകൾകൊണ്ടുമാത്രം അയ്യരുടെ അഭ്യൂഹം ശരിയാകണമെങ്കിൽ, ആദ്യം പറഞ്ഞതായ പതിനേഴു് ചേരരാജാക്കന്മാരായ പെരുമാക്കന്മാരും വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരായിരുന്നിരിക്കണം. ഇതായിരിക്കുമോ അയ്യരുടെ അഭിസന്ധിക്കനുസരിച്ച പുതിയ ചരിത്രം?

വഞ്ചിവേളകൾ എന്ന പേർ വേണാട്ടു രാജാക്കന്മാർക്കുണ്ടായിരുന്നുവെന്നു് അയ്യർ പറയുന്നു. ഇതിന്നു ലക്ഷ്യമെന്തു്? ഇതു വാസ്തവമാണെങ്കിൽ വഞ്ചിപന്മാർ വേളവംശജരായിരുന്നിരിക്കണം. അതായതു്, വിക്രമകേസരിയുടെ കാലത്തുതന്നെ വേണാട്ടടികൾ യദുവംശജരായിരിക്കണം.[1] സൂച്യമായ ഈ സംഗതിയാകട്ടെ, സംഗ്രാമധീരനായ രവിവർമ്മ ചക്രവർത്തിയുടെ കാലത്തിന്നു ശേഷം മാത്രമാണു് വേണാട്ടുരാജാക്കന്മാർ യദുവംശക്കാരായതു് എന്നു വിജ്ഞാനദീപികയിൽ പ്രസ്താവിച്ചിട്ടുള്ളതിന്നു നേരെ വിപരീതവുമാണു്. പക്ഷേ സ്വാഭിപ്രായങ്ങളുടെ പൂർവ്വാപരവിരോധം അയ്യർക്കു ബാധകമല്ലായിരിക്കാം. പുറമെ തമിഴകത്തിലെ സപ്തവെള്ളാളസ്വത്വരൂപങ്ങളിലൊന്നായിരുന്ന ആയവംശത്തിൽപ്പെട്ട വേളന്മാർ വേണാട്ടു് ഭരിച്ചിരുന്നുവെന്നും, അവരിൽനിന്നാണു് വേണാട്ടുവംശമുണ്ടായതെന്നും പരേതനായ ശ്രീ

1. വേളന്മാർ യദുവംശക്കാരായിരുന്നുവെന്നു പുരാതനവസ്തുപരിശോധകൻെറ 1926—27-ലെ വാർഷിക റിപ്പോർട്ടിൽ പറഞ്ഞിട്ടുണ്ടു്.

മാൻ ഗോപിനാഥറാവു അഭിപ്രായപ്പെട്ടിട്ടുണ്ടു്. [1] ആ പ്രകൃതത്തിൽതന്നെ വിഴിഞ്ഞത്തിന്നു തെക്കോട്ടുള്ള ഭൂഭാഗമാണു് വേണാടെന്നു വിവരിച്ചിട്ടുമുണ്ടു്. [2] ശിലാശാസനങ്ങളെ അവലംബിച്ചിട്ടുള്ള ശ്രീമാൻ റാവുവിന്റെ മതം സ്വീകാര്യമായിട്ടുള്ള സ്ഥിതിക്കു്, വേണാട്ടുവംശം ചേരങ്കൽനിന്നല്ല, വെള്ളാളവേലങ്കൽനിന്നാണു് ഉത്ഭവിച്ചതെന്നും, ആ സ്വരൂപത്തിന്റെ അധികാരാതൃത്തി വിഴിഞ്ഞത്തിന്നു തെക്കോട്ടു മാത്രമായിരുന്നുവെന്നും സമ്മതിക്കാതെ നിവൃത്തിയില്ല. ചേരന്മാരെന്നു അയ്യർ പ്രതിപാദിക്കുന്ന പെരുമാക്കന്മാരുടെ അധികാരസീമ വിഴിഞ്ഞംവരെ മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന സംഗതി ശിലാരേഖകളെക്കൊണ്ടു സ്ഥാപിക്കാമെന്നുള്ളതുമാണു്. ഇവരാകട്ടെ സ്വഭാവത്തിൽ വഞ്ചിപാലകന്മാരായിരുന്നതാനും. ഈ സ്ഥിതിക്കു വേണാട്ടിലെ വേ

1. തിരുവിതാംകൂർ ആർക്കിയാളൊജിക്കൽ സീരീസ്സ് (ടി. എ. യസ്സ്.) പുസ്തകം 1 ഭാഗം 183—188 നോക്കുക. പ്രസ്തുത വെള്ളാളവേലന്മാർ വഞ്ചിവേലന്മാരായിരുന്നുവെന്നു പ്രസ്താവിച്ചിട്ടില്ല. ഇവരിൽനിന്നാണ് വേണാട്ടുവംശമുണ്ടായതെന്നും, ഇതിൽനിന്നുതന്നെ ഭിന്നിച്ചുപോയതാണ് കീഴ്പേരൂർ, തൃപ്പാപ്പൂർ, ജയത്തുംഗനാട്ടു് മുതലായ ശാഖകളെന്നും മററുമാണ് ശ്രീമാൻ റാവു അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഈ അഭിപ്രായം ശരിയാണെങ്കിൽ വേണാട്ടുവംശത്തിന്നു് ചേരവംശമായിട്ടു യാതൊരു ബന്ധവുമില്ലെന്നു സമ്മതിച്ചേ തീരൂ. മലയാളഭാഷയിൽ മാത്രം വ്യുൽപത്തിയുള്ളവർ ഈ സംഗതി ധരിച്ചിട്ടുണ്ടാകയില്ലെന്നാണോ അയ്യരുടെ അഭിപ്രായം? അതോ പ്രാമാണികന്മാരായ ഒരാൾ പ്രകാശിപ്പിച്ചിട്ടുള്ള അഭിപ്രായവ്യത്യാസം അത്തരക്കാർ ധരിക്കേണ്ടതില്ലെന്നോ അയ്യരുടെ സങ്കല്പം? ശ്രീമാൻ റാവുവിന്റെ അഭിപ്രായം അയ്യർ കണ്ടിട്ടില്ലായിരിക്കുമോ? ഏതായാലും ഗവേഷകനെന്നു അഭിമാനിക്കുന്ന ഒരാൾക്കു് ഈ സമ്പ്രദായം ഭൂഷണമായിട്ടുള്ളതല്ല.

2. ടി. എ. യസ്സ്. പുസ്തകം 1 ഭാഗം 119.

ളവംശക്കാർ വഞ്ചി എന്ന ബിരുദം സ്വീകരിച്ചിരുന്നുവെന്നു അയ്യർ സമർത്ഥിക്കുന്നപക്ഷം ചേരന്മാരുടെ മേൽക്കോയ്മയുണ്ടെന്നു വേണാട്ടടികൾ സമ്മതിച്ചിരുന്നതായിട്ടു മാത്രമേ വന്നുകൂടുകയുള്ളു.[1] കൂപകസാർവ്വഭൗമനായ രവിവർമ്മാവ് കുലശേഖരബിരുദമംഗീകരിച്ചിരുന്നതു് അദ്ദേഹം പാണ്ഡ്യരാജാവിന്നു വിധേയനായിരുന്നു എന്നു മാത്രമാണല്ലോ സ്പഷ്ടമാക്കുന്നതു്.[2]

---

1. ഇതിന്നു ഉപോദ്ബലകമായി ഒന്നുരണ്ടു സംഗതി പറയേണ്ടതുണ്ടു്. ഒന്നാമതായി തൃപ്പൂണിത്തുറെ ഗ്രന്ഥവരിയിൽ വേണാട്ടടികളെ പെരുമ്പടപ്പുമൂപ്പിലെ സാമന്തന്മാരിലൊന്നായിട്ടാണ് വർണ്ണിച്ചു കാണുന്നതു്. ഈ സംഗതി നില ജ്ഞതന്മാരുടെ ചെപ്പേടിൽനിന്നും വീരരാഘവചക്രവർത്തിയുടെ ചെപ്പേടിൽനിന്നും സുവ്യക്തം തെളിയുന്നതുമുണ്ടു്. ചേരമാൻപെരുമാളുടെ തലസ്ഥാനനഗരിയായ മഹോദയപുരത്തിൽ, അതായതു വഞ്ചിയിൽ, പെരുമാളുടെ അവകാശിയായി വഞ്ചിപനായി കേരളചക്രവർത്തിയായി വാണുപോന്ന പെരുമ്പടപ്പുമൂപ്പിലെ വിധേയത്വത്തെയാണ് വഞ്ചിയെന്ന ബിരുദു സൂചിപ്പിക്കുന്നതു്. വേണാടധിപതികൾ പല കാലത്തും പാണ്ഡ്യമണ്ഡലാധിപതിയുടെ വിധേയന്മാരായി പെരുമാറീട്ടുള്ളതുകൊണ്ടു് എല്ലാകാലത്തും ഈ ബിരുദ് ഉപയോഗിച്ചുകാണുന്നതുമില്ലെന്നു പ്രത്യേകം പറയേണ്ടതായിട്ടുമുണ്ടു്.

2. ക്രി. പി. പതിമൂന്നാം ശതവർഷത്തിന്റെ ഉത്തരാർദ്ധം തുടങ്ങി കൂപകം മുതൽ തെക്കോട്ടു മാരവർമ്മൻ കുലശേഖരപാണ്ഡ്യദേവന്റെ കീഴടക്കമായിരുന്നു എന്നു ചരിത്രപ്രസിദ്ധമാണ്. രവിവർമ്മാവ് തന്റെ മുപ്പത്തിമൂന്നാമത്തെ വയസ്സിൽ കൂപകർജാവായതു പാണ്ഡ്യരാജകുമാരിയെ വിവാഹംചെയ്തതിനു ശേഷം പാണ്ഡ്യാധിപതിയുടെ ആനുകൂല്യത്തോടുകൂടിയാണെന്ന് ആ മഹാരാജാവിന്റെ ശിലാരേഖകളിൽനിന്നു ധരിക്കാവുന്നതാണ്. അദ്ദേഹം മാരവർമ്മൻ കുലശേഖരന്റെ കാലം കഴിയുന്നതുവരെ അദ്ദേഹത്തിന്റെ വിധേയനായിരുന്നുവെന്നും, അതിന്റെ ഒരു സൂചനയാണ് അദ്ദേഹം ധരിച്ചിരുന്ന കുലശേഖരബിരുദമെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. ഈ വസ്തുത ഞങ്ങൾ അന്യത്ര പ്രഖ്യാപിച്ചിട്ടുണ്ടു്.

ഇരുങ്കൊവേളൻ എന്ന ബിരുദുള്ള ഒരു വിക്രമകേസരി ഒരു വഞ്ചിവേളനെ കൊന്നുവെന്നു് ഒരു ശിലാരേഖയിൽ പറഞ്ഞതുകൊണ്ടു, പ്രസ്തുത വഞ്ചിവേളൻ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാവായതെങ്ങനെയെന്നു് മനസ്സിലാകുന്നില്ല. വഞ്ചിവേളനെന്ന പദത്തിന്റെ അർത്ഥം അയ്യർ പറഞ്ഞിട്ടില്ല. തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ പേരോടുകൂടി വഞ്ചിയെന്ന പദം അവരുടെ ശത്രുക്കൾപോലും ചേർത്തിരുന്നു എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു വഞ്ചിയെന്നതു് സ്ഥാനപ്പേരാണെന്നാണല്ലോ തെളിയുന്നതു്. അപ്പോൾ രാജാവിന്റെ നാമധേയം വേൾ എന്നാകുവാനേ തരമുള്ളു. തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു് ഇത്തരത്തിൽ ഒരു തിരുനാമധേയമുണ്ടായിരുന്നതായിട്ടു് ആരും പ്രസ്താവിച്ചു കണ്ടിട്ടില്ല. പുറമെ, പ്രസ്തുത വഞ്ചിവേളൻ തിരുവിതാംകൂർ മഹാരാജാവായതു വഞ്ചിയുടെ സൽഭാവം കൊണ്ടു മാത്രമാണു്; ഇതര തെളിവുകൾകൊണ്ടല്ല. ആയതിനാൽ ഇവിടെ അന്യോന്യാശ്രയദോഷവുംകൂടി ഉണ്ടെന്നു പറഞ്ഞുകൊള്ളട്ടെ. വിശേഷിച്ചു്, പ്രസ്തുത ഭാഗത്തിൽ പറഞ്ഞിട്ടുള്ള തിരുവിതാംകൂർ ഏതാണെന്നു് അയ്യർതന്നെ നിർണ്ണയിച്ചാൽ നന്നായിരുന്നു. അതു് ഇന്നത്തെ തിരുവിതാംകൂർ അല്ലെന്നുള്ളതു നിശ്ചയംതന്നെ. പഴയ ഒരു തിരുവിതാംകൂർ ഉണ്ടായിരുന്നുവോ എന്നുള്ളതു സംശയാസ്പദവുമാണു്. ഒരു പ്രാമാണികന്റെ നിലയിൽ ഇത്തരത്തിൽ സാടോപം വസ്തുകഥനം ചെയ്യുവെന്നു് നടിച്ചതുകൊണ്ടു ചില സാധുക്കളെ തെ

ററിദ്ധരിപ്പിക്കാമെന്നല്ലാതെ വേറെ യാതൊരു പ്രയോജനവുമുണ്ടാകുന്നതല്ല. [1]

കൊല്ലവർഷം പത്താം ശതകത്തിൽ ഉണ്ടായിട്ടുള്ള കൃതികളിൽ ഈ പേരു് അയ്യർ ധാരാളം കണ്ടിട്ടുണ്ടത്രെ. ഇതിൽ ഒട്ടുംതന്നെ അത്ഭുതപ്പെടുവാനില്ല. പന്ത്രണ്ടാം ശതകത്തിലുണ്ടായിട്ടുള്ള കൃതികളിലും ഈ പേരു ഉപയോഗിച്ചിട്ടുള്ളതായി ധാരാളം കാണാം. ഇതു് എന്തുകൊണ്ടു അയ്യർ എടുത്തുപറയുന്നില്ല? കൊല്ലവർഷം പത്താം ശതകത്തിൽ ഈ പേർ കാണുന്നുണ്ടെന്നുള്ളതും പന്ത്രണ്ടാം ശതകത്തിൽ അയ്യരെപ്പോലെയുള്ളവർ ഉപയോഗിക്കുന്നുണ്ടെന്നുള്ളതും ഞങ്ങളുടെ അഭിപ്രായത്തിന്നു ബാധകമല്ല. വിശേഷിച്ചു കൊല്ലവർഷം പത്താം ശതകത്തിലെ കാര്യം പറഞ്ഞ ഉടനെതന്നെ ക്രിസ്തുവർഷം പത്താം ശതകത്തിലെ കാര്യം പറയുന്നതു വായനക്കാരെ തെററിദ്ധരിപ്പിക്കുവാനല്ലേ? എന്തൊരു ഗവേഷകമസ്ത്രം!

തിരുവനന്തപുരത്തു് ഒരു ഭാഗത്തിന്നു വഞ്ചിയൂർ എന്നു നാമകരണം ചെയ്തുവത്രെ. ഇതു ശരിയായിരിക്കാം. ഇതുകൊണ്ടു തിരുവിതാംകൂർ മഹാരാജാക്കന്മാർ പ്രഖ്യാപനംചെയ്തതു തങ്ങളുടെ ചേരോൽപത്തിയെയാണത്രെ! [2] ഇതു അയ്യരുടെ അഭ്യൂഹമാണു്. ചേരന്മാർ

---

1. ഇത്തരത്തിലുള്ള കഥകൾ അയ്യരുടെ ലേഖനങ്ങളിൽ ധാരാളം വിലസുന്നുണ്ടെന്നുള്ള സംഗതി ഇവിടെപ്പറഞ്ഞുകൊള്ളട്ടെ. ഇതു സ്ഥാപിക്കുവാൻ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതുമാണു്.

2. പ്രസ്തുത ചേരോൽപത്തി നേരിട്ടോ, അതോ വേളുവംശത്തിലൂടേയോ എന്നു അയ്യർ നിശ്ചിതമായി പറയേണ്ടതുണ്ടു്. അതോ അയ്യരുടെ മതത്തിൽ ചേരന്മാരും വേളുന്മാരും ഒന്നുതന്നെയാണോ?

എന്നു പറയപ്പെടുന്ന പെരുമാക്കന്മാർ [1] യഥാൎത്ഥത്തിൽ വഞ്ചിപാലകന്മാരായിരുന്നു. അവരുടെ വംശക്കാരെന്നു് അയ്യർ ഉൽഘോഷിക്കുന്ന വേണാട്ടടികൾക്കു്, അതായതു തിരുവിതാംകൂർ മഹാരാജാവിനു്, സ്വാധീനപ്പെട്ട ഒരു വഞ്ചി ഇല്ലായിരുന്നതുകൊണ്ടു വഞ്ചിപാലകത്വം സന്ദിഗ്ദ്ധമായിരിക്കെ, രാജധാനിയിൽ ഒരു ഭാഗത്തിനു വഞ്ചിയെന്നു പേർ കൊടുത്തു് തന്റെ വഞ്ചിപാലകത്വം സാൎത്ഥകമാക്കിയെന്നല്ലേ അയ്യർ പറയുന്നതിന്റെ അൎത്ഥം? [2] ഈ അഭിപ്രായത്തിന്റെ സമീചീനത ഊഹാപോഹപടുവായ അയ്യർതന്നെ നിശ്ചയിക്കട്ടെ. [3]



---

1. അയ്യരുടെ അഭിപ്രായത്തിൽ എല്ലാപ്പെരുമാക്കന്മാരും ചേരപ്പെരുമാക്കന്മാരായിരുന്നുവത്രെ! ഈ അഭിപ്രായം നാടോടിയായി വിലസുന്ന ഐതിഹ്യത്തിനു വിരോധമാണു്. പക്ഷേ, ഐതിഹ്യം ഈ ഘട്ടത്തിൽ അയ്യർ സ്വീകരിക്കുന്നില്ലെന്നു വരുമായിരിക്കാം.

2. പുതിയ ഉദ്യോഗനിലയിലുള്ള ഒരു കണ്ടുപിടുത്തമായിരിക്കാം ഇതു്. ഈ മതത്തിന്റെ സാധുഭാവത്തെപ്പററി ഇപ്പോൾ അഭിപ്രായം പറയേണ്ടതില്ല. ഇതു രേഖാസ്പദത്തോടുകൂടിയതാണെങ്കിൽ ശരിയായിരിക്കട്ടെ.

3. വഞ്ചിയൂർ എന്നു നാമകരണം ചെയ്തതു ചേരരാജാക്കന്മാരല്ല, വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ രാജാക്കന്മാരാണു് എന്നതിനു ലക്ഷ്യം വല്ലതുമുണ്ടോ? തിരുവനന്തപുരത്തിനു എട്ടു നാഴിക തെക്കുള്ള വിഴിഞ്ഞവുംകൂടി ചേരമണ്ഡലത്തിൽപ്പെട്ടതായിരുന്നുവെന്നു പാണ്ഡ്യശാസനങ്ങളിൽ പ്രസ്താവിച്ചു കാണുന്ന സ്ഥിതിക്കു, ഈ പേരു പഴയ കാലത്തുതന്നെ ഉണ്ടായിരുന്നതായിരിക്കണമെന്നൂഹിക്കുന്നതല്ലേ അധികം സമഞ്ജസം? പുറമെ ഉണ്ണുനീലിസന്ദേശത്തിൽ പ്രസ്താവിച്ചിട്ടുള്ള തിരുവഞ്ചിയൂരും വേണാട്ടുരാജാക്കന്മാർതന്നെ നാമകരണം ചെയ്തതാണോ? ഇതു വാസ്തവമാണെങ്കിൽ വെമ്പലനാട്ടും, ഓടനാട്ടും പോലെ, വേണാടിന്റെ താവഴിയാണോ? ഈ ഊഹ്യം ശരിയാണെങ്കിൽ ഇന്നത്തെ തിരുവിതാംകൂർതന്നെയാണു് പഴയ തിരുവിതാംകോ

# 4. ബിരുദം ശിലാശാസനങ്ങളും

മിത്രാനന്ദപുരം ശാസനത്തിലെ വഞ്ചിയൂർ, തിരുവനന്തപുരത്തെ വഞ്ചിയൂരാണെന്നു എങ്ങനെ തീരുമാനിച്ചു? ഇതു സാമീപ്യത്തെമാത്രം അടിസ്ഥാനപ്പെടുത്തീട്ടുള്ള ഒരഭ്യൂഹമല്ലേ? ഈ അഭ്യൂഹം ശരിയാണെങ്കിൽ തന്നെ, അതുകൊണ്ടു പ്രകൃതത്തിൽ എന്തായി? വഞ്ചിയൂരെന്ന പദപ്രയോഗംകൊണ്ടു വേണാടിനു വഞ്ചിയെന്ന പേരും തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു വഞ്ചിയെന്ന സ്ഥാനപ്പേരും പണ്ടേക്കുപണ്ടേതന്നെ ഉണ്ടായിരുന്നുവെന്നു എങ്ങനെ തെളിയും? ക്രി. പി. 1177 മുതൽ1195—കൊ. വ. 352—370-എന്നീ കാലഘട്ടത്തിൽ വേണാട്ടു്രാജ്യം ഭരിച്ചിരുന്നതു കൊലംബാധീശനായ വീര(ഗോദ)മാർത്താണ്ഡവർമ്മ മഹാരാജാവായിരുന്നു. കോലംബാധീശന്മാർ പല തവണയും വേണാട്ടു് ഭരിച്ചിരുന്നതായി കാണുന്ന സ്ഥിതിക്കു, വേണാട്ടു ഭരിച്ചിരുന്നുവെ

---

ട്ടു്! അയ്യരുടെ ഊഹാപോഹങ്ങളിൽനിന്നു എന്തെല്ലാം പുതിയ ചരിത്രങ്ങളാണു് ഉൽഭൂതമാകുന്നതു്. 'യഥാസ്മൈരോചതേ വിശ്വം തഥേദം പരിവർത്തതേ:' വിശ്വത്തിന്റെ സ്ഥാനത്തു ചരിത്രപദംവെച്ചു വായിച്ചാൽ അയ്യരുടെ ചരിത്രനിർമ്മാണപദ്ധതി ഏതാണ്ടു് മനസ്സിലാക്കാവുന്നതാണു്. പുറമെ, വേണാടിനു പെരുമാക്കന്മാരുടെ കാലത്തുതന്നെ വഞ്ചിയെന്ന സ്ഥാനപ്പേരുണ്ടായിരുന്നുവെങ്കിൽ, പിന്നീടു തിരുവനന്തപുരത്തിന്റെ ഒരു ഭാഗത്തിനു വഞ്ചിയൂർ എന്നു നാമകരണം ചെയ്യേണ്ട ആവശ്യമെന്തു്? അയ്യരുടെ അഭിപ്രായം സാധുവാണെങ്കിൽ സ്വരൂപത്തിന്നും രാജ്യത്തിന്നും വഞ്ചിസംജ്ഞ ലഭിക്കുന്നതു് ഈ നാമകരണത്തിന്നുശേഷം മാത്രമാണു്. ഈ സംഗതി അയ്യർ വിസ്മരിച്ചിരിക്കുന്നു.

ന്നുള്ളതുകൊണ്ടുമാത്രം— ഇതുവാസ്തവമാണോ എന്തോ?— ഇദ്ദേഹം വേണാട്ടിലേയും രാജാവായിരുന്നു എന്നല്ലാതെ വേണാട്ടുവംശജനായിരുന്നു എന്നു വരുന്നതല്ല. ഇദ്ദേഹത്തെ ഉദയമാർത്താണ്ഡനാക്കിത്തീർത്തതു വെറും അഭ്യൂഹത്തിന്റെ ഫലമല്ലേ? കല്ലിൽ കൊത്തിയ പാട്ടിന്റെ കാലം ആർ നിശ്ചയിച്ചു? എങ്ങനെ തീർമാനിച്ചു? പിള്ളെപ്പെരുമാളെക്കുറിച്ചു ഒരു മഹാകവി ചില പാട്ടുകൾ ഉണ്ടാക്കിയാൽ ആ പെരുമാളും ആ മഹാകവിയും സമകാലികന്മാരാണെന്നു നിസ്സംശയം പറയാമോ? കല്ലിൽ കൊത്തിയ പാട്ടിന്റെ ചോട്ടിൽ കാണുന്ന പേരു വഞ്ചിമാർത്താണ്ഡൻ എന്നായിരിക്കെ, അതിനെ വീരഉദയമാർത്താണ്ഡനെന്നു വായിച്ചതു് ഏതുകണ്ണടയിൽക്കൂടെയാണെന്നു് ഞങ്ങൾക്കു മനസ്സിലാകുന്നില്ല. പ്രസ്തുതനായ അഖിലകലാവല്ലഭൻ ചേരമാൻ പെരുമാൾ വഞ്ചിമാർത്താണ്ഡൻ തൃപ്പാപ്പിൽ മൂത്തതിരുവടി 716-ാം ആണ്ടിലെ ശുചീന്ദ്രം ശിലാശാസനത്തിലെ സകലകലൈമാർത്താണ്ഡവർമ്മൻ ചിറവായി മൂത്തതിരുവടിയാണെന്നു് പരേതനായ ഗോപിനാഥറാവു അഭിപ്രായപ്പെട്ടിട്ടുണ്ടു്.[1] അയ്യരുടേയും റാവുവിന്റേയും അഭിപ്രായങ്ങൾക്കു വലിയ അന്തരമൊന്നുമില്ല: കഷ്ടിച്ചു ഒരു നാന്തുറുകൊല്ലത്തോളം മാത്രം! അയ്യരുടെ ചരിത്രദൃഷ്ടിയിൽ ഇതു തുച്ഛമായിരിക്കാം.[2]

---

1. ടി. എ. എസ്. പുസ്തകം 1. പുറം 56. ശങ്കുണ്ണിമേനവന്റെ അഭിപ്രായത്തിൽ 716—ലെ 'വേണാട്ടുരാജാവു്' ഉദയമാർത്താണ്ഡവർമ്മ ആയിരുന്നു.

2. ഈ സംഗതി മുകളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്.

ക്രി. പി. 11-ാംശതകത്തിൻെറ പൂർവ്വാർദ്ധത്തിൽ രാജേന്ദ്രചോളൻ, കൊടുങ്ങല്ലൂരിനെ നശിപ്പിച്ചിട്ടുണ്ടായിരിക്കാം. അതുകൊണ്ടുമാത്രം അവിടെയുണ്ടായിരുന്ന ചേരരാജാക്കന്മാരുടെ ബിരുദുകൾ എങ്ങനെ വേണാട്ടിലേയ്ക്കു സംക്രമിക്കും? അപ്പോൾ നാമാവശേഷമായിപ്പോയ ചേരരാജവംശത്തിൻെറ ബിരുദുകൾ ആർ അയച്ചുകൊടുത്തു? ആരുടെ ആവശ്യപ്രകാരം അയച്ചു കൊടുത്തു? അതോ, ഈ ചേരബിരുദധാരണം വേണാട്ടിൽനിന്ന് ചേരവംശത്തിലേക്കുള്ള വല്ല ദത്തിൻേറയും മേന്മയെ കാണിക്കുന്നതോ? മാത്രമല്ല, ഇങ്ങനെ സംക്രമിച്ചു എന്നുള്ളതിനു കല്ലിൽ കൊത്തിയ പ്രസ്തുത രേഖകൾ തെളിവാണത്രെ. ഇതു കേവലം കവിസംവേദ്യം. രാജേന്ദ്രചോളൻ കൊടുങ്ങല്ലൂരിലെ ചേരവംശത്തെ നശിപ്പിച്ചപ്പോൾ, ചേരന്മാരുടെ സ്ഥാനമാനങ്ങൾ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരിൽ സംക്രമിച്ചുവത്രെ! ദത്തുംമററും ഉണ്ടായിരുന്നതായി തെളിവില്ലാത്ത സ്ഥിതിക്കു, ഈ മതം സ്വീകാര്യമാകണമെങ്കിൽ ഇതരന്മാരായ ചേരവംശക്കാർ ഇല്ലാതിരിക്കണമെന്നു സങ്കല്പിക്കണം. അങ്ങനെ വരുമ്പോൾ ക്രി. വ. 1251-1252 എന്നീക്കാലത്തു ജടാവർമ്മൻ സുന്ദരപാണ്ഡ്യൻ ഉന്മൂലനം ചെയ്തതും, പിന്നീടു പല രാജാക്കന്മാരും നശിപ്പിച്ചു എന്നു ഉദ്ഘോഷിക്കുന്നതുമായ ചേരവംശം വേണാട്ടിലെ ചേരവംശംതന്നെയാണോ? പുറമെ, ക്രി. വ. 12-ാം ശതകത്തിൽ ജീവിച്ചിരുന്ന ചെക്കിഴാർ പെരിയ പുരാണത്തിൽ തിരുവഞ്ചിക്കുളത്തേയും കൊടുങ്ങല്ലൂരിനേയുംപററി വർണ്ണിച്ചുകാണുന്നതു[1] രാജേന്ദ്രചോളൻ

1. വിജ്ഞാനദീപിക പുസ്തകം III പുറം 57.

നാമാവശേഷമാക്കിയ പട്ടണംതന്നെയാണോ? അതോ വേറെ വല്ലതുമോ? ഇതിന്നെല്ലാം മറുവടി അയ്യർതന്നെ പറയട്ടെ.

ക്രി. പി. 1177—1195 വരെ വേണാടു ഭരിച്ചിരുന്നവെന്നു പറയപ്പെടുന്ന വീരഉദയമാർത്താണ്ഡവർമ്മമഹാരാജാവുതന്നെയാണോ 348-ാമാണ്ടിൽ വേണാട്ടുവാണിരുന്ന ഉദയമാർത്താണ്ഡവർമ്മമഹാരാജാവു്? വീരഉദയമാർത്താണ്ഡവർമ്മ 348-മാണ്ടിൽ ഏളമുറ രാജാവായിരുന്നതല്ലാതെ, [1] അയ്യർ പറയുന്നപോലെ മഹാരാജാവായിരുന്നില്ലെന്നു ശിലാരേഖയിൽ കാണുന്നു. പ്രസ്തുത ശിലാരേഖയോ, അതോ അയ്യരുടെ അഭ്യൂഹമോ, ഏതാണു ശരി? അഭ്യൂഹമാണു് ശരിയായിട്ടുള്ളതെങ്കിൽ, അദ്ദേഹത്തിന്റെ കാലം 1177 മുതൽക്കല്ല; 1173 മുതൽക്കായിരുന്നിരിക്കണമെന്നല്ലെ അയ്യരുടെ ഉപപാദനം സൂചിപ്പിക്കുന്നതു്? ശാലയെന്നു അയ്യർ വിവരിക്കുന്ന ഒരു മണ്ഡപം, 348-ാമാണ്ടിൽ പണിയിക്കുവാനും അതിൽ മാതാവിന്റെ വിഗ്രഹം കൊത്തിച്ചുവെയ്ക്കുവാനും തക്കവണ്ണം പ്രായമായ ഒരു രണ്ടാമത്തെ പൌത്രൻ—ആദ്യത്തെ പൌത്രനുണ്ടായതു 341-ൽ ആണു്—ഉണ്ടായിരുന്ന ഒരു രാജാവു പിന്നീടു 22 കൊല്ലംകാലം രാജ്യം ഭരിച്ചിരുന്നു എന്നുള്ളതു അസംഭാവ്യമല്ലെങ്കിലും സ്വാഭാവികമല്ല. [2] ഈ സംഗതിയിരിക്കട്ടെ. ശാലപണിയിച്ച ഇളയ പെരുമാൾ

1. ടി. എ. എസ്. പുസ്തകം VII പുറം 54.

2. പ്രസ്തുത സംഗതി ഉപപാദിച്ചിട്ടുള്ളതു് സ്റ്റേറ്റ്മാന്വലിനെ അസ്പഷ്ടമാക്കിയിട്ടുണ്ടു്. (പുസ്തകം 1. ഭാഗം 253—254 നോക്കുക) പക്ഷേ, അവിടെ പ്രസ്താവിച്ച സംഗതിയും അയ്യർ പ്രസ്താവിച്ച സംഗതിയും അന്യോന്യം വിരുദ്ധമാണു്. 339-ാമാണ്ടു മുതൽ 342-ാമാണ്ടു

അയ്യരുടെ അഭിപ്രായത്തിൽ ഉദയമാർത്താണ്ഡവർമ്മയുടെ മകളുടെ മകനാണ്. ഈ അഭിപ്രായം ശരിയാണെങ്കിൽ ഇദ്ദേഹത്തിനും വേണാടിനും തമ്മിലുള്ള ബന്ധം എന്തു്? അക്കാലത്തു വേണാടുസ്വരൂപം മക്കത്തായമോ മരുമക്കത്തായമോ സ്വീകരിച്ചിരുന്നതു്? ഏതു സമ്പ്രദായം സ്വീകരിച്ചിരുന്നാലും, അഥവാ ഉഭയസമ്പ്രദായം തന്നെ അംഗീകരിച്ചിരുന്നാലും, മകളുടെ മകനായ പ്രസ്തുത ഇളയപ്പെരുമാൾക്കും വേണാടിനും തമ്മിൽ യാതൊരു ബന്ധവും ഉണ്ടാകാൻ തരമില്ല എന്നുള്ള സംഗതി നിർവ്വിവാദമാകുന്നു. ആയതിനാൽ ഈ പെരുമാൾ തന്റെ ശാസനം 'സ്വസ്തിചേരതിരുവംശ വിളങ്ക' എന്നു ഉപക്രമിച്ചതുകൊണ്ടുമാത്രം വേണാട്ടുരാജാവിനു് ചേരവംശജത്വമാകട്ടെ, പെരുമാളെന്ന സ്ഥാനപ്പേരാകട്ടെ ഉണ്ടായിരുന്നുവെന്നു സാധിക്കാവുന്നതുമല്ല.[1]

---

വരെ വേണാട്ടു് വാണ വീരകേരളവർമ്മാവിന്റെ അനുജനായ വീരഉദയമാർത്താണ്ഡവർമ്മാവിന്റെ മകളും മാരവർമ്മശ്രീവല്ലഭദേവന്റെ ഭാര്യയുമായ ത്രിഭുവനദേവിയുടെ മൂത്ത പുത്രനായ കുലശേഖരന്റെ ജനനം 341-ാമാണ്ടിലാണെന്നാണ് നാഗമയ്യാവിന്റെ ഉപപാദനരീതിയിൽ നിന്നു ഗ്രഹിക്കാവുന്നതു്. ഈ ഇളയപ്പെരുമാൾ ഭൂജാതനായതു 350-ാമാണ്ടിനു ശേഷമാണെന്നും അതിൽനിന്നു അറിയാവുന്നതാണ്. വസ്തുസ്ഥിതി ഇങ്ങനെ ഇരിക്കെ, ഇദ്ദേഹം 348-ാമാണ്ടിൽ മണ്ഡപം പണിയിച്ചു എന്നു പറയുന്നതു നിരർത്ഥകമെന്നു് ഇവിടെ തീർത്തുപറയേണ്ടതുണ്ടു്.

1. നാഗമയ്യായുടെ അഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള അയ്യരുടെ അഭിപ്രായത്തിന്റെ സാംഗത്യം മുമ്പിലത്തെ കുറിപ്പിൽ കാണിച്ചുവല്ലോ. വാസ്തവത്തിൽ ഒരു സംഗതികൂടി പറയേണ്ടതുണ്ടു്. <u>ത്രിഭുവനദേവി</u>—ഇതൊരു പേരല്ല—പ്രസ്തുത ഉദയവർമ്മാവിന്റെ മകളാണ് എന്നുള്ളതിലേക്കു നാഗമയ്യാവിന്റെ അഭിപ്രായം മാത്രമേ സാധകമാകയുള്ളു. ഇതല്ലാതെ വേറെ തെളിവു വല്ലതുമുണ്ടെങ്കിൽ അതു പ്രകൃത

661-ാമാണ്ടിലെ ശിലാരേഖയിൽ പ്രസ്തുതനായ ജയസിംഹദേവനയിനാർ എന്ന രാജാവു വേണാട്ടിലെ രാജാവാകുന്നതല്ല. കൊല്ലമെന്നു വെച്ചാൽ വേണാടെന്നാണോ അയ്യർ വിവക്ഷിക്കുന്നതു്? ആനയെന്നാൽ ചേന! ചേരവംശകിരീടപതി എന്ന ഭാഗത്തിലെ കിരീടപതിയാണു് ഈ അഭ്യൂഹത്തിന്റെ മൂലമെന്നു അയ്യർ സൂചിപ്പിച്ചിട്ടുണ്ടു്. [1] പത്മനാഭസ്വാമി ക്ഷേത്രഗ്രന്ഥവരിയിൽ പരസ്പരഘടനയ്ക്കു വിഷമമുണ്ടാകുന്നതും ശിലാരേഖകളിലെ ലക്ഷ്യങ്ങൾക്കു കടകവിരുദ്ധമായതും ആയ പല സംഗതികളുമുണ്ടു്. ആയതിനാൽ അതിൽനിന്നുകിട്ടുന്ന തെളിവെല്ലാം വിശ്വാസയോഗ്യമല്ല എന്നതിനു ഒരുദാഹരണം മാത്രം ഇവിടെ പറയാം. അയ്യരുടെ അഭിപ്രായത്തിൽ 550 മുതൽ 574 വരെ വേണാടു, അതായതു തിരുവിതാംകൂർ, ഭരിച്ചതു ഒരു ആദിത്യവർമ്മാവാണത്രെ. ഇങ്ങനെ വരുമ്പോൾ 558-ൽ തീപ്പെട്ടതായി ഗ്രന്ഥവരിയിൽ പറഞ്ഞിട്ടുള്ളതായി പ്രസ്താവിക്കപ്പെടുന്ന കേരളകുലശേഖരപ്പെരുമാൾ എങ്ങനെ വേണാട്ടു രാജാവാകും? [2] ഗ്രന്ഥവരിയിൽ "557-ാമാണ്ടു തൃക്കൊടി കേറി

---

ത്തിൽ സൂചിപ്പിക്കേണ്ടതായിരുന്നു. ഈ ദേവിയുടെ ഭർത്താവായ മാരവർമ്മൻ ശ്രീവല്ലഭന്റെ കാലം ഇതേവരെ നിർണ്ണയിക്കാത്തസ്ഥിതിക്കു അദ്ദേഹത്തെ കൊ. വ. 348-ാമാണ്ടോടുകൂടി ഘടിപ്പിച്ചതെങ്ങനെയെന്നുവെച്ചാൽ വെറും അഭ്യൂഹംകൊണ്ടു മാത്രമാണെന്നു പറയേണ്ടതായിവരും. ഇത്തരം കെട്ടുകഥകളെ ആസ്പദമാക്കിട്ടുള്ള അഭ്യൂഹപരമ്പരകളെക്കൊണ്ടു ചരിത്രമുണ്ടാക്കിയെന്നും, പരമതം ഖണ്ഡിച്ചുവെന്നും അയ്യർ അഭിമാനിക്കുന്നു. ഗഹനേയംഗതിഃ എന്നു മാത്രമേ ഈ പ്രകൃതത്തിൽ പറയേണ്ടതുള്ളൂ.

1. മേനവന്റെ തിരുവിതാംകൂർ ചരിത്രപ്രകാരം 661-ാമാണ്ടിൽ രാജ്യം വാണിരുന്നതു 653 മുതൽ 678 വരെ നാടുവാണ രവിവർമ്മാവാണു്.

2. തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു കുലശേഖരബിരുദം ഉ

തിരുവുത്സവം നടന്ന നാൾ ശ്രീ വീരമാർത്താണ്ഡവർമ്മരായ തൃപ്പാപ്പൂർ മൂത്തതിരുവടി പലദേശങ്ങളും ഉണ്ടപ്പെട്ട വെള്ളിക്കുടം നാലും" ഇത്യാദി ഭാഗത്തിൽനിന്നു തെളിയുന്നതു ഇക്കാലത്തു ഒരു വീരമാർത്താണ്ഡവർമ്മ മഹാരാജാവുണ്ടായിരുന്നു എന്നതാണ്. കേളർകുലശേഖരപ്പെരുമാൾ, ശ്രീവീരമാർത്താണ്ഡവർമ്മ തൃപ്പാപ്പിൽമൂത്തതിരുവടി, ഇവക്കു പുറമെ അയ്യർ അഭ്യൂഹിച്ചു സൃഷ്ടിച്ചതായ ആദിത്യവർമ്മമഹാരാജാവു എന്നിങ്ങനെ മൂന്നു രാജാക്കന്മാർ ഇക്കാലത്തുണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. തിരുവിതാംകൂർ ചരിത്രകാരനായ ശങ്കുണ്ണിമേനോനാകട്ടെ, 550—557 വരെ ഒരു രവിവർമ്മാവിനേയും 557-571 വരെ ഒരു കേരളവർമ്മാവിനേയും നിർദ്ദേശിച്ചിട്ടുണ്ടു്. ഇവക്കെല്ലാം പുറമെ കൊ. വ. 565-ാമാണ്ടിൽ വേണാടധിപതിയായി ഒരു മാർത്താണ്ഡവർമ്മാവിനെ ശിലാരേഖയിൽ പ്രസ്താവിച്ചുകാണുന്നതുമുണ്ടു്. [1] ഇതിൽ ഏതാണു വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാവു് എന്നു അയ്യർ തന്നെ തീരുമാനിക്കട്ടെ.

ഇതിന്നെല്ലാം പുറമെ ഈ പ്രകൃതത്തിൽ പറഞ്ഞിട്ടുള്ളതു് ജയസിംഹനയിനാരുടെ പൂർവ്വികന്മാരുടെ വിവരണമാണെന്നു അയ്യർ തന്നെ സമ്മതിച്ചിട്ടുണ്ടു്. ഇതു വാസ്തവമാണെങ്കിൽ പ്രസ്തുത രാജാക്കന്മാർ കൊല്ലം രാജവം

---

ണ്ടായിരുന്നു എന്നതിലേക്കു ഇതൊരു സാധകമായി അയ്യർ, തന്റെ ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്.

1. ഒരേ കാലഘട്ടത്തിൽ ഇത്രയും രാജാക്കന്മാരെ പ്രസ്താവിച്ചുകാ

ശത്തിൽപ്പെട്ടവർതന്നെയായിരിക്കണം. അതല്ലാതെ വേണാട്ടു വംശത്തിൽപ്പെട്ടവരാകുവാൻ തരമില്ലല്ലൊ. കൊല്ലം സ്വരൂപത്തിലെ അംഗങ്ങളായതിനാൽത്തന്നെയാണ് ഇവർ കുലശേഖരബിരുദധരിച്ചിരുന്നതും. കൊല്ലം രാജാവിനാകട്ടെ, ഈ ബിരുദം ഉണ്ടായിരുന്നില്ലെന്നു ഞങ്ങൾ പറഞ്ഞിട്ടുമില്ല. ഈ സംഗതി സ്ഥാപിക്കുന്നതിലേക്കു സംശയഗ്രസ്തമായ ഇത്തരം തെളിവു ആവശ്യമില്ലതാനും. കൃപകസാൎവ്വഭൌമനായ രവിവൎമ്മസംഗ്രാമധീരനു ഈ ബിരുദം ഉണ്ടായിരുന്നു എന്നുള്ളതു സുപ്രസിദ്ധമാണ്. കോമാരവൎമ്മൻ ത്രിഭുവനചക്രവൎത്തി എന്നുകൂടി അദ്ദേഹം ബിരുദായി ഉപയോഗിച്ചു കാണുന്നതിനാൽ അദ്ദേഹത്തിനു ഈ സ്ഥാനം ചേരങ്കൽ നിന്നല്ല, പാണ്ഡ്യങ്കൽ നിന്നാണു സിദ്ധിച്ചതു് എന്നുകൂടി സ്പഷ്ടമാണ്. ഈ ബിരുദം വേണാട്ടിലേക്കു രവിവൎമ്മങ്കൽനിന്നാണു ലഭിച്ചതെങ്കിൽ അതു ചേരബന്ധത്തെയല്ല, പാണ്ഡ്യബന്ധത്തെയാണു കാണിക്കുന്നതെന്നുകൂടി ഈ പ്രകൃതത്തിൽ പറഞ്ഞുകൊള്ളുന്നു. [1]

കൊ. വ. 644-ലെ ഘണ്ടാരേഖയിൽ പറഞ്ഞിട്ടുള്ള തിലകിതജയസിംഹാന്വയനായി വഞ്ചീപാലനായ ആദിത്യവൎമ്മൻ ചിറവായ് മന്നവനായിരുന്നുവെന്നു പറഞ്ഞിട്ടുള്ള സ്ഥിതിക്കു, ഈ രേഖയും വേണാട്ടുവംശജൎക്കു

ണുന്നതുകൊണ്ടു ഗവേഷകന്റെ ഇഷ്ടംപോലെയും തൽക്കാലത്തെ ആവശ്യംപോലെയും ആരെയെങ്കിലും അക്കാലത്തെ രാജാവാക്കി അഭിഷേകംചെയ്യാവുന്നതാണ്. ഈ സാമാന്യനയംതന്നെയാണു അയ്യരുടെ ലേഖനത്തിൽ അയ്യർ അവലംബിച്ചിരിക്കുന്നതു്.

1. ടി. എ. യസ്സ്. പുസ്തകം II നോക്കുക.

വഞ്ചിബിരുദും ഉണ്ടായിരുന്നു എന്നുള്ളതിലേക്കു സാധകമല്ല. ഈ രേഖയുടെ തമിഴ് വ്യാഖ്യാനത്തിൽനിന്നു തെളിയുന്ന സംഗതി അയ്യർ അന്യഥാ വ്യാഖ്യാനിച്ചിരിക്കുന്നു. 'ചെയ്യുങ്കനാട്ടു ചിറവായി മന്നാതിത്തൻതെൻവഞ്ചിയാൻ' എന്ന ഭാഗംകൊണ്ടു ഗ്രഹിക്കാവുന്നതു ജയസിംഹവംശജനും—തിലകിതജയസിംഹാന്വയ:—ചിറവായ്മന്നനുമായ ആദിത്യ (വർമ്മരാജാവു്) തെൻവഞ്ചിയാനായിരുന്നു എന്നു മാത്രമാണു്. ഇതിൽനിന്നു ആദിത്യവർമ്മാവു ചിറവായവംശജനോ, വേണാട്ടുവംശജനോ ആണെന്നു സാധിക്കാവുന്നതുമല്ല. തെൻവഞ്ചിയാൻ എന്ന പദം സൂചിപ്പിക്കുന്നതു് അദ്ദേഹം കൊല്ലം നഗരത്തിൻെറ അധിപതിയായിരുന്നു എന്നുള്ളതു മാത്രമാണു്. ഈ കാലഘട്ടത്തിൽ കൊല്ലത്തെ തെൻവഞ്ചിയെന്നു പ്രതിപാദിക്കുന്നതു വളരെ സമുചിതവുമാണു്. ആയതിനാൽ ചിറവായ മണ്ഡലേന്ദ്രനും ജയസിംഹാന്വജനുമായ ആദിത്യവർമ്മാവിനെ തെൻവഞ്ചിയാനെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു വഞ്ചിയെന്ന ബിരുദം വേണാടിൻെറ പര്യായമായിട്ടോ വേണാട്ടധിപതിയുടെ ബിരുദമായിട്ടോ അഭ്യൂഹിച്ചു പ്രതിപാദിക്കുന്നതു അസ്ഥാനത്തിലാകാനേ വഴിയുള്ളൂ.[1] ചമ്പകരാമമണ്ഡപ

1. കൂപകത്തിനു് പാണ്ഡ്യമണ്ഡലാധിപതിയോടുകൂടി പല കാലങ്ങളിലും സംബന്ധം ഉണ്ടായിരുന്നുവെന്നു പല ശാസനങ്ങൾ കൊണ്ടു സാധിക്കാവുന്നതും സാധിച്ചിട്ടുള്ളതുമാണു്. അതുകൊണ്ടുതന്നെയാണു കൂപകാധീശ്വരന്മാർക്കു ഈ സ്ഥാനം ഉണ്ടായതും. ഇതു സൂചിപ്പിക്കുന്നതും അവരുടെ മേന്മയല്ല; പാണ്ഡ്യരാജാവിൻെറ കീഴിലുള്ള സ്ഥിതിയെയാണു് എന്ന സംഗതിയുംകൂടി ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു.

ത്തിലുള്ള 654-ലെ രേഖയിൽ പ്രസ്തുതനായ രാമവമ്മാവു ജയസിംഹആദിത്യവമ്മാവിൻെറ അനുജനെന്നു അയ്യർ പറഞ്ഞിട്ടുള്ള സ്ഥിതിക്കും, ശാസനത്തിൽ വേണാട്ടു് രാജാവാണെന്നു് പറയാത്തസ്ഥിതിക്കും ആ ശിലാശാസനവും അയ്യരുടെ മതത്തിനു സാധകമാകുന്നില്ല; നേരേമറിച്ചു ബാധകമാകുന്നതുമുണ്ടു്.[1]

729-ാമാണ്ടിനുമേൽ 752-ാമാണ്ടുവരെ വേണാടധിപന്മാൎക്കു്, അതായതു തിരുവിതാംകൂർമഹാരാജാക്കന്മാൎക്കു്, വഞ്ചിയെന്ന ബിരുദം ഉണ്ടായിരുന്നതായി പുരാതനവസ്തുപരിശോധകൻെറ 1099-ാമാണ്ടിലെ വാൎഷിക റിപ്പോൎട്ടിൽ കൊടുത്തിട്ടുള്ള അനുബന്ധത്തിൽ വിവരിച്ചുകാണുന്നില്ല. ഈ സംഗതി ഇരിക്കട്ടെ. കൊ. വ. 730-ാമാണ്ടിൽ രവിവമ്മകുലശേഖരപ്പെരുമാൾ ഹിരണ്യഗൎഭം തുലാഭാരം മുതലായ ക്രിയകൾ നടത്തിയതായി (ഏ. ആർ. 1086-അനുബന്ധം ബി. ഭാഗം 35 നോക്കുക.) ഒരു ശിലാരേഖയിൽ പ്രസ്താവിച്ചിട്ടുണ്ടു്. പ്രസ്തുത ചടങ്ങുകൾക്കുശേഷം കുലശേഖരപ്പെരുമാൾ ബിരുദ സ്വീകരിക്കുക

---

1. പ്രസ്തുത ആദിത്യവമ്മാവിനെ ചെമ്പക ആദിത്യവമ്മാവെന്ന പേരിലാണു അധികം അറിയപ്പെടുന്നതെന്നു് അയ്യർ വിജ്ഞാനദീപികയിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഇതിൻെറ അടിസ്ഥാനം എന്താണെന്നു മനസ്സിലാകുന്നില്ല. ഇതും സ്വകപോലകല്പിതമാണോ; ആവോ? അയ്യരുടെ അഭിപ്രായത്തിൽ ഈ ആദിത്യവമ്മാവു 644—മുതൽ 660 വരെ രാജ്യം പരിപാലിച്ചുവത്രെ. ആയതിനാൽ ഇദ്ദേഹത്തിൻെറ അനുജനും ശുചീന്ദ്രമണ്ഡപരേഖയിൽ പ്രശസ്തനായ രാമവമ്മാവു്

തിരുവിതാംകൂർ മഹാരാജാവിൻെറ സമ്പ്രദായവിശേഷ മെന്നു അയ്യർ പ്രസ്താവിച്ചിട്ടുള്ള സ്ഥിതിക്കു ആററിങ്കൽ വംശജനായ ഈ രവിവൎമ്മാവു തിരുവിതാംകൂർ മഹാരാജാവായിരുന്നിരിക്കണം. ഇങ്ങനെയിരിക്കെ വഞ്ചിബിരുദമുള്ള ആദിത്യവൎമ്മാവോ, കുലശേഖരപ്പെരുമാൾ ബിരുദമുള്ള രവിവൎമ്മാവോ അന്നത്തെ തിരുവിതാംകൂർ മഹാരാജാവെന്നു അയ്യർതന്നെ ചരിത്രത്തിൻെറ മുമ്പും പിന്നും നോക്കി നിശ്ചയിക്കട്ടെ. [1]

മദ്ധ്യദക്ഷിണകേരളത്തിൽ വഞ്ചിയെന്നു ഉപപദം ചേൎത്തുകാണുന്ന രാജാക്കന്മാരെയെല്ലാം വേണാട്ടിലെ, അഥവാ തിരുവിതാംകൂറിലെ മഹാരാജാക്കന്മാരാക്കിത്തീൎക്കേണ്ടതിന്നല്ലെ തത്തൽപ്രദേശങ്ങളിലെ രാജകുടുംബങ്ങളെയെല്ലാം വേണാടിൻെറ താവഴികളാക്കി ചില തിരുവിതാംകൂർചരിത്രകാരന്മാർ പ്രസ്താവിക്കുന്നതു് എന്നുകൂടി ഇപ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു. [2] ഇതി

---

654—ൽ തിരുവിതാംകൂർമഹാരാജാവില്ലതാനം. 656—ൽ വൎക്കല ക്ഷേത്രരേഖയിൽ ഒരു മാൎത്താണ്ഡവൎമ്മാവേയും കാണുന്നുണ്ടു്. (ആൎക്കിയോളജിസ്റ്റിൻെറ 86—ാമാണ്ടിലെ വാൎഷികറിപ്പോർട്ടു്, അനുബന്ധം ബി. ഭാഗം 34 നോക്കുക).

1. വിജ്ഞാനദീപികയിലാകട്ടെ ഇദ്ദേഹത്തെ വേണാട്ടുശാഖയിൽപെട്ടവനായിട്ടല്ല ചിറവായവംശത്തിൽപ്പെട്ടവനായിട്ടാണു് പ്രതിപാദിച്ചിട്ടുള്ളതു് എന്നുള്ള സംഗതി ഈ പ്രകൃതത്തിൽ അയ്യർ മറന്നതിൻെറ കാരണം സ്പഷ്ടമാണു്.

2. വേണാട്ടും ഇതരരാജകുടുംബങ്ങളും തമ്മിൽ ബന്ധമുണ്ടെന്നു

ന്റെ ഫലമായി ഒരേ കാലഘട്ടത്തിൽ ഒന്നിലധികം മഹാരാജാക്കന്മാരെ സൃഷ്ടിക്കുന്നതും ഉണ്ട്.

അയ്യരുടെ വാദമുഖവും ഉപപാദനചാതുര്യവും നോക്കുക! വഞ്ചിയെന്ന ഉപപദം ചേർത്തുകാണുന്ന രാജാക്കന്മാർ ഏതു രാജകുടുംബത്തിൽ പെട്ടവരായാലും വേണ്ടില്ല, അവരെല്ലാവരും വേണാട്ട് (തിരുവിതാംകൂർ) മഹാരാജാക്കന്മാരാണെന്ന് ആ ഗവേഷകൻ പ്രഥമതഃ തീരുമാനിച്ചു. അതിനുശേഷം വഞ്ചിയെന്ന സ്ഥാനപ്പേരു തിരുവിതാംകൂർ മഹാരാജാവിനു പുരാതനകാലംമുതൽക്കേ ഉണ്ടായിരുന്നു എന്നു അഭ്യൂഹിച്ചു നിർണ്ണയിച്ചു. അയ്യർ ഉദ്ധരിച്ചിട്ടുള്ള ശിലാശാസനങ്ങൾ ഒന്നിലുംതന്നെ, അവിടവിടെ പ്രസ്തുതന്മാരായ രാജാക്കന്മാർ വേണാട്ട്, അതായതു തിരുവിതാംകൂർ, മഹാരാജാക്കന്മാരാണെന്നു പറഞ്ഞിട്ടില്ല; മാത്രമല്ല, ഇതരരാജകുടുംബാംഗങ്ങളാണു അവരെന്നു മുക്തകണ്ഠം ഉദ്ഘോഷിക്കയും ചെയ്തിരിക്കുന്നു. ഈ രേഖകളെക്കൊണ്ടുമാത്രം അയ്യരുടെ മതം സ്ഥാപിച്ചുവെന്നും ഏ, ന്റെ മതം ഖണ്ഡിച്ചുവെന്നും അയ്യർ അഭിമാനിക്കുന്നുവെങ്കിൽ അദ്ദേഹം ആ ദിവാസ്വപ്നത്തിൽ നിർല്ലീനനായി സുഖം അനുഭവിച്ചുകൊള്ളട്ടെ.

---

പുലമ്പുകയല്ലാതെ അതിലേക്ക് സാധകമായി കൊട്ടാരക്കര ദത്തൊഴികെ മറ്റൊരു ബന്ധവും കാര്യമായി പറഞ്ഞിട്ടില്ലെന്നുള്ള സംഗതി ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. വേണാട്ട് എന്നൊരു രാജവംശം തന്നെ ഉണ്ടായിരുന്നുവോ എന്നു സംശയിച്ചു ശ്രീ. പിഷാരടിയുടെ സംശത്തെയല്ലേ ഈ രേഖാഭാവം സ്ഥിരപ്പെടുത്തുന്നതു്? വംശമില്ലെങ്കിൽ എങ്ങനെ വംശത്തിനു സ്ഥാനപ്പേരുണ്ടാകും?

# 5. ബിരുദ്ധം സാഹിത്യവും.

ഞങ്ങളുടെ മതം ഖണ്ഡിക്കുന്നതിന് വീണ്ടും ഹാജരാക്കീട്ടുള്ള തെളിവ് സാഹിത്യത്തിൽനിന്നാണ്. ഇതിൽ പ്രഥമസ്ഥാനം കൊടുത്തുകാണുന്നതു് തെൻതിരുവതാംകൂറിൽ മാത്രം നടപ്പുണ്ടായിരുന്ന അച്ചുതന്പുരാൻ പാട്ടെന്നൊരു വില്ലടിച്ചാൻ പാട്ടാണ്. കാവ്യനാടകങ്ങളെ അടിസ്ഥാനപ്പെടുത്തി ചില സംഗതികൾ ഞങ്ങളന്യത്ര പ്രസ്താവിച്ചപ്പോൾ, അവ തീരെ അടിസ്ഥാനരഹിതമാണ്, അസംബന്ധമാണ്, ആരുംതന്നെ വിശ്വസിച്ചുപോകരുതു്, എന്നും മറ്റും പരിഷൽ ത്രൈമാസികത്തിൽ കൊട്ടിഘോഷിച്ചിട്ടുള്ള [1] ആ അയ്യർതന്നെ ഇപ്പോളിതാ ഊരും പേരുമില്ലാത്തതും അന്യത്ര അയ്യർതന്നെ വിശ്വാസയോഗ്യങ്ങളല്ലെന്നു പറഞ്ഞിട്ടുള്ളതുമായ [2] ചില നാടോടിപ്പാട്ടുകളെ ചരിത്രലക്ഷ്യങ്ങളാക്കി സ്വീകരിച്ചിരിക്കുന്നു. [3] എന്തും ചെയ്യാം മഹതാം. ഈപ്പാട്ടുകളുടെ കാലമാരു നിർണ്ണയിച്ചു? എങ്ങനെ നിർണ്ണയിച്ചു? ആ നിർണ്ണയം വിശ്വാസയോഗ്യങ്ങളായ രേഖകളെ അടിസ്ഥാനപ്പെടുത്തീട്ടുള്ളതോ, അതോ ഊഹത്തെ മാത്രം ആശ്രയിച്ചു നില്ക്കുന്നതോ? പ്രസ്തുത സംഗതി സർവ്വവിദി

---

1. പെരുമ്പടപ്പു മൂപ്പിന്ന് ചെയ്തുവായ പാണ്ഡ്യമണ്ഡലാധിപതിയുടെ പുനഃപ്രതിഷ്ഠാപനം എന്ന വിഷയത്തെ പുരസ്കരിച്ച് മഹാരാജാസ് കോളേജ് മാസികയിൽ ഞങ്ങളെഴുതിയ ലേഖനം പരിഷൽ ത്രൈമാസിക V-ാം പുസ്തകത്തിൽ പരാമർശിച്ചിട്ടുള്ളതു് നോക്കുക.

2. ഈ മതമാണ് വിജ്ഞാനദീപികയിൽ പറഞ്ഞിട്ടുള്ളതു്.

3. അതോ പെരുമ്പടപ്പുസ്വരൂപത്തിന്റെ മഹിമയെ വർണ്ണിക്കുന്ന സാഹിത്യം ചരിത്രലക്ഷ്യമായിട്ട് എടുക്കുവാൻ വയ്യാ എന്നായിരിക്കുമോ അയ്യരുടെ ആശയം?

തവും പണ്ഡിതവരേണ്യന്മാരെല്ലാവരും അംഗീകരിച്ചിട്ടുള്ളതുമാണോ? [1] ഇത്യാദി ചോദ്യങ്ങൾ അയ്യരുടെ രീതിയനുസരിച്ച് ഞങ്ങളുമാദ്യമായി ചോദിച്ചുകൊള്ളട്ടെ. പുറമെ, ഈ പാട്ടുകളിൽ കാണുന്ന വഞ്ചിപദം വേണാട്ട് മഹാരാജാവിനെയാണ് കുറിക്കുന്നതെന്നെങ്ങനെ തീരുമാനിച്ചു? ഉദ്ധൃതഭാഗത്തു ഒരിടത്തുംതന്നെ വേണാട്ട് എന്ന പദം ഉപയോഗിച്ചുകാണുന്നതുമില്ല. ഏഴാമത്തെ പാട്ടിൽനിന്ന് ചിറവായിമന്നന് വഞ്ചിയെന്ന സ്ഥാനം ഉണ്ടായിരുന്നതായിക്കാണുന്നതുമുണ്ട്. തൃപ്പാപ്പിയെന്ന പദം ഇതിൽ ഉണ്ടെന്നുള്ളത് വാസ്തവം തന്നെ; പക്ഷേ ചിറവായ്, ജയസിംഹനാട്ട് എന്നീ സ്വരൂപങ്ങളിലെ രാജാക്കന്മാരും ഈ സ്ഥാനമുപയോഗിച്ചിരുന്നതായി കാണുന്നതുകൊണ്ടും, വേണാടർകോൻ ഉണ്ടായിരിക്കെത്തന്നെ വേണാട്ട് എളയതമ്പുരാൻ പ്രസ്തുത സ്ഥാനം ഉപയോഗിച്ചിട്ടുള്ളതായി ഉണ്ണുനീലിസന്ദേശത്തിൽനിന്നു തെളിയുന്നതുകൊണ്ടും തൃപ്പാപ്പിയെന്ന പദത്തിന്റെ സൽഭാവത്തെ മാത്രമാശ്രയിച്ചു ഒന്നും തന്നെ നിശ്ചയിക്കാവുന്നതല്ല. വഞ്ചിയെന്നതു് വേണാട്ടിന്റെ അപരപര്യായമാണെന്ന് തീരുമാനിച്ചാൽ, പ്രസ്തുത ഗാനങ്ങൾ ഒരു തെളിവായി സ്വീകരിക്കാമെന്നുള്ളതാണ്. പക്ഷേ, അപ്പോൾ ഇത്തരം തെളിവുകൾ ആവശ്യമില്ലതാനും.

1. കൊല്ലവർഷം 8-ാം ശതകത്തിൽ നിർമ്മിച്ചതാണത്രെ ഈ പാട്ടുകൾ. പക്ഷെ, ഇതിലെ പത്താമത്തെ പാട്ടിൽ തമ്മകുലരാമനെ സ്മരിക്കുന്നതിൽനിന്ന് ഈ കൃതി 10-ാം ശതകത്തിൽ എഴുതിയതാണെന്ന് വിചാരിക്കാവുന്നതല്ലേ?

[ക്രി. പി. (ഇതു് കൊ-വ-അല്ലെ) 9-ാം ശതകത്തിലെ പൂർവ്വാർദ്ധത്തിൽ ഉൽഭൂതമെന്നൂഹിച്ചിട്ടുള്ള 'കണിയാർകുളത്തുപോരിൽ' പ്രസ്തുതനായ] വഞ്ചിരാജാവു് വേണാട്ടു് രാജാവായിത്തീർന്നതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടുമാത്രമാണു്. അതല്ല, വാസ്തവംതന്നെ അങ്ങനെയാണെങ്കിൽ, 829-ാമാണ്ടിലുണ്ടായി എന്നു പറയപ്പെടുന്ന ഈ പാട്ടിൽ കാണുന്ന വഞ്ചിപദം 798-ാമാണ്ടിലെ ദത്തിന്റെ മേന്മയെ കാണിക്കുന്നതായി എന്തുകൊണ്ടു വിചാരിച്ചുകൂടാ? ഈ സംഗതി തീർച്ചയാകുന്നതുവരെ ഈ കൃതിയിലും മററുമുള്ള വഞ്ചിപദം ഞങ്ങളുടെ മതത്തിനു ബാധകമല്ല.

ഹൃക്ഷസമരോത്സവം കൊല്ലം ഒൻപതാം ശതവർഷത്തിൽ എഴുതിയതായിത്തന്നെയിരിക്കട്ടെ.[1] പക്ഷേ അതിൽ വേണാടെന്ന പദം ഉപയോഗിച്ചു കാണാത്തതുകൊണ്ടു്, അതിലെ രാജാവു് വേണാട്ടധിപതിയായതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടുമാത്രമല്ലേ? വിശേഷിച്ചു്, ഈ ഓണപ്പാട്ടു് കായംകുളത്തു് മററത്തിൽ ഉൽഭൂതമായതുകൊണ്ടു് പ്രസ്തുത വഞ്ചി വാഴുന്ന മന്നൻ വേണാട്ടധിപതിയല്ലെന്നൂഹിക്കുന്നതല്ലേ അധികം സമഞ്ജസം? 'വഞ്ചിയിലിരണ്ടാകിയമന്നവർ രണ്ടിച്ചിരുപുറത്തും പടകോപ്പോടെ' എന്ന ഭാഗത്തിൽനിന്നു രണ്ടു വഞ്ചിമന്നരുണ്ടെന്നല്ലേ വരുന്നതു? ഇവർ രണ്ടുപേരും ജയസിംഹനാട്ടു് രാജാവും വേണാട്ടു് രാജാവും ആണെന്നു് അയ്യരെങ്ങനെ തീരുമാനിച്ചു? ഈ അഭ്യൂഹം ശരിയാണെങ്കിൽത്തന്നെ, അക്കാലത്തു് ദേശിങ്ങനാട്ടുരാജാവിനും

1. ഈ കാലനിർണ്ണയത്തിന്നു് സാധകമായി യാതൊന്നും പ്രതിപാദിച്ചിട്ടില്ല.

വഞ്ചിബ്ബിരുദമുണ്ടായിരുന്നുവെന്നുമാത്രമല്ലെ വരുന്നതു്? ഇതുപോലെതന്നെ 'മുന്നമേയുള്ള വഞ്ചിമന്നർ' വേണാട്ടു് രാജാവായതു് കവിപ്രൗഢോക്തികൊണ്ടു മാത്രമല്ലേ? ആകപ്പാടെ നോക്കുമ്പോഠം, അയ്യരുദ്ധരിച്ച ഭാഗത്തിൽനിന്നു വഞ്ചി വേണാട്ടു് രാജാവിന്റെ സ്ഥാനപ്പേരാകുന്നതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടു് മാത്രമാണു്. ഇനി അയ്യർ ഉദ്ധരിക്കാത്തതായ ഒരു ഭാഗവുംകൂടി പ്രസ്തുതകൃതിയിൽനിന്നുദ്ധരിക്കട്ടെ!

'നീലവട്ടക്കുട നേരെ പിടിപ്പിച്ചു്
നിന്നങ്ങരുളി സമസ്തജനത്തൊടും
എന്നരുളുന്നേരം മന്നവൻചിറവായി
നീതിയോടെ മൂപ്പുവാഴുന്ന മന്നനും
ഒന്നൊഴിയാതെ ഇളംകൂറു് വാഴുന്നമന്നനും
ഒക്കവെ തങ്ങളമാത്യ ജനത്തൊടും'

ഇതിൽനിന്നു് തെളിയുന്നതു് ആ സമരോത്സവം കാണ്മാൻ ചിറവായി മൂത്തവരും ഇളംകൂറായ അദ്ദേഹത്തിന്റെ അനന്തരവന്മാരും ഉണ്ടായിരുന്നുവെന്നുള്ളതാണു്. ഇവർതന്നെയല്ലെ വഞ്ചിയിൽ വാണിരുന്നാകിയ മന്നർ? ഈ അഭ്യൂഹം ശരിയാണെങ്കിൽ, അയ്യർ വായനക്കാരെ തെററിദ്ധരിപ്പിക്കുകയാണു് ഈ പ്രകൃതത്തിൽ ചെയ്തിട്ടുള്ളതു്.

838-ാമാണ്ടിനു ശേഷമുൽഭൂതമായിരിക്കാവുന്ന പടപ്പാട്ടിൽനിന്നു് ഉദ്ധരിച്ച ഭാഗത്തിൽ[1] കാണുന്ന വഞ്ചി

1. ഉദ്ധൃതഭാഗത്തിൽ സഹായം ആവശ്യപ്പെട്ടതായിട്ടോ, സഹായം കൊടുത്തതായിട്ടോ പറഞ്ഞുകാണുന്നില്ല.

പൻ മന്നൻ, വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവാണെന്നു സമ്മതിച്ചാൽക്കൂടി, ആയതു് ഞങ്ങളുടെ മതത്തിന്നു ബാധകമല്ല. ഇദ്ദേഹം മതനായ വീരകേരളവമ്മ രാജാവാണെങ്കിൽ 798-ാമാണ്ടിലെ മതത്തിൻെറ ഫലമായിട്ടേ ഇതു് എടുക്കേണ്ടതുള്ളു.

ക്ഷേത്രഗ്രന്ഥവരി അടിസ്ഥാനപ്പെടുത്തി 853-ാമാണ്ടിൽ വഞ്ചി മാത്താണ്ഡവമ്മതമ്പുരാനെയും, ഉണ്ണിക്കൊച്ചുപണ്ടാരത്തിൽ എന്നൊരു തമ്പുരാനെയും അയ്യർ പ്രസ്താവിച്ചുകാണുന്നുണ്ടു്. ഗ്രന്ഥവരിയിൽനിന്നു സംവലിതമെന്നു പറഞ്ഞിട്ടുള്ള രണ്ടാമാവലിയിൽ 849 മുതൽ 852 വരെ കീഴ്പ്പേരൂർ തൃപ്പാപ്പൂർ മൂത്തവരായി കൊച്ചുപണ്ടാരത്തിൽ വീരമാത്താണ്ഡവമ്മ ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടുണ്ടു്. വീരമാത്താണ്ഡവമ്മ ഈ പ്രകൃതത്തിൽ അയ്യരുടെ കയ്യിൽ വഞ്ചിമാത്താണ്ഡവമ്മാവായി പരിണമിച്ചു് അദ്ദേഹത്തിൻെറ സ്ഥാനപ്പേരായ കൊച്ചുപണ്ടാരത്തിൽ എന്നതു് അയ്യരുടെ കയ്യിൽ എത്തിയപ്പോൾ ഒരു തമ്പുരാനുമായി. ഈ മറിമായം ഞങ്ങൾക്കു് മനസ്സിലാകുന്നില്ല. മനസ്സിലാകുന്ന സംഗതി ഒന്നു മാത്രം: പുരാതനവസ്തുപരിശോധകനും അയ്യരും രണ്ടുവിധത്തിൽപ്പറയുന്നു. മാത്രമല്ല, പുരാതനവസ്തു പരിശോധകൻ വേണാടു് വത്തമാനം പറഞ്ഞിട്ടേയില്ല. പുറമെ, 852-ൽ തൃപ്പാപ്പൂർ കീഴ്പ്പേരൂർ ചിറവായി മൂത്തവരായി ഒരു വീരരവിവമ്മാവിനെയും ഉമയമ്മറാണിയേയും കൂടി പറഞ്ഞുകാണുന്നതു് അയ്യർ ഇവിടെ തീരെ വിസ്മരിച്ചു.

'ശ്രീപതിയാടുന്ന സ്യാനന്ദൂരേശൻ' ഏവരുടെ കുലദൈവതമാണോ അവരെല്ലാവരും വഞ്ചിവാസികളാണെന്നു് അയ്യരഭിമാനിക്കുന്നു! ഈ മതം അയ്യർ ആന്തരമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, വേണാട്ടുവാസികൾ—ഇതിൽ വേണാടർകോനും ഉൾപ്പെടുന്നതാണു്—വഞ്ചിവാസികളാകുന്നതല്ല. എന്തുകൊണ്ടെന്നാൽ തിരുവനന്തപുരത്തുനിന്നു് തെക്കുള്ള വിഴിഞ്ഞത്തിന്നു തെക്കോട്ടുള്ള ഭൂഭാഗമാണു് വേണാട്ടു്. മാത്രമല്ല, ഈ നയം സാമാന്യമായി സ്വീകരിക്കാമെങ്കിൽ, അയ്യരുടെ അഭിപ്രായത്തിൽ വേണാട്ടു് രാജാവായ സംഗ്രാമധീരരവിവർമ്മകുലശേഖരദേവനും അദ്ദേഹത്തിന്റെ പ്രജകളും പാണ്ഡ്യരായിത്തീരുന്നതാണു്.[1] ഇത്തരത്തിൽ ഒരനുമാനം ചരിത്രത്തിന്നു് യോജിച്ചതുമാണു്. പാണ്ഡ്യരാജാക്കന്മാർ പല തവണയും വേണാട്ടു് കീഴടക്കി അവിടത്തെ ആധിപത്യം വഹിച്ചിട്ടുമുണ്ടു്. ഇതു് സ്വീകാര്യമാണെങ്കിൽ വേണാട്ടു് സ്വരൂപത്തിന്നു് ചേരവംശജത്വം ഇല്ലതാനും.

പ്രതാപശാലിയായ മാർത്താണ്ഡവർമ്മമഹാരാജാവു് കൊട്ടാരക്കര കീഴടക്കുന്നതിന്നു മുമ്പുതന്നെ വഞ്ചിയെന്ന ബിരുദം ഉപയോഗിച്ചിരുന്നുവത്രെ. പക്ഷെ, ദിഗ്വിജയത്തിന്നുമുമ്പു് അദ്ദേഹം ചിറവായി മൂത്തവരായിരുന്നുവെന്നു് മുമ്പുതന്നെ ആററൂർ കൃഷ്ണപിഷാരോടി അഭിപ്രായപ്പെട്ടിട്ടുള്ളതിന്നുപുറമെ, ആ തിരുമേനിയുടെ 923-ാമാ

1. കൂപകസാർവ്വഭൗമനായ രവിവർമ്മകുലശേഖരദേവന്റെ പരദേവത ശ്രീരംഗനാഥസ്വാമിയായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ശ്രീരംഗശാസനത്തിൽനിന്നു് തെളിയുന്നുണ്ടു്.

ങ്ങിലെ അരുവാമൊഴി ശിലാശാസനത്തിലും,[1] രാജ്യസമർപ്പണാവസരത്തിൽക്കൂടിയും, അദ്ദേഹം ചിറവായിമൂത്തവരായിട്ടാണു് അഭിമാനിക്കുന്നതു്. ഈ സംഗതി അയ്യർ വിസ്മരിച്ചിരിക്കുന്നു. മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ദിഗ്വിജയത്തിന്നുശേഷം തിരുവിതാംകൂർ മഹാരാജാക്കന്മാർ വഞ്ചിബിരുദം ഉപയോഗിച്ചിരുന്നു; അതിന്നു മുമ്പിൽ ഉപയോഗിച്ചിരുന്നില്ല എന്നുള്ള ഞങ്ങളുടെ മതത്തിന്നു് ഇതു് ഒട്ടുംതന്നെ ബാധകവുമല്ല.

പൂർവ്വോക്തങ്ങളായ രേഖകളെക്കൊണ്ടുമാത്രം വഞ്ചി എന്നതു് വേണാട്ടു് രാജാവിൻെറ പണ്ടേയ്ക്കുപണ്ടേയുള്ള സ്ഥാനപ്പേരാണെന്നു് വരുത്തിക്കൂട്ടാമെന്നോ, അഥവാ വരുത്തിക്കൂട്ടീട്ടുണ്ടെന്നോ, അയ്യർ മോഹിക്കുന്നുണ്ടെങ്കിൽ, അയ്യരുടെ അഭിസന്ധിയെന്തെന്നു് പ്രത്യക്ഷമാണു്. വഞ്ചിയെന്ന ഉപപദം ആരുതന്നെ ഉപയോഗിച്ചാലും വേണ്ടതില്ല—പുരളീവഞ്ചിയെന്നു് വിളിച്ചുപറഞ്ഞാലും വേണ്ടതില്ല—ഉപയോഗിച്ചില്ലെങ്കിലും വേണ്ടതില്ല, ആയതു് വേണാട്ടധിപന്മാരുടെ, അതായതു് തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ, പണ്ടേയ്ക്കുപണ്ടേയുള്ളതായ സ്ഥാനപ്പേരാണെന്നു് മാത്രം; പോരാ, ഈ ബിരുദു് വേറെ ആരെങ്കിലും ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, ഒന്നുകിൽ അവരെല്ലാവരും വേണാട്ടു് രാജാക്കന്മാർ ആയിരിക്കണം; അല്ലെങ്കിൽ വേണാടോടുകൂടി തങ്ങൾക്കുള്ളതോ ഉണ്ടായിരുന്നതോ ആയ സംബന്ധത്തിൻെറ മേന്മയെ കാണിക്കുവാൻ അതു് സ്വീകരിച്ചവരായിരിക്കണം! അന്യാദൃശമായ ഈ അഭിസന്ധി മഹാകവി ബിരുദധാരിയായ അയ്യർക്കു് എത്രയും ശ്ലാഘനീയംതന്നെ

1. ടി-എ-യസ്സ് പുസ്തകം VI ഭാഗം 100 നോക്കുക.

ന്നെ. പക്ഷെ, അദ്ദേഹത്തിന്റെ മതം എല്ലാവരും – കവികൾ മാത്രം പോരാ ഗവേഷകന്മാരും കൂടി—സമ്മതിക്കണമെന്നു് ഭംഗ്യന്തരേണ ശാഠ്യമുണ്ടെന്നും കൂടി ഓൎക്കുമ്പോൾ വിജാതീയമായ ആ മനഃസ്ഥിതിയുടെ യഥാൎത്ഥസ്വരൂപം അല്പമെങ്കിലും വായനക്കാൎക്കു് മനസ്സിലാകുന്നതാണു്. ചുരുക്കിപ്പറയുകയാണെങ്കിൽ, സന്ദിഗ്ദ്ധങ്ങളും അനിശ്ചിതങ്ങളും അനുപപന്നങ്ങളും ആയ ചില രേഖകളെ ഉദ്ധരിച്ചു്, അവയിൽക്കാണുന്ന വഞ്ചിയെല്ലാം വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവിന്റെ ബിരുദാണെന്നു് ഉൽഘോഷിക്കുക മാത്രമാണു് അയ്യർ ഈ പ്രകൃതത്തിൽ ചെയ്തിട്ടുള്ളതു്. വഞ്ചി വേണാട്ടു് ഏകീകരണവിഷയത്തിൽ ലക്ഷ്യാലക്ഷ്യങ്ങളെ സ്വയം തോലനം ചെയ്യാതെ പരപ്രോക്തങ്ങളായ ചില അഭ്യൂഹങ്ങളെ ചരിത്രസംഗതികളായി സ്വീകരിച്ചുപോരുന്ന സാധാരണ ജനങ്ങളെക്കൂടി ഈ വിഷയത്തിൽ വസ്തുസ്ഥിതി മനസ്സിലാക്കി എന്നുള്ളതു് മാത്രമാണു് സുദീൎഘമായ അയ്യരുടെ ഈ ചൎച്ചയുടെ ഫലം. ഇത്തരത്തിൽ കെട്ടിച്ചമച്ചുണ്ടാകുന്നതു് ചരിത്രമല്ല എന്നു മാത്രമെ ഇവിടെ പറയേണ്ടതുള്ളു.[1]

1. വഞ്ചിപാലബിരുദു് തിരുവിതാംകൂർ മഹാരാജാക്കന്മാർ 900-ാമാണ്ടിനു ശേഷം മാത്രമെ ഉപയോഗിച്ചിരുന്നുള്ളു എന്നാണല്ലൊ ഞങ്ങളഭിപ്രായപ്പെട്ടതു്. ഈ മതം അന്യഥാകരിക്കുന്നതിലേക്കു അയ്യർ ഹാജരാക്കിയിട്ടുള്ള ലക്ഷ്യങ്ങൾ തെളിയിക്കുന്ന സംഗതി വഞ്ചിയെന്നു പേർ കേരളത്തിൽ ഏതൊ ഒരു ഭൂഭാഗത്തിന്നു് ഉണ്ടായിരുന്നുവെന്നും, പ്രസ്തുത കാലത്തിനുമുമ്പു് ചില സ്വരൂപങ്ങൾ ആയതു് തങ്ങളുടെ സ്ഥാനപ്പേരാക്കി ഉപയോഗിച്ചിരുന്നുവെന്നും മാത്രമാണു്. ആയതിനാൽ ഞങ്ങളുടെ മതം തെറ്റാണെന്നു് സ്ഥാപിച്ചുവെന്നു് അയ്യർ അഭിമാനിക്കുകയും ചെയ്യുന്നു!

# 6. വേണാടും സാഹിത്യവും

തിരുവവിതാംകൂറും സാഹിത്യവുമെന്ന വിഷയത്തെപ്പററിയാണ് അയ്യർ മൂന്നാമതായി ചർച്ചചെയ്തിട്ടുള്ളതു്. ഈ ചർച്ചയുടെ സാരമൊന്നുമാത്രം മദ്ധ്യദക്ഷിണ തിരുവിതാംകൂറിൽ ഉണ്ടായിരുന്ന എല്ലാ രാജകുടുംബങ്ങളും വേണാടിന്റെ താവഴികളാണു്; ആയതിനാൽ ആ ഭാഗത്തു എവിടെ ഉണ്ടായ സാഹിത്യവും തിരുവിതാംകൂർ മഹാരാജാവിന്റെ ആഭിമുഖ്യത്തിൽ ഉണ്ടായതാണു താനും. ആദ്യത്തെ അഭ്യൂഹം വെറും കാവ്യം, രണ്ടാമത്തേതു് സ്തുതി. ഇത്തരം സ്തുതിപാഠകന്മാരുള്ള കാലം വരെ നമ്മുടെ മഹാരാജാക്കന്മാരുടെ യശസ്സിന്നു യാതൊരു ഹാനിയും സംഭവിക്കുന്നതല്ല.

ആദിരാജയശോ ബിംബമാദർശം പ്രാപ്യവാങ്മയം।
തേഷാമസന്നിധാനേിപി ന സ്വയം പശ്യനശ്യതി॥

എന്നുള്ള അഭിയുക്തവചനത്തിന്നു ആധുനികകാലത്തിലെ ഒരു ഉത്തമനിദർശനം നമ്മുടെ മഹാകവിയാണെന്നുള്ള വാസ്തവമാണു് അദ്ദേഹത്തിന്റെ ഈ ദീർഘചർച്ചയിൽ സ്പഷ്ടമായിത്തെളിയുന്നതു്.

തമിഴ് സാഹിത്യത്തിൽപ്പെട്ട ഒമ്പതു തിരുവിശൈപ്പാ ഗാനകാരന്മാരിൽ ഒന്നു വേണാട്ടടികളായിരുന്നുവെന്നു അയ്യർ പറയുന്നതു് ശരിയായിരിക്കട്ടെ. ഇതിൽപ്പെട്ട വേണാട്ടടികൾ ക്രി. പി. പത്താം ശതകത്തിൽ ജീവിച്ചിരുന്നു കൊള്ളട്ടെ. ഇദ്ദേഹം തമിഴ്കവനംചെയ്ത ഒരു കേരളകവിയായി പരിലസിച്ചുകൊള്ളട്ടെ. [1] ഇതുകൊണ്ടു

1. പ്രസ്തുത മൂന്നു സംഗതികളും വാസ്തവമാണെന്നു സമ്മതിക്കു

ആ തിരുമേനിക്കു തമിഴ് സാഹിത്യത്തിൽ അഭിനിവേശമുണ്ടായിരുന്നു എന്നല്ലാതെ അദ്ദേഹം നമ്മുടെ സാഹതീലതകളെ പോഷിപ്പിച്ചുവെന്നു എങ്ങിനെ സിദ്ധിക്കുന്നു? ക്രി. പി. പന്ത്രണ്ടാം ശതകത്തിൽ ജീവിച്ചിരുന്നുവെന്നും ദ്രാവിഡഗാനങ്ങളെ നിമ്മിച്ചുവെന്നും അയ്യർ പറയുന്ന [1] വഞ്ചിമാത്താണ്ഡനെപ്പററിയും ഇതുതന്നെയാണ് പറയുവാനുള്ളതു്. രാമചരിതത്തിന്റെ കത്താവായ ചീരാമകവി വേണാട്ട് രാജാവായിരുന്നുവെന്നുള്ള അയ്യരുടെ അഭിപ്രായം സവ്വവിദിതമാണെങ്കിലും സവ്വസമ്മതമായിട്ടുള്ളതല്ല. അഭിജ്ഞനെന്നു അയ്യർ സമ്മതിക്കുന്ന പരേതനായ ഗോപിനാഥറാവു മുതലായ തമിഴ്പണ്ഡിതന്മാർ ഈ ഗ്രന്ഥം മലയാളകൃതിയല്ലാ, തമിഴ് കൃതിയാണെന്നുകൂടി അഭിപ്രായപ്പെട്ടിട്ടുണ്ട്. ആയതിനാൽ ഇതൊരു മലയാളഗ്രന്ഥമെന്നു പറയുന്നതു തന്നെ സന്ദേഹാസ്പദം. ഈ സംഗതിയിരിക്കട്ടെ. കൊച്ചുണ്ണി നെടുങ്ങാടി ഇതൊരു തിരുവിതാംകൂർ മഹാരാജാവിന്റെ കൃതിയായിരിക്കാമെന്നു അഭിപ്രായപ്പെട്ടു. അദ്ദേഹത്തെ പിന്തുടന്നു ആ രാജാവു ആദിത്യവമ്മാവായിരിക്കാമെന്നു വേറെ ചിലർ അഭിപ്രായപ്പെട്ടു. ചീരാമൻ എന്നു ഗ്രന്ഥത്തിൽ തന്നെ പറഞ്ഞിട്ടുള്ളതുകൊണ്ടു ഗ്രന്ഥകാരൻ ആദിത്യനല്ലാ രാമനാണെന്നു അയ്യർ സ്ഥാ

---

ന്നതിലേക്കു അയ്യർ യാതൊരു തെളിവും കാണിച്ചിട്ടില്ല. അയ്യർ ഇങ്ങനെ പറഞ്ഞുവെന്നുള്ളതു്—അതായതു് മഹാകവിവചനം—തന്നെയായിരിക്കുമൊ ഇവക്കുള്ള പ്രധാന ലക്ഷ്യം?

1. ഇവക്കും മഹാകവിവചനമല്ലാതെ വേറെ തെളിവൊന്നും പറഞ്ഞുകാണുന്നില്ല.

പിച്ചു. അതിന്റെ ശേഷം നെടുങ്ങാടിയുടെ അഭിപ്രായം സ്വീകരിച്ചു്, ശ്രീയെന്ന പദം എഴുതീട്ടുള്ളതുകൊണ്ടും, പത്മനാഭസ്വാമിയെ സ്തുതിച്ചിട്ടുള്ളതുകൊണ്ടും ഗ്രന്ഥകാരൻ വേണാട്ടു് രാജാവായിരിക്കാം എന്നു വിജ്ഞാനദീപികയിൽ പ്രഥമതഃ അഭ്യൂഹിച്ചു. 371-ാമാണ്ടിലെ ഒരു ശിലാശാസനത്തിൽ ഒരു ശ്രീരാമ വീരവർമ്മാവെന്ന പേരിൽ ഒരു വേണാട്ടു് രാജാവിനെ കണ്ടെത്തിയപ്പോൾ ഇദ്ദേഹമായിരിക്കാം രാമചരിതകർത്താവു് എന്നു വീണ്ടും അഭ്യൂഹിച്ചു. അന്നത്തെ അഭ്യൂഹം ഇപ്പോൾ നിശ്ചയമാക്കി ഇതാ ഉൽഘോഷിച്ചിരിക്കുന്നു. എന്തൊരു ഗവേഷണ സ്വാതന്ത്ര്യം! ഊരും പേരും കാലവും അനിർജ്ഞാതമായ ഒരു കവി തന്റെ പേരോടൊപ്പം ശ്രീയെന്നെഴുതിയതുകൊണ്ടും പത്മനാഭസ്വാമിയെ സ്തുതിച്ചതുകൊണ്ടും ആ കവി വേണാട്ടു് രാജാവായിരിക്കണമത്രെ! വേണാടൊട്ടു ഘടിപ്പിച്ചുകാണുന്ന പ്രാചീനതമനും രാമനാമാങ്കിതനും ആയ ഒരു വർമ്മാവു് 371-ാമാണ്ടിലെ ശിലാരേഖയിലാണു് കണ്ടെത്തീട്ടുള്ളതു്. വീരവർമ്മാവിന്റെ പേരോടുകൂടി രാമനെന്ന ഉപപദം ഘടിപ്പിച്ചിട്ടുള്ളതുകൊണ്ടു് ഗ്രന്ഥകാരൻ ഇദ്ദേഹമായിരിക്കണം. അതുകൊണ്ടു് കവിയുടെ കാലവും നിർണ്ണിതമായി; കൊല്ലം 80-ാമാണ്ടിന്നടുത്തു് ഒരു രാമർ തിരുവടിയെ കണ്ടെത്തീട്ടുണ്ടു്. ഇദ്ദേഹത്തിന്നു വേണാടിനോടുള്ള ബന്ധം സന്ദിഗ്ദ്ധമാകയാലാണൊ ആവൊ അദ്ദേഹത്തെ ഈ കവിയായി പരിണമിപ്പിക്കാത്തതു്? താൻ എന്തുതന്നെ പറഞ്ഞാലും മലയാളം മാത്രം വായ

ച്ചറിയുന്ന മലയാളികൾ വിശ്വസിക്കുമെന്നാണോ അയ്യരുടെ ആന്തരമായ അഭിപ്രായം? എന്നാൽ കഷ്ടംതന്നെ. ഈ സംഗതിയെങ്ങനെ ഇരുന്നാലും, അയ്യരുടെ ഗവേഷണപദ്ധതി അന്യാദൃശംതന്നെയാണു്. [1]

ലക്ഷ്മീദാസന്റെ കാലത്തു് തെൻതിരുവിതാംകൂറിൽ വേദാഭ്യാസനിരതന്മാരുണ്ടായിരുന്നില്ലെന്നു ആരും അഭിപ്രായപ്പെട്ടിട്ടില്ല. തത്പ്രസിദ്ധമായ ഒരു ഗ്രാമത്തിൽ വേദം അഭ്യസിച്ചും അഭ്യസിപ്പിച്ചും പോന്നിരുന്ന ഒരു ബ്രാഹ്മണസമൂഹം ഉണ്ടായിരുന്നിരിക്കാം. അവർക്കു് രാജാക്കന്മാരിൽനിന്നു യഥാർഹം സംഭാവനകൾ യഥാവസരം ലഭിച്ചിരുന്നിരിക്കാം. ഇതെല്ലാം സംഭാവ്യം. പക്ഷെ ഈ പ്രകൃതത്തിൽ വേണാട്ടു് എങ്ങിനെ കടന്നുകൂടുന്നു? അന്നു വേണാട്ടു് രാജവംശവും, തിരുവിതാംകൂർ മഹാരാജാക്കന്മാരുമുണ്ടായിരുന്നുവെങ്കിൽ കവിയെന്തുകൊണ്ടു് പ്രസ്താവിച്ചില്ല? ഇതര രാജകുടുംബങ്ങളെപ്പറ്റി പറഞ്ഞിട്ടുള്ള സ്ഥിതിക്കു്, ഈ വർണ്ണനാഭാവത്തിൽനിന്നു് അത്തരത്തിലൊരു രാജ്യവും ഒരു രാജവംശവും അക്കാലത്തു് ഉണ്ടായിരുന്നില്ലെന്നല്ലെ ഊഹിക്കേണ്ടതു്? കവിയുടെ കാലം ക്രി. പി. ഏഴാം ശതകത്തിലായിരുന്നുവെന്നു സങ്കല്പിക്കുകയാണെങ്കിൽ—ഇതാണു് ഞങ്ങളുടെ മതം—അക്കാലത്തു് വേണാട്ടു് ഉണ്ടായിരുന്നുവെന്നു് ആ

1. രാമചരിതത്തിന്റെ കർത്താവു്, കാലം, എന്നീ സംഗതികളെപ്പറ്റിയുള്ള അയ്യരുടെ അഭിപ്രായം സുവിദിതമാണെങ്കിലും ഞങ്ങൾ അതോടുകൂടി യോജിക്കുന്നില്ല. ഈ വിഷയം അപ്രകൃതമാകയാൽ ഇവിടെ പ്രസ്താവിക്കുന്നില്ല.

ദൃമായി സ്ഥാപിക്കേണ്ടതുണ്ട്. [1] ഇതു് സ്ഥാപിച്ചിട്ടുമില്ല. വസ്തുസ്ഥിതിയിങ്ങനെയിരിക്കെ അനിശ്ചിതമായ ഒരു പൂർവ്വകാലത്തു വേദാഭ്യാസനിരതന്മാരായ ബ്രാഹ്മണരുടെ ഒരു സമൂഹം തെൻകേരളത്തിൽ ഉണ്ടായിരുന്നുവെന്നുള്ളതുകൊണ്ടുമാത്രം വേണാട്ടിലെ അഥവാ തിരുവിതാംകൂറിലെ, മഹാരാജാക്കന്മാർ അക്കാലത്തുതന്നെ നമ്മുടെ സാഹിതീലതകളെ വഴിപോലെ സംവൎദ്ധിപ്പിച്ചുപോന്നിരുന്നുവെന്നു അയ്യർ അഭിപ്രായപ്പെടുന്നു! ഇതുതന്നെയാണൊ യഥാൎത്ഥമായ ഗവേഷണം?

കൊല്ലവർഷം ഒമ്പതാം ശതകത്തിൽ രചിതമെന്നു പറയപ്പെടുന്ന ഭദ്രദീപത്തിൽനിന്നുദ്ധരിച്ചിട്ടുള്ള ഭാഗം തെളിയിപ്പിക്കുന്നതു് കന്യാകുമാരി മുതൽ വക്കലവരെ പല പുണ്യക്ഷേത്രങ്ങളുണ്ടായിരുന്നുവെന്നുള്ളതാണു്. തന്നാമസങ്കീൎത്തനം ഞങ്ങളുടെ ലേഖനത്തിനു വിഷയമല്ല. ഈ വൎണ്ണനകൊണ്ടു് കവി തിരുവിതാംകൂർകാരനും, അദ്ദേഹത്തിന്റെ പുരസ്കൎത്താവു് വേണാട്ടു് മഹാരാജാവുമാണെന്നു അയ്യർ അഭ്യൂഹിക്കുന്നുണ്ടെങ്കിൽ അതൊരു മിഥ്യാനുമാനം മാത്രമാണു്.

ലീലാതിലകത്തിനു മുമ്പുണ്ടായിട്ടുള്ളതായിരിക്കാവുന്ന മണിപ്രവാളം കാവ്യത്തിൽനിന്നു ഉദ്ധരിപ്പിച്ചിട്ടുള്ള

---

1. ഈ സംഗതി സ്ഥാപിച്ചതിനുമാത്രമെ ആ കവിയുടെ കാലത്തു് കന്യാകുമാരി മുതൽ വക്കലവരെ വേണാട്ടു രാജ്യമുണ്ടായിരുന്നുവെന്നു സ്ഥാപിക്കാൻ പാടുള്ളു. അതല്ല ക്രി-പി-പത്താം ശതകത്തിലാണു് കവി ജീവിച്ചിരുന്നതെങ്കിൽ തിരുവിതാംകൂറിനെയും ശങ്കരാചാൎയ്യരേയും കുലശേഖരപുരത്തേയും, കാന്തളൂർശാലയേയും മററും എന്തുകൊണ്ടു് വൎണ്ണിക്കുന്നില്ല? പക്ഷെ കവിദൃഷ്ടിയിൽ ഇത്തരം സംഗതികളൊന്നും പെടുന്നില്ലായിരിക്കാം.

ഭാഗം തെളിയിക്കുന്നതു്, തിരുവനന്തപുരത്തു് അക്കാലത്തു് ഒരു കവിയുണ്ടായിരുന്നുവെന്നുമാത്രമാണു്. തിരുവനന്തപുരത്തെ ഉടമസ്ഥൻ എല്ലാകാലത്തും വേണാട്ടധിപൻ അല്ലെന്നു് ചരിത്രരേഖകൾ തെളിയിച്ചിട്ടുള്ള സ്ഥിതിക്കു്, പ്രസ്തുത കവിയുടെ പുരസ്കർത്താവു് തിരുവിതാംകൂർ മഹാരാജാവായിരുന്നുവെന്നു് എങ്ങനെ സിദ്ധിക്കും? അയ്യരുടെ അഭ്യൂഹം സമ്മതിച്ചാൽക്കൂടി കിട്ടുന്ന സംഗതി, ആ രാജമണ്ഡലത്തിൽ അക്കാലത്തു് ഒരു കവിയുണ്ടായിരുന്നുവെന്നുള്ളതു് മാത്രമാണല്ലോ. ഇതുകൊണ്ടു് പറയത്തക്ക മെച്ചമെന്താണു്?

പ്രദ്യുമ്നാഭ്യുദയകർത്താവായ ശ്രീ രവികസാർവ്വഭൗമരവിവർമ്മകുലശേഖരന്റെ അപദാനങ്ങൾ സർവ്വവിദിതമാകുന്നു. അദ്ദേഹത്തിന്റെ കൃതിയിലാകട്ടെ, പരദേശത്തുള്ള ശിലാശാസനങ്ങളിലാകട്ടെ, തിരുവനന്തപുരത്തുതന്നെയുള്ള ശിലാശാസനത്തിലാകട്ടെ താൻ വേണാട്ടു് രാജാവായിരുന്നുവെന്നു പറഞ്ഞിട്ടില്ല. ത്രിഭുവനചക്രവർത്തിയെന്ന ബിരുദം അദ്ദേഹം അംഗീകരിച്ചുവെന്നുള്ളതുകൊണ്ടായിരിക്കുമൊ അദ്ദേഹം വേണാട്ടിലെയും രാജാവായിരുന്നുവെന്നു് അയ്യർ അഭ്യൂഹിക്കുന്നതു്? വിശേഷിച്ചു് 1303-ൽ ഒരു രവിഗോദവർമ്മരാജാവും, 1316-ൽ ഒരു മാർത്താണ്ഡവർമ്മരാജാവും വേണാടധിപതികളായിരുന്നു എന്നും ശിലാശാസനങ്ങളിൽനിന്നു തെളിയുന്നുണ്ടെന്നുള്ള സംഗതി പ്രത്യേകം സ്മർത്തവ്യമാണു്. വസ്തുസ്ഥിതിയിങ്ങനെയിരിക്കെ ക്രൃപകരവിവർമ്മാവിനെ തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ ഒരു പൂർവ്വജൻ എന്നും, അന്യത്ര അവരുടെ

തന്നെ ഒരു സാമന്തനെന്നും, [1] വർണ്ണിച്ചിട്ടുള്ളതിന്റെ ഉദ്ദേശം അജ്ഞേയമായിരിക്കുന്നു. രാജഭക്തി മാത്രം പുരസ്കരിച്ചു ചെയ്തിട്ടുള്ള ഒരു പ്രശംസയല്ലെങ്കിൽ മറെറന്താണിതു്.

ഉണ്ണുനീലി സന്ദേശത്തിൽനിന്നുദ്ധരിച്ചിട്ടുള്ള രണ്ടു ശ്ലോകങ്ങളിൽ വിവരിച്ചിട്ടുള്ള മഹാരാജാവു് കൃപകസാർവ്വഭൌമനായ രവിവർമ്മകുലശേഖരദേവൻതന്നെയാണെന്നു് അയ്യർ അഭ്യൂഹിക്കുന്നുവെങ്കിൽ ആ ഏകീകരണം തെററാണു്. അദ്ദേഹം വേണാട്ടു് രാജാവല്ലല്ലൊ. പക്ഷെ ഈ സംഗ്രാമധീരനെ പണ്ഡിതവരേണ്യനായ ആദിത്യവർമ്മനാക്കി പരിണമിപ്പിക്കുന്നുണ്ടെങ്കിൽ അതു് സമ്മതിക്കാവുന്നതല്ല താനും. [2] സംഗ്രാമധീരനെന്ന മുദ്ര സാക്ഷാൽ കുലശേഖരദേവനായ രവിവർമ്മാവിനു മാത്രമല്ലാതെ വേറെ ആക്കും ഉണ്ടായിരുന്നതായിട്ടു പുരാണവസ്തു പരിശോധകന്മാർ പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു്, ഈ സ്ഥാനം ആദിത്യവർമ്മനു് ഉണ്ടായിരുന്നുവെന്നു് അയ്യർ അഭിമാനിക്കുന്നുണ്ടെങ്കിൽ അതു വെറുമൊരു അഭിമാനം മാത്രം. ഉണ്ണുനീലി സന്ദേശത്തിൽ സ്തുതനും കൃപകരാ

1. ഏഴാംഭാഗം നോക്കുക. ആ പ്രക്രിയയിൽ കൃപകരത്തെ വേണാടിന്റെ ഒരു താവഴിയാക്കിയാണു് കവി വർണ്ണിച്ചിട്ടുള്ളതു്.

2. ചരിത്രവിരുദ്ധങ്ങളായ പല സംഗതികളേയും ആശ്രയിച്ചുകൊണ്ടാണു് പണ്ഡിതന്മാരായ ശ്രീകൃഷ്ണപിഷാരോടിയും പരമേശ്വരയ്യരും ഉണ്ണുനീലിസന്ദേശത്തിന്റെ കാലം നിർണ്ണയിച്ചിട്ടുള്ളതു്. ഇവരുടെ മതങ്ങൾ രണ്ടും തെററാണു്. സന്ദേശകാലം മൊത്തത്തിൽ 1340-നും 1350-നും മദ്ധ്യത്തിലായിരിപ്പാനാണു അധികം വഴി കാണുന്നതു്. പ്രസ്തുത വിഷയം ഞങ്ങളെഴുതിവരുന്നതായ ചർച്ചയിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്; അതയച്ചു് കാലതാമസം കൂടാതെ പ്രസിദ്ധപ്പെടുത്തുന്നതുമാണു്.

ജാതും ആയ രവിവർമ്മാവെ ആദിത്യവർമ്മനാക്കി പരിണമിപ്പിച്ചു, അദ്ദേഹംതന്നെയാണ് വടശ്ശേരി ശിലാരേഖയിൽ സ്തുതനും വിദ്വാനുമായ ആദിത്യവർമ്മരാജാവ് എന്നു കല്പിക്കയാണ് അയ്യർ ചെയ്തിട്ടുള്ളതു്. അതായതു് സംഗ്രാമധീരനും സർവ്വാംഗനാഥനും ഒന്നാണത്രെ! സംഗ്രാമധീരൻ കൂപകരാജാവായിരുന്നു. സർവ്വാംഗനാഥൻ ഏതു രാജവംശജനെന്നു ഉദ്ധൃതഭാഗത്തിൽ പറഞ്ഞിട്ടില്ലെങ്കിലും ആററൂർ കൃഷ്ണപിഷാരൊടി അദ്ദേഹം കൂപകാധീശ്വരനാണെന്നു പറഞ്ഞിട്ടുണ്ടു്.[1] അതുകൊണ്ടു് ഒന്നാക്കിത്തീർത്ത കൂപകാധീശന്മാരായ ഈ രണ്ടു രാജാക്കന്മാരും വേണാട്ട് ഭരിച്ചിരുന്നുവെന്നുള്ളതുകൊണ്ടു് വേണാട്ട് രാജാവ് സാഹിത്യത്തിന്നു വളരെ പ്രോത്സാഹനം നൽകീട്ടുണ്ടത്രേ!

ദശാവതാരസ്തോത്രത്തിലെ ആദിത്യവർമ്മാവ് ചിറവായനരേന്ദ്രവരൻ എന്നു മുക്തകണ്ഠം പറഞ്ഞിട്ടുണ്ടു്. അവതരണദശകസ്തോത്രത്തിൽ പ്രസ്തുതനായ ആദിത്യവർമ്മാവ് വേണാട്ട് പരിപാലിച്ചിരുന്നുവെങ്കിലും, ഈ

1. രവിവർമ്മകുലശേഖരന്റെ കാലത്തു് ആദിത്യവർമ്മാവ് തൃപ്പാപ്പൂർമൂപ്പിൽസ്ഥാനം ധരിച്ചതു് കീഴ്പേരൂർ വംശത്തിൽ പ്രാപ്തിയായ പുരുഷനില്ലാത്തിട്ടാണെന്നാണ് ശ്രീമാൻ കൃഷ്ണപിഷാരോടിയുടെ അഭിപ്രായം. രവിവർമ്മാവ് ആദിത്യവർമ്മാവിന്റെ ജ്യേഷ്ഠനാണെന്നു സമ്മതിച്ചിട്ടുള്ളതോട്ടുകൂടി, ഈ അഭിപ്രായം പാടെ തെററാണെന്നു പറയാതെതന്നെ അറിയാവുന്നതാണ്. ഈ സംഗതിയിരിക്കട്ടെ. ഒരു പ്രാമാണികനെന്ന നിലയിൽ സ്വീകരിച്ചിട്ടുള്ള പിഷാരോടിയുടെ അഭിപ്രായമെന്തുകൊണ്ടു് അയ്യർ എടുത്തുകാണിക്കുന്നില്ല? ഈ അഭിപ്രായവ്യത്യാസവും അയ്യർ ധരിച്ചിട്ടില്ലായിരിക്കുമൊ. ഇല്ലെന്നു സമ്മതിക്കാവുന്നതല്ല എന്നു മാത്രമെ ഞങ്ങൾക്കു പറയേണ്ടതുള്ളു.

രണ്ടു ആദിത്യവർമ്മന്മാരും ഒന്നാണെന്നു അയ്യർ അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിക്കു, ഇദ്ദേഹവും ചിറവായ് വംശജൻതന്നെയാണല്ലോ! ചിറവായ് ആദിത്യവർമ്മാവു വേണാടും വഴിപോലെ പരിപാലിച്ചതുകൊണ്ടു്, അദ്ദേഹം ആ രാജ്യവും കീഴടക്കി ഭരിച്ചുവെന്നല്ലാതെ വേണാടു വംശത്തിലെ അംഗമായിത്തീർന്നതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടു മാത്രമാണു്. [1]

അയ്യർ ചെയ്തിട്ടുള്ളതായ മറ്റൊരു ഏകീകരണത്തെ കുറച്ചൊന്നുവിശദീകരിച്ചു് അദ്ദേഹത്തിന്റെ ഗവേഷണചാതുര്യത്തെ സ്പഷ്ടമാക്കാം. സംഗ്രാമധീരനെന്ന ബിരുദമുള്ള (രവിവർമ്മ)രാജാവും സർവ്വാംഗനാഥനെന്ന ബിരുദമുള്ള (ആദിത്യവർമ്മ)രാജാവും—ആദിത്യനും രവിയും പര്യായശബ്ദങ്ങളാണല്ലോ—ഒന്നാണെന്നു ആദ്യം അഭ്യൂഹിച്ചു. സർവ്വാംഗനാഥബിരുദു് വടശ്ശേരി കൃഷ്ണൻകോവിലിലെ ശിലാശാസനത്തിൽ പ്രശസ്തനായ ആദിത്യവർമ്മനു ഉണ്ടെന്നു അഭ്യൂഹിച്ചിട്ടുള്ളതുകൊണ്ടു്—ഈ ആദിത്യവർമ്മൻ ഒരു രാജാവാണെന്നോ, അദ്ദേഹത്തിനു് സർവ്വാംഗനാഥനെന്ന ബിരുദമുണ്ടായിരുന്നുവെന്നോ, ശിലാരേഖയിൽ പറഞ്ഞിട്ടില്ല എന്ന വസ്തുത ഓർക്കേണ്ടതുണ്ടു്—ഈ രണ്ടു ആദിത്യവർമ്മന്മാരും ഒന്നുതന്നെ എന്നു രണ്ടാ

---

1. രണ്ടു സ്തോത്രത്തിന്റെയും കർത്താവു് ഒരേ കവിയാണെന്നും, രണ്ടാമത്തേതിൽ പ്രശസ്തനായ ആദിത്യവർമ്മാവു് വേണാട്ട് പരിപാലിച്ചിരുന്നുവെന്നും നിശ്ചയിക്കുവാൻ യാതൊരു തെളിവുമില്ലെന്നു് ശ്രീമാൻ എ. യസ്സ്. രാമനാഥഅയ്യർ മിത്തിക് സൊസൈറ്റി പ്രസിദ്ധീകരണത്തിന്റെ പതിനഞ്ചാം പുസ്തകം 59-ാം ഭാഗത്തു് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടെന്നുള്ള സംഗതി ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ടു്.

മതായി അഭ്യൂഹിച്ചു. മുൻപ്രസ്താവിച്ച ഭാഷാസ്തോത്രങ്ങളിൽ ആദ്യത്തേതിലെ ചിറവായ് നരേന്ദ്രവരനായ ആദിത്യവർമ്മനും, രണ്ടാമത്തേതിൽ വേണാട്ട് ഭരിച്ചിരുന്നുവെന്നു വർണ്ണിച്ചിട്ടുള്ള ആദിത്യവർമ്മനും ഒന്നുതന്നെയെന്നു മൂന്നാമതായി അഭ്യൂഹിച്ചു. സർവ്വാംഗനാഥബിരുദില്ലാത്ത ഈ ആദിത്യവർമ്മനും ഏതൽബിരുദധാരിയെന്നു അഭ്യൂഹിച്ചിട്ടുള്ള ശിലാശാസനത്തിലെ ആദിത്യവർമ്മനും ഒന്നാണെന്നു് നാലാമതായി അഭ്യൂഹിച്ചു. ദൂതവാക്യത്തിന്റെ ഒരു കയ്യെഴുത്തുപ്രതിയിൽ പറഞ്ഞിട്ടുണ്ടെന്നു പറയുന്ന ആദിത്യവർമ്മായനമഃ എന്ന വാക്യത്തിലെ ആദിത്യവർമ്മനും—ഒരു രാജാവാണെങ്കിൽതന്നെ ഏതു രാജാവാണെന്നു നിശ്ചയമില്ല—അദ്ദേഹം തന്നെയായിരിക്കണമെന്നു അഞ്ചാമതായി അഭ്യൂഹിച്ചു. [1] ഒരു നാരായണന്റെ പുത്രനായ ഒരു വാസുദേവകവി എവിടെവെച്ചോ എഴു

1. സർവ്വാംഗനാഥന്റേയും ആദിത്യവർമ്മന്റേയും ശിലാശാസനങ്ങളെക്കുറിച്ച് ഞങ്ങളന്യത്ര പ്രതിപാദിച്ചിട്ടുണ്ട്. ഇതിന്റെ ഒരു ഭാഷാന്തരം മലയാളത്തിൽ ത്രൈമാസികത്തിലും പ്രസിദ്ധം ചെയ്തിട്ടുണ്ട്. ശ്രീമാന്മാർ ഗോപിനാഥറാവു, പിഷാരോടി, അയ്യർ എന്നിവരുടെ അഭിപ്രായങ്ങളോടു ഞങ്ങൾ യോജിക്കുന്നതുമില്ല. സർവ്വാംഗനാഥൻ എന്നതു് ആദിത്യവർമ്മാവിന്റെ ബിരുദാണെന്നു ശിലാശാസനത്തിൽനിന്നു സാധിക്കാവുന്നതല്ല. ആദിത്യവർമ്മാവിന്നു സർവ്വാംഗനാഥനെന്ന ബിരുദുണ്ടായിരുന്നുവെന്നും ശിലാരേഖയിൽനിന്നു കിട്ടുന്നതല്ല. അതുപോലെതന്നെ, സർവ്വാംഗനാഥരാജാവും ആദിത്യവർമ്മരാജാവും ഒരേ വ്യക്തിയാണെന്നും, ഇവർ വേണാട്ട്, അതായതു് തിരുവിതാംകൂർ, ഭരിച്ചിരുന്നുവെന്നും ശിലാരേഖകളിൽനിന്നു സാധിക്കാവുന്നതല്ല; അവയിൽനിന്നു തെളിയുന്നതുമില്ല. ശിലാരേഖകളെ അടിസ്ഥാനപ്പെടുത്തീട്ടുള്ളതാണ് തന്റെ അഭിപ്രായമെന്നു് അയ്യർ അഭിമാനത്തോടുകൂടി പ്രതിപാദിച്ചിട്ടുള്ളതു് ഒരു വസ്തുസ്ഥിതികഥനമല്ല. സാധാരണ വായനക്കാർ ശിലാരേഖയെന്നു കേട്ടു് പരിഭ്രമിക്കേണ്ടതുമില്ല.

തിയ തന്റെ രാമകഥയിൽ ഒരു ആദിത്യവർമ്മാവിനെ സ്മരിച്ചിട്ടുണ്ടു്.[1] ഇദ്ദേഹവും അദ്ദേഹമത്രെ എന്നു ആരാമതായി അഭ്യൂഹിച്ചു. ഇത്തരത്തിൽ ഒരു ആദിത്യവർമ്മ ഏകീകരണം ഇവിടെ സാധിച്ചിരിക്കുന്നു. എവിടെനിന്നു നോക്കിയാലും കാണുന്ന ആദിത്യനൊന്നുതന്നെ! ഈ ഒരു ന്യായമല്ലാതെ വേറെ ഒരു ന്യായം ഈ അഭ്യൂഹപരംപരയിൽ കാണാവുന്നതല്ല. രേഖ കിട്ടാഞ്ഞാൽ യുക്തി, യുക്തി കിട്ടാഞ്ഞാൽ ഊഹം, ഊഹം കിട്ടാഞ്ഞാൽ കല്പന എന്നന്യത്ര പറഞ്ഞിട്ടുള്ള മററു ചില ചരിത്രകാരംമന്യന്മാരുടെ വർഗ്ഗത്തിൽ അയ്യർ ഇതാ അകപ്പെട്ടിരിക്കുന്നു![2]

1. സംക്ഷേപരാമായണം, സംക്ഷേപഭാരതം എന്നീ ഗ്രന്ഥങ്ങളുടെ കർത്താവു് രാമകഥയുടെ കർത്താവാണെന്നനുമാനിക്കാമെങ്കിൽ, ആ ഗ്രന്ഥങ്ങളിൽ പ്രസ്തുതനായ ആദിത്യവർമ്മാവു് പ്രകാരം, ആതായത്തു് വെട്ടത്തു് രാജവംശത്തിൽപ്പെട്ട ഒരംഗമാണു്. വടക്കൻകൂർ പ്രസ്തുതഗ്രന്ഥങ്ങളുടെ കർത്തൃത്വം ഒരേ കവിയിൽ സമർപ്പിക്കുന്നില്ലെങ്കിലും, രാമകഥയുടെ കർത്താവു് വെട്ടത്തു് രാജാവാണെന്നു അഭിപ്രായപ്പെട്ടിട്ടുണ്ടു്. അയ്യരുടെ മതം രാമകഥയുടെ അവതാരികയിൽ പറഞ്ഞിട്ടുള്ളതിനെ മാത്രമടിസ്ഥാനപ്പെടുത്തിട്ടുള്ളതാണു്. അഭിപ്രായം തെററാണെന്നു എഴുതിട്ടുള്ളതൊന്നും അയ്യർ ഗണിക്കുവാൻ തയ്യാറില്ല. ഇത്തരത്തിൽ കെട്ടിച്ചമച്ചുണ്ടാക്കുന്നതു് ഗവേഷണമല്ലെന്നു മാത്രമെ ഈ പ്രകൃതത്തിൽപ്പറയേണ്ടതുള്ളു.

2. പ്രകൃതത്തിൽനിന്നു ഒന്നുരണ്ടു സംഗതി ആവശ്യം മനസ്സു് വെക്കേണ്ടതുണ്ടു്. അയ്യരുടെ മതത്തിനു വിരോധമായിട്ടുള്ള ഇതര ഗവേഷകന്മാരുടെ മതം അയ്യർ ധരിക്കാറേ ഇല്ല. രണ്ടാമതു് സ്വമതത്തിനുവേണ്ടി ശിലാരേഖകളേയുംകൂടി യഥേഷ്ടം വ്യാഖ്യാനിക്കുവാനും അയ്യർ തയ്യാറാണു്. അയ്യരുടെ ഗവേഷണപദ്ധതിയിൽ അന്തർലീനമായിക്കിടക്കുന്ന നയമെന്തെന്നു ഈ രണ്ടു സംഗതികളിൽനിന്നു മനസ്സിലാക്കാവുന്നതാണു്.

ലീലാതിലകം കൂപകഖണ്ഡവാസിയായൊരു പണ്ഡിതനെഴുതിയതായിരിക്കണമെന്ന് അനുമാനിക്കേണ്ടിവരുമത്രെ! അയ്യരുടെ ഈ അഭ്യൂഹം ശരിയാണെങ്കിൽ, അദ്ദേഹം വേണാട്ടുവാസിയല്ലെന്നു തീർച്ചതന്നെ. ദ്രോണായ ഇത്യാദിപദ്യത്തിൽ [1] സ്മരിച്ചിട്ടുള്ള വീരരവിവർമ്മൻ വേണാട്ട് ഭരിച്ചിരുന്നുവെന്നുള്ളത് വാസ്തവം തന്നെ; പക്ഷേ ഇദ്ദേഹം സാഹിത്യത്തിന്ന് എന്തു ഗുണമാണ് ചെയ്തിട്ടുള്ളത്? ഒരു വിക്രമപാണ്ഡ്യനെ

---

1. പ്രസ്തുതശ്ലോകം താഴെ കൊടുക്കുന്നു:

ദ്രോണായ ദ്രുപദം ധനഞ്ജയ ഇവ ക്ഷ്മാപാലബാലാം ബലീ
വേണാട്ടിന്നടയോരു വീരരവിവർമ്മാഖ്യോ യദൂനാം പതിഃ
പാണ്ഡ്യം വിക്രമപൂർവ്വകം പടയിൽവച്ചാട്ടിപ്പിടിച്ചങ്ങനേ
പാരണ്ഡ്യശായ കൊടുത്തു തസ്യ തനയാം പത്മാനനാമഗ്രഹീൽ||

ചരിത്രകാരന്മാരിൽ പലരും ഈ ശ്ലോകത്തെ ആശ്രയിച്ച് പ്രസ്തുത വേണാടർകോനെ കൂപകസാർവ്വഭൗമനായ രവിവർമ്മകുലശേഖരദേവനാക്കി പരിണമിപ്പിച്ചിട്ടുണ്ട്. ഇപ്പോൾ ലഭ്യങ്ങളായ തെളിവുകൾക്കും രേഖകൾക്കും വിരുദ്ധമായിട്ടുള്ളതാണ് ഈ അഭിപ്രായം; ആയതിനാൽ തീരെ അസംബന്ധമാണെന്നു ഞങ്ങൾ അന്യത്ര പ്രസ്താവിച്ചിട്ടുണ്ട്. ഒരു രാജാവ് വേണാടർകോൻ; മറെറ രാജാവ് കൂപകസാർവ്വഭൗമൻ; ഒരു രാജാവ് വീരരവിവർമ്മൻ; മറെറ രാജാവ് രവിവർമ്മസംഗ്രാമധീരൻ. വീരരവിവർമ്മാവ് വിക്രമപാണ്ഡ്യനെ തോല്പിച്ചു; രവിവർമ്മകുലശേഖരദേവനാകട്ടെ വീരപാണ്ഡ്യനെ തോല്പിച്ചു. വീരപാണ്ഡ്യനും വിക്രമപാണ്ഡ്യനും രണ്ടു രാജാക്കന്മാരാണെന്നു പേരുകൊണ്ടും പാണ്ഡ്യചരിത്രംകൊണ്ടും തെളിഞ്ഞിട്ടുണ്ട്. വസ്തുസ്ഥിതി ഇങ്ങനെ ഇരിക്കെ ഉഭയരവിവർമ്മന്മാരെ ഏകീകരിച്ചത് അനുചിതവും അസാധുവുമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. പല ചരിത്രകാരന്മാരും പ്രസ്തുത ഏകീകരണം സമ്മതിച്ചിട്ടുണ്ടെന്നുള്ളത് വാസ്തവമാണ്; പക്ഷെ അതുകൊണ്ടുമാത്രം അവസ്തുകഥനം വസ്തുകഥനമാകുന്നതല്ല.

പടയിൽവെച്ചാട്ടിപ്പിടിച്ചു, ഒരു പാണ്ഡ്യന്റെ തന്നെയാം പത്മാനനാമഗ്രാഹീൽ എന്നുള്ള സംഗതി സാഹിത്യാഭിവൃദ്ധിയായി അയ്യർ അഭ്യൂഹിക്കുന്നുണ്ടോ? [1]

പുണ്യശ്ലോകന്മാരായ നിരണം കവികൾ ക്രി. പി. (? കൊ. വ.) ആറാം ശതകത്തിൽ ജീവിച്ചിരുന്നുകൊള്ളട്ടെ. [2] പക്ഷെ അതുകൊണ്ടുമാത്രം എന്തായി? കൊല്ലം എട്ടാം ശതകത്തിലെ ഉത്തരാർദ്ധത്തിലുംകൂടി നിരണം പ്രദേശം കൊച്ചിരാജാവിന്റേതായിരുന്നുവെന്നുള്ള സംഗതി ചരിത്രപാരംഗതനെന്ന നടിക്കുന്ന അയ്യർ എന്തുകൊണ്ടു് സ്മരിക്കുന്നില്ല? ഇതു മറന്നതോ മറച്ചതോ? ആയതുകൊണ്ടു് നിരണം കവികൾ നിരണംപാട്ടുകൾ എഴുതി എന്ന സംഗതി പ്രമാണിച്ചു് വേണാട്ടു രാജാക്കന്മാർ സാഹിതീലതകളെ പോഷിപ്പിച്ചുവെന്നു് പറയാവുന്നതല്ല.

ഭൃംഗസന്ദേശത്തിലെ രാമവർമ്മാവിനെപ്പററി,

'യേന സ്ഥീതാം ജഗതി ജയസിംഹാന്വയോ യാതി കീർത്തിം'

എന്നും, കുശാഭ്യുദയത്തിലെ രാമവർമ്മാവിനെപ്പററി,

'ശ്രീജയസിംഹരാജസന്താനരത്നാകരശീതതേജാഃ'

എന്നും, യദുനാഥാഭ്യുദയത്തിന്റെ പുരസ്കർത്താവായ

1. ക്രൂപക-വേണാട്ടു് ഏകീകരണം സ്വീകരിച്ചാലെ വേണാടർകോനായ രവിവർമ്മാവു് സാഹിത്യനായകനായിത്തീരുകയുള്ളു. പക്ഷെ, ചരിത്രലക്ഷ്യങ്ങളെക്കൊണ്ടു ഈ രവിവർമ്മന്മാർ ഉഭയസ്വരൂപങ്ങളെ അലംകരിച്ചിരുന്നുവെന്നു വരുന്നതോടുകൂടി ക്രൂപകസാർവഭൗമനുള്ളതായ സാഹിത്യസ്ഥാനം വേണാടർകോന്നു് ലഭിക്കുന്നതല്ല.

2. മററുചില പണ്ഡിതന്മാർ ഏഴാം ശതകത്തിലാണു് ഇക്കവിവര്യന്മാർ ജീവിച്ചതെന്നഭിപ്രായപ്പെട്ടിട്ടുണ്ടു്.

രാജ്ഞീ കൃപകക്ഷ്മാപാലമങ്ഗലദേവതായെന്നും പറഞ്ഞിട്ടുള്ളതിൽനിന്ന് ഈ രാജ്ഞീരാജാക്കന്മാർ വേണാട്ടു രാജവംശത്തിൽപ്പെട്ടവരല്ലെന്നു നിശ്ചയം തന്നെ. വല്ല സ്വരൂപങ്ങളിലും പെട്ട രാജാക്കന്മാരെല്ലാവരും, ചില ചില കാര്യങ്ങളിൽ പ്രസ്തുതന്മാരായതുകൊണ്ടു മാത്രം, തിരുവിതാംകൂർ മഹാരാജാക്കന്മാരായി അയ്യരുടെ ദൃഷ്ടിയിൽ പരിണമിച്ചിരിക്കുന്നു!

യഥാർത്ഥകവിയെന്ന് അഭിമാനിക്കുന്ന അയ്യർ ഗവേഷണവിഷയത്തിലും സ്വാരസ്യം കാണിച്ചിട്ടില്ലെന്നില്ല. വേണാട്ടും കൃപകവും ഒന്നാണെന്ന് വരുത്താൻ അയ്യർ ചെയ്തിരിക്കുന്ന പ്രയത്നം നോക്കുക! ആറ്റിങ്കൽ തമ്പുരാട്ടിക്കു കൃപകരാജ്ഞിയെന്നു സ്ഥാനപ്പേരുണ്ടത്രെ. ഇത്തരത്തിൽ പേരുണ്ടായിരുന്നുവെന്നുള്ളതിന്നു വല്ല തെളിവുമുണ്ടോ? ഒരു കൃപകരാജ്ഞി ആറ്റിങ്കലുള്ള ഒരു ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്തതായി ഒരു ശിലാരേഖയിൽ കാണുന്നതിനെ അടിസ്ഥാനപ്പെടുത്തി ഒരു പരദേശികൻ ആറ്റിങ്കലും കൃപകവും ഒന്നാണെന്ന് അഭ്യൂഹിച്ചു; ഈ അസൽപ്രലാപത്തെ വസ്തുസ്ഥിതികഥനമായി സ്വീകരിച്ച നമ്മുടെ മഹാകവിയായ അയ്യർ ഈ രണ്ടു കുടുംബങ്ങളും ഒന്നാണെന്ന് ഇതാ തീർത്തുപറഞ്ഞിരിക്കുന്നു! ഇതായിരിക്കുമോ യഥാർത്ഥചരിത്രഗവേഷണം? [1]

1. ആറ്റിങ്കലും കൃപകവും ഒന്നാണെന്ന വാദത്തിനുവേണ്ടി മാത്രം സമ്മതിച്ചാൽക്കൂടി വേണാട്ടും, ആറ്റിങ്കലും വിഭിന്നസ്വരൂപങ്ങളായിരുന്നുവെന്ന് മറക്കാവുന്നതല്ല. ഈ സംഗതിയെപ്പറ്റി സ്റ്റേറ്റ് മാനുവലിൽ (പുസ്തകം 1. ഭാഗം 338) പറഞ്ഞിട്ടുള്ളത് പ്രത്യേകം ഓർക്കേണ്ടതാണ്. മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്ത് വെ

ഇത്തരത്തിലുള്ള ചരിത്രനിർമ്മാണം കേരളചരിത്രത്തെ അത്യന്തം അന്യഥാകരിച്ചിട്ടുണ്ടെന്നു് സവ്യസനം പറയേണ്ടിയിരിക്കുന്നു. [1]

രാമായണസംഗ്രഹം ഉമാദേവിയുടെ പുത്രനായ ഒരു രവിവർമ്മാവിന്റെ കൃതിയല്ലെന്നു ഞങ്ങൾ പറഞ്ഞിട്ടില്ല. പക്ഷെ, ഇതൊരു വേണാട്ടു രാജാവിന്റെ കൃതിയായതു് അയ്യരുടെ അഭ്യൂഹത്തിന്റെ ഫലമാണെന്നു് അയ്യർതന്നെ സമ്മതിച്ചിട്ടുമുണ്ടു്. [2]

---

ള്ളിത്തകിടിൽ എഴുതിപ്പിടിപ്പിച്ചിട്ടുള്ള ഒരു ഉടമ്പടിയിലൂടെ മാത്രമാണു ആററിങ്ങൽ സ്വരൂപം തിരുവിതാംകൂറിൽ അന്തർഭവിച്ചതു്. ഇത്തരം സംഗതികളൊന്നും ചരിത്രകാരനെന്നു അഭിമാനിക്കുന്ന അയ്യരുടെ ദൃഷ്ടിക്കു ഗോചരമാകാത്തതു് കഷ്ടംതന്നെ. അഥവാ ഇതൊന്നും അയ്യരുടെ ഗവേഷണത്തിനും ചരിത്രാഭ്യൂഹങ്ങൾക്കും ബാധകമല്ലായിരിക്കാം.

1. ഇത്തരത്തിൽ ദുഷിപ്പിച്ചു് അന്യഥാകരിച്ചിട്ടുള്ള ചില അംശങ്ങളെ ശ്രീമാൻ ഗോവിന്ദവാര്യർ ബി. എ., ബി. എൽ. അവർകളും ഞങ്ങളുംകൂടി എഴുതി പ്രസിദ്ധപ്പെടുത്തീട്ടുള്ള 'വീരരാഘവചക്രവർത്തിയുടെ ചെപ്പേട്', (മഹാരാജാസ് കോളേജ് മാസികാപുസ്തകം XXII ഭാഗം 2) 'കൊല്ലം ജയസിംഹവീരകേരളവർമ്മാവിന്റെ 1496-ലെ ശിലാരേഖ' (ഇൻഡ്യൻ ഹിസ്റ്റോറിക്കൽ ക്വാർട്ടർലി പുസ്തകം XVI ഭാഗം 145-165) ആദിത്യരാമന്റെ ശിലാരേഖ (സർ രാമവർമ്മ റിസർച്ച് ഇൻസ്റ്റിസ്റ്റ്യൂട്ടുബുള്ളറ്റിൻ പുസ്തകം VII ഭാഗം 2) ലേഖനങ്ങളിൽ സവിസ്തരം സലക്ഷ്യമുപപാദിച്ചിട്ടുണ്ടു്.

2. ഈ സമ്പ്രദായത്തിൽനിന്നു ഭാഷാന്തരങ്ങളായിട്ടുള്ള ഗദ്യം രാമനാട്ടമെന്ന കാവ്യവും അതിന്റെ അഭിനയസമ്പ്രദായവുമാണെന്നാണ് സാധാരണ വിശ്വാസം. കാവ്യത്തിനു കാവ്യഗുണം പോരായ്മയുണ്ടെങ്കിലും, ആദ്യത്തെ അഭിനയസമ്പ്രദായം വളരെ ഉപാന്തമട്ടിലായിരുന്നെന്നും സമ്മതിച്ചാൽക്കൂടി ഇതിൽ ഉത്ഭവിച്ചു തഴച്ചതാണ് നമ്മുടെ

കൊട്ടാരക്കരത്തമ്പുരാനും,[1] കോട്ടയത്തു തമ്പുരാനും ഭാഷയുടെ ഉൽഗതിക്കു വളരെ പ്രയത്നിച്ചിട്ടുള്ളതു് വാസ്തവം തന്നെ. പക്ഷെ ഈ രണ്ടു സ്വരൂപങ്ങൾക്കു വേണാടായി അഭേദ്യബന്ധമുണ്ടായിരിക്കട്ടെ, ഇല്ലാതിരിക്കട്ടെ, ഈ രണ്ടു സ്വരൂപികൾ കൊട്ടാരക്കരത്തമ്പുരാനും, വടക്കൻ കോട്ടയത്തു തമ്പുരാനുമായിരുന്നു,[3] വേണാട്ടി

---

മാതൃഭാഷയിലെ അമൂല്യസമ്പത്തായ കഥകളിയും അതിന്റെ ആട്ടസമ്പ്രദായവും എന്നോക്കുമ്പോൾ പ്രസ്തുത സ്വരൂപം ഭാഷക്കു വലിയ ഉപകാരം ചെയ്തിട്ടുണ്ടെന്നു ഏവരും സമ്മതിക്കണം.

1. രാമനാട്ടത്തിന്റെ കർത്താവു് കൊട്ടാരക്കരത്തമ്പുരാനോ എന്നുള്ള വിഷയത്തിൽ വിപ്രതിപത്തിക്കു അവകാശമില്ലെന്നില്ല. ഇയ്യിടയിൽ പ്രസിദ്ധം ചെയ്തുവന്നിട്ടുള്ള ആട്ടക്കഥയിൽ കൊടുത്തിട്ടുള്ള ഐതിഹ്യങ്ങളും, വഞ്ചിപുരധീശനായ കേരളവർമ്മത്തമ്പുരാന്റെ ജീവചരിത്രത്തിലെ ചില സംഗതികളും കൂട്ടിവായിച്ചു നോക്കുമ്പോൾ രാമനാട്ടക്കാരനായ വഞ്ചികേരളവർമ്മാവും വടക്കൻ കോട്ടയംസ്വരൂപത്തിലെ അംഗമായിക്കൂടെ എന്നു ഒരു സംശയം ന്യായമായി തോന്നാവുന്നതാണ്. ഈ സംഗതി അനുബന്ധം സിയിൽ കുറെക്കൂടെ വിശദീകരിക്കുന്നതാണ്.

2. ഇവിടെ ഉദ്ദിഷ്ടന്മാരായ തമ്പുരാക്കന്മാർ വഞ്ചിപുരധീശനായ കേരളവർമ്മാവും അദ്ദേഹത്തിന്റെ അനന്തരവനും കിർമ്മീരവധം മുതലായ കഥകളികളുടെ കർത്താവുമാണ്.

3. കോട്ടയത്തു് കേരളവർമ്മത്തമ്പുരാനെ വേണാട്ടിലേക്കു ദത്തുവച്ചുവെന്നു അയ്യർ തന്റെ വിജ്ഞാനദീപികയിൽ (പുസ്തകം III) പ്രതിപാദിച്ചിട്ടുണ്ടു്. ഈ അഭ്യൂഹത്തിന്റെ അടിസ്ഥാനമെന്തെന്നു ചോദിക്കേണ്ടതുണ്ടു്. വില്ലടിച്ചാൻ പാട്ടിലെ തെറ്റിനെ ഒത്താക്കിയും, ക്ഷേത്രഗ്രന്ഥവരിയിലെ ഒരു വാക്യത്തെ വാക്യാർത്ഥത്തിനു വിരോധമായി വ്യാഖ്യാനിച്ചുമാണ് അയ്യർ ഈ അഭിപ്രായത്തിനു സാധുഭാവം കല്പിച്ചിരിക്കുന്നതു്. അപ്രകാരം വ്യാഖ്യാനിക്കുവാനുള്ള ഹേതു പ്രസ്തുത കേരളവർമ്മൻ വഞ്ചിയെന്ന ഉപപദം തന്റെ പേരോടൊപ്പം ചേർത്തി

ലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാവായിരുന്നില്ല എന്നുള്ള സംഗതി അയ്യർ എന്തിനു മറച്ചുവയ്ക്കുന്നു? ഒരു സംഗതികൂടി പറഞ്ഞു ഈ വിഷയത്തെ സംഹരിക്കാം. "മഹാപ്രതാപവാനായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവ് ദിഗ്ജയത്തിനുമുമ്പിൽ ധരിച്ചിരുന്ന സ്ഥാനപ്പേരു ചിറവായ്മൂത്തപണ്ടാരത്തിൽനിന്നു എന്നാണെന്നാണ് ആ തിരുമേനിയുടെ കാലത്തുള്ള ലക്ഷ്യങ്ങളിൽ കാണുന്നതു്", എന്ന് പണ്ഡിതവരേണ്യനായ കൃഷ്ണപിഷാരടി അഭിപ്രായപ്പെട്ടിട്ടുണ്ട്. വഞ്ചിയെന്ന ബിരുദ് ചിറവായ്മൂപ്പിലേക്കുണ്ടായിരുന്നുവെന്നു അയ്യർ പറഞ്ഞിട്ടില്ലാത്തതുകൊണ്ടു കൃഷ്ണപിഷാരടിയുടെ അഭിപ്രായം അയ്യർക്കു വിപരീതമായിട്ടുള്ളതാണു്.

---

യെന്നുള്ളതുമാണ്. ഒരു ക്ഷത്രിയകുടുംബത്തിൽനിന്നു ഒരു സാമന്തകുടുംബത്തിലേക്കു—യാദവവംശത്തിലേക്കു—ദത്തുണ്ടായിയെന്നു അയ്യർ ആത്തരമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, മഹാകവിയുടെ ആശയവിശേഷങ്ങളെപ്പറ്റി അധികമൊന്നും പറയേണ്ടതായിട്ടില്ല. ഒരുവന്റെ അഭിസന്ധി ഇത്രത്തോളം മാത്രം ദൂഷിക്കാമോ എന്നൊരു സംശയംമാത്രമേ ഞങ്ങൾക്കുള്ളൂ. ക്ഷത്രിയകുടുംബത്തിൽനിന്നു സാമന്തകുടുംബത്തിലേക്കു ഉണ്ടായി എന്നു അയ്യർ വിവരിക്കുന്ന ദത്തിനു ഉപോൽബലകമായി പറയാവുന്നതു് ഡൈനാസ്റ്റിക റിക്കാർഡിൽ കാണുന്നതായ ഒരു രേഖയാണ്. വെള്ളാരപ്പിള്ളി കോവിലകത്തുനിന്നു ലക്ഷ്മിനമ്പിട്ടാതിരിയെ വേണാട്ടിലേക്കു ദത്തുവച്ചുവത്രേ: ഈ നമ്പിട്ടാതിരി ഒരു കൊച്ചി തമ്പുരാട്ടിയായിരിക്കാമെന്നൂഹിച്ചിട്ടുമുണ്ട്. ഈ ഊഹം തീരെ അസംബന്ധമാണ്. വെള്ളാരപ്പിള്ളി കോയിക്കൽ താമസിച്ചതും ദത്തുപോയതുമായ തമ്പുരാട്ടി അന്നത്തെ ജയതുംഗനാട്ടു മൂത്തവരുടെ സോദരിയായിരുന്നു. ഈ തമ്പുരാട്ടി ചെറുവാടപ്പുസ്വരൂപത്തിലെ ഒരു അംഗത്തിന്റെ പത്നിയായിരിക്കാമെന്നു മാത്രമേ ഊഹിക്കാവുന്നുള്ളൂ.

900-ാമാണ്ടിനു മുമ്പ് വേണാട്ട് രാജാക്കന്മാരിൽ നിന്ന് സംസ്കൃതത്തിന്നാകട്ടെ മലയാളത്തിന്നാകട്ടെ പറയത്തക്കതായ യാതൊരു ഗുണവും ഉണ്ടായിട്ടില്ലെന്നുള്ള സംഗതിയാണല്ലോ അയ്യരുടെ സുദീർഘമായ ചർച്ചയിൽ നിന്നും വെളിവാകുന്നതു്. മഹാകവി ഈ സംഗതി ധ്വനിപ്പിച്ചു; കവിതയില്ലാത്ത ഈയുള്ളവർ അതു തുറന്നു പറഞ്ഞു എന്നു മാത്രമേ വ്യത്യാസമുള്ളു.[1]

1. വേണാട്ടിൽ, അതായതു് വിഴിഞ്ഞത്തിന്നു തെക്കോട്ടുള്ള ഭൂഭാഗത്തിൽ, മലയാളഭാഷ ഉണ്ടായിരുന്നുവെങ്കിലും, അതു്, പ്രത്യേകിച്ചു് പഴയ കാലത്തു്, ശുദ്ധമലയാളമല്ലായിരുന്നുവെന്നുള്ളതു് നിശ്ചയം തന്നെ. ആ പ്രദേശങ്ങളിലെ ഭാഷ മലയാളമായിരുന്നാൽക്കൂടി അതു് ഒരു തനി വികലഭാഷയായിരുന്നു. മലയാളം തമിഴിന്റെ—അതായതു് നാം തമിഴെന്നു വിളിച്ചുവരുന്ന ഭാഷയുടെ—ഒരു അവാന്തര വിഭാഗമെന്നുദ്ഘോഷിക്കുവാനും, രാമചരിതം ഒരു പ്രാചീന മലയാള കൃതിയെന്നു വ്യാഖ്യാനിക്കുവാനുമുള്ള പ്രധാനകാരണം വേണാട്ടിൽ മാത്രം നടപ്പുണ്ടായിരുന്നതും, മലയാള—തമിഴ എന്നു പ്രത്യേകിച്ചു നിർദ്ദേശിക്കാവുന്നതുമായ ആ തെൻമലയാളഭാഷയിൽ പ്രാവീണ്യം സമ്പാദിച്ചിട്ടുള്ള ചില പണ്ഡിതന്മാരുടെ ദൃഷ്ടിയിൽക്കൂടി നോക്കിയതു് കൊണ്ടുമാത്രമായിരിക്കണം. ആ ദൃഷ്ടിയിൽ മലയാളം തമിഴിൽനിന്നു പൊട്ടിപ്പുറപ്പെട്ടതെന്നും തോന്നാവുന്നതാണ്. പക്ഷേ, വേണാട്ടും കേരളവുമൊന്നല്ലെന്നും, വേണാട്ട് കേരളത്തിൽനിന്നു ബഹിർഭൂതമായി അതിന്റെ തെക്കെ അററത്തു ഒരു ഭാഗത്തു തമിഴ്നാട്ടും മറെറ ഭാഗത്തു് മലയാളത്തോട്ടും ചേർന്നുകിടക്കുന്ന ഒരു ഭൂഖണ്ഡമായിരുന്നുവെന്നും, ആ പ്രദേശം പ്രാക്തനകാലങ്ങളിൽ പാണ്ഡ്യമണ്ഡലത്തോടു അത്യന്തം ബദ്ധമായിരുന്നുവെന്നും, മദ്ധ്യോത്തരകേരളത്തിലെ ഭാഷയ്ക്കു അന്നുമിന്നും ഒരുപോലെതന്നെ തമിഴ്ച്ചുവ തീരെ ഇല്ലെന്നും മററുമുള്ള സംഗതികൾ ഓർക്കുമ്പോൾ വേണാട്ടിൽനിന്നു നമ്മുടെ മാതൃഭാഷക്കു പറയത്തക്കതായ യാതൊരു അഭിവൃദ്ധിയും പഴയകാലത്തുണ്ടായിട്ടില്ല, ഉണ്ടാകാൻ തരവുമുണ്ടായിട്ടില്ലെന്നുള്ള സംഗതിയുംകൂടി ഈ പ്രകൃതത്തിൽ ഓർക്കേണ്ടതുണ്ടു്.

അയ്യരുടെ ലേഖനത്തിന്റെ പ്രഥമഭാഗത്തിൽ പറഞ്ഞിട്ടുള്ള സ്വരൂപങ്ങൾ വിഭിന്നരാജ്യങ്ങളായിരുന്നുവെന്നും, അതാതു രാജാക്കന്മാർ സ്വതന്ത്രരാജാക്കന്മാരായിരുന്നുവെന്നുമുള്ള സംഗതി, ഇന്നത്തെ തിരുവിതാംകൂറിന്റെയും, 900-ാമാണ്ടിനു മുമ്പു അവിടെ ഉണ്ടായിരുന്നതായ നരേന്ദ്രമണ്ഡലങ്ങളുടെയും ചരിത്രൈകദേശമാത്രം അറിവുള്ളവനും കൂടി സുവിദിതമായിട്ടുള്ളതും അസന്ദിഗ്ദ്ധങ്ങളായ രേഖകളെക്കൊണ്ടു് സാധിച്ചിട്ടുള്ളതും ആണു്. ഈ സ്വരൂപങ്ങൾ രക്തവഴിക്കൊ, വേറെ വഴിക്കൊ, അന്യോന്യബന്ധങ്ങളൊ അത്യന്തബന്ധങ്ങളൊ ആയിരിക്കട്ടെ; ആ ഒരു സംഗതി കൊണ്ടുമാത്രം ഈ സ്വരൂപങ്ങളെ വേണാട്ടിന്റെ താവഴികളെന്നു എങ്ങിനെ വർണ്ണിക്കാം? താവഴി എന്ന പദവും സ്വരൂപം എന്ന പദവും പര്യായങ്ങളായിട്ടാണൊ അയ്യർ നിർദ്ദേശിക്കുന്നതു്? വേഴ്ചയും, ചാർച്ചയും, ഉണ്ടായിരിക്കട്ടെ, ഇല്ലാതിരിക്കട്ടെ, ഈ സ്വരൂപങ്ങൾ അടിക്കടി അടിപിടികൂടിക്കൊണ്ടിരുന്നുവെന്നുള്ള സംഗതി മറക്കാവുന്നതൊ മറയ്ക്കാവുന്നതൊ അല്ല. ഇവയിൽ കൂപകവും, ചിറവായും ഒന്നിലധികം പ്രാവശ്യം വേണാട്ടു് രാജ്യത്തെ കീഴടക്കി ഭരിച്ചതായും ധാരാളം ചരിത്രലക്ഷ്യങ്ങൾ കണ്ടിട്ടുണ്ടു്. ചിന്നിച്ചിതറിക്കിടക്കുന്നതായ ചരിത്രലക്ഷ്യങ്ങളെ യഥാവസരം മറന്നും, മറച്ചും, അന്യഥാ വ്യാഖ്യാനിച്ചും, യാദവവംശം എന്നു പേരുള്ളതെല്ലാം ഒന്നാണെന്നു അഭ്യൂഹിച്ചു് —ഈ കൂട്ടത്തിൽ യാദവവംശക്കാരായ കാകതീയവംശത്തേയും കൂട്ടിട്ടുണ്ടൊ ആവോ— ഈ സ്വരൂപങ്ങൾ എല്ലാം പണ്ടയ്ക്കുപണ്ടെ തന്നെ വേണാട്ടു് സ്വരൂപത്തിന്റെ താവഴികളാണെ

ന്നു് ഉൽഘോഷിക്കത്തക്ക മനഃസ്ഥിതിയും അഭിസന്ധിയും ഇതരഗവേഷകന്മാൎക്കില്ലാത്തതിൽ അയ്യർ എന്തിന്നു കയൎക്കുന്നു? വസ്തുസ്ഥിതിയിങ്ങനെയിരിക്കെ, മിത്ഥ്യാരൂപങ്ങളായ ചില അഭ്യൂഹപരമ്പരകളെക്കൊണ്ടു് താൻ വസ്തുത മുഴുവനും അന്യഥാകരിച്ചുവെന്നു നടിച്ചു്, ഒരു പ്രാമാണികന്റെ നിലയിൽ ഔദ്ധത്യത്തോടുകൂടി പ്രലപിച്ചു്, വാസ്തവം പറയുന്നവൻ വഷളനും വങ്കനും ആണെന്നു് ഉച്ചൈസ്തരാം പറയുന്ന മിസ്റ്റർ അയ്യൎക്കും അദ്ദേഹത്തിന്റെ ഗവേഷണസമ്പ്രദായത്തിന്നും ഒരു ദണ്ഡനമസ്കാരംചെയ്തുകൊള്ളട്ടെ. സാഹിത്യം ഗവേഷണം എന്നീ വിഷയങ്ങളിൽ നീതിന്യായം പരിപാലിക്കുവാൻ അയ്യരെ ചുമതലപ്പെടുത്തീട്ടുണ്ടെന്നു തോന്നിക്കുമാറു ശുണ്ഠിയെടുത്തതുകൊണ്ടും, അസഭ്യവാക്കുകൾ ഉപയോഗിച്ചതുകൊണ്ടും, അഭ്യൂഹങ്ങൾ സത്യങ്ങളാകുന്നതല്ല, ബാധകങ്ങൾ സാധകങ്ങളാകുന്നതുമല്ല.

വെറും കെട്ടുകഥകൾ ചരിത്രങ്ങളല്ല എന്നുള്ള തത്വം പരിണതപ്രജ്ഞനെന്നു അഭിമാനമുണ്ടെങ്കിലും വയോവൃദ്ധനായ അയ്യർ ഇതേവരെ ധരിക്കാത്തതിൽ, അഥവാ ധരിച്ചിട്ടുണ്ടെങ്കിൽ മറന്നുകളഞ്ഞതിൽ, ശേഷമുള്ളവർ പരിതപിച്ചുകൊള്ളുന്നു. മഹാകവിയെന്ന സ്ഥാനം ലഭിച്ചിട്ടുള്ള അയ്യർ തന്റെ ഭാവനാശക്തിയേയും ശബ്ദകോലാഹലത്തേയും ഗവേഷണവിഷയത്തിൽ നിന്നു പിൻവലിച്ചു കാവ്യവിഷയത്തിൽ പ്രവൎത്തിപ്പിച്ചാൽ അതുതന്നെയായിരിക്കും തനിക്കും, ഒരു പക്ഷെ കൈരളിക്കും, അഭിമാനാസ്പദം എന്നുകൂടി ഞങ്ങൾ ഈ പ്രകൃതത്തിൽ അഭിപ്രായപ്പെട്ടാൽ അതു് ഒരു അധികപ്രസംഗമാകയില്ലെന്നുകൂടിപ്പറയേണ്ടതായി തീൎന്നിരിക്കുന്നു.

# 7. തിരുവിതാംകൂർ ചരിത്രജ്ഞാനം.

തിരുവിതാംകൂർ രാജ്യചരിത്രം ഗുരുമുഖത്തിൽനിന്നു ഞങ്ങൾ പഠിച്ചിട്ടില്ല. പാഠപുസ്തകമായി എഴുതീട്ടുള്ള ശ്രീമാൻ കൃഷ്ണപ്പിഷാരടിയുടെ പുസ്തകവും പഠിച്ചിട്ടില്ല. ഈ സംഗതി രണ്ടും വാസ്തവംതന്നെ. പക്ഷെ, ഈ വിഷയത്തിൽ ഞങ്ങളും കുറച്ചു ചിലതെല്ലാം ധരിച്ചിട്ടില്ലെന്നില്ല. അതു് അടിസ്ഥാനപ്പെടുത്തി അയ്യർ നിർദ്ദേശിച്ചിട്ടുള്ള ചില ചരിത്രസംഗതികളെ പരാമർശിക്കുന്നതു് തിരുവിതാംകൂർ ചരിത്രം മനസ്സിലാക്കുന്നതിന്നു ഏറെക്കുറെ സഹായിക്കുന്നതാണു്.

തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ പരമ്പരയെക്കുറിക്കുന്ന ഒന്നിലധികം ആവലികൾ ഇപ്പോൾ ലഭ്യങ്ങളായിട്ടുണ്ടു്. ശിലാശാസനങ്ങളെ അടിസ്ഥാനപ്പെടുത്തീട്ടുള്ള ആവലി ഒന്നു്; ക്ഷേത്രഗ്രന്ഥവരിയിൽനിന്നു സംവലിതമായ ആവലി മറെറാന്നു്; ഡൈനാസ്റ്റിക്ക് റിക്കാർഡിൽനിന്നുണ്ടാക്കീട്ടുള്ളതു വേറൊന്നു്. ഇത്രയുംകൊണ്ടു് അവസാനിച്ചിട്ടില്ല. ശങ്കുണ്ണിമേനവന്റെ തിരുവിതാംകൂർ ചരിത്രത്തിലുള്ള ആവലി ഇവയിൽനിന്നു ഭിന്നമാണു്. സ്റ്റേയിററ് മാന്വലിലുള്ള ആവലിയും ഗണ്യമാണല്ലൊ. ഇങ്ങനെ കുറഞ്ഞതു് അഞ്ചു രാജാവലികൾ ഗവേഷകന്നു ഇപ്പോൾ ലഭ്യമായിട്ടുണ്ടു്. ഇവയെ താരതമ്യപ്പെടുത്തി നോക്കിയാൽ അന്യോന്യവിരുദ്ധങ്ങളായ പല നാമധേയങ്ങളും ഭരണകാലങ്ങളും കാണാവുന്നതാണു്. ആയതിനാൽ ഇവ ഓരോന്നും ശരിയായിരിപ്പാൻ തരമുള്ളതല്ല. ഇവയിൽ

ഏററവും വിശ്വാസയോഗ്യമായിട്ടുള്ളതു് ശിലാശാസനങ്ങളെ അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിട്ടുള്ള ആവലിയാണെന്നു് എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. ഇതര ആവലികളിൽ ഏതെങ്കിലുമൊ മററവയെക്കാൾ അധികം വിശ്വാസയോഗ്യം എന്നു സമ്മതിക്കുവാൻ തയ്യാറില്ലാത്തവർ ഏതെങ്കിലും ഒന്നിനെ മാത്രം അടിസ്ഥാനപ്പെടുത്തി ചരിത്രനിർമ്മാണം ചെയ്യുന്നതും ഒരു പക്ഷെ ന്യായമാണെന്നു സമ്മതിക്കാവുന്നതാണു്. പക്ഷെ, അവനവന്റെ സൌകര്യം, അതായതു് തല്ക്കാലത്തെ ആവശ്യം, പോലെ ഓരോ ഘട്ടത്തിൽ ഓരോന്നിനെ ആസ്പദമാക്കി സ്വീകരിച്ചു അഭിപ്രായം പറയുകയും; അതിൽ പിന്നീടുണ്ടാകുന്ന വിരോധങ്ങളെ ഒന്നുകിൽ മറച്ചു്, അല്ലെങ്കിൽ കാവ്യദൃഷ്ട്യാ പരിഹരിച്ചു്, സ്വമതത്തിനു് അനുകൂലമാക്കി യഥേഷ്ടം വ്യാഖ്യാനിക്കുകയും ചെയ്യുന്നതു് ഗവേഷണസമ്പ്രദായമാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല. ഈ മാർഗ്ഗമാണു് ഗവേഷണപാരഗൻ എന്നു സ്വയമഭിമാനിക്കുന്ന അയ്യർ അംഗീകരിച്ചു കാണുന്നതു്.

മുമ്പു പ്രസ്താവിച്ച അഞ്ചു് ആവലിയിൽ ഏതു തന്നെ എടുത്തു പരിശോധിച്ചു നോക്കിയാലും വിഭിന്ന രാജകുടുംബങ്ങളിൽപ്പെട്ട വിഭിന്നരാജാക്കന്മാരുടെ പേരുകൾ ഒരേ കാലഘട്ടത്തിൽത്തന്നെ കാണാവുന്നതാണു്. ഒരേ സമയത്തുതന്നെ ജയസിംഹനാട്ടു മൂത്തവരും, ചിറവായ മൂത്തവരും, വേണാട്ടു് തിരുവടികളും ഉണ്ടായിരുന്നതായി ധാരാളം കാണുന്നുണ്ടു്. ഈ കൂട്ടത്തിലുമ

കട്ടെ വഞ്ചിയെന്നു ഉപയോഗിച്ചിട്ടുള്ളതായി ഒരു കുറിപ്പു മാത്രമേ കാണുന്നതുമുള്ളു. 900-ാമാണ്ടിനു മുമ്പ് ഇരുന്നൂററിൽപ്പരം രാജാക്കന്മാരുടെ നാമധേയങ്ങളുള്ളതിൽ നാലു പേരോട് ചേർത്തു മാത്രമേ കുലശേഖരപദം ഉപയോഗിച്ചിട്ടുള്ളു. ആദ്യമായി ഈ സ്ഥാനം ഉപയോഗിച്ചുകാണുന്നതു് കൊ. വ. 664-ാമതിലെ കുറിപ്പിലാണ്; അതിൽ പ്രശസ്തനായ വീരമാർത്താണ്ഡവർമ്മ മഹാരാജാവു് ജയസിംഹാന്വയജനുമാണ്. അക്കാലത്തെ വേണാട്ടു് രാജാവു് ഒരു വീരവർമ്മാവാണ്. ഇതിൽനിന്നു തെളിയുന്നതു് ഈ രണ്ടു സ്വരൂപങ്ങളും രണ്ടായിരുന്നുവെന്നും, വേണാട്ടു് രാജാവു് കുലശേഖരബിരുദം ഉപയോഗിച്ചിരുന്നില്ലെന്നുമാണല്ലൊ. അതേ ഗ്രന്ഥവരിയിൽ 731-ാമാണ്ടിൽ ഒരു വീരരവിവർമ്മകുലശേഖരനെ കാണുന്നുണ്ടു്. ഇദ്ദേഹം ആററിങ്കൽ മൂത്ത തമ്പുരാനാണ്; അക്കാലത്തു ജയസിംഹനാട്ടുമൂത്തവരായിട്ടു് പറഞ്ഞു കാണുന്നതു് ഉണ്ണിക്കേരളവർമ്മ രാജാവിനെയും വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, രാജാവായിട്ടു ശങ്കുണ്ണിമേനോൻ പ്രസ്താവിച്ചിട്ടുള്ളതു് ഉദയമാർത്താണ്ഡവർമ്മാവിനെയുമാണ്. ഡൈനാസ്റ്റിക്ക് റിക്കാർഡ്സുകളിൽനിന്നു 767, 784 എന്നീ കൊല്ലങ്ങളിൽ ഉണ്ടായിരുന്നതായിപ്പറയപ്പെടുന്ന രവിവർമ്മകുലശേഖരൻ കീഴ്പ്പേരൂർ തൃപ്പാപ്പി സ്വരൂപത്തിലെ അംഗമാണ്. ഈ രണ്ടു കുറിപ്പുകളിൽ പറയപ്പെടുന്ന രവിവർമ്മാവും ഒന്നുതന്നെയാണെന്നു തീരുമാനിച്ചാൽക്കൂടി ഇക്കാലഘട്ടത്തിൽ വേറെയും പല രാജാക്കന്മാരെയും കാണു

ന്നുണ്ട്. 769-ാമാണ്ടിൽ ഒരു രാമവർമ്മാവ് ചിറവായ മൂത്തവരായി വാഴുന്നു; 771—779 എന്നീ വർഷങ്ങളിൽ ഈ സ്ഥാനം വഹിച്ചിരുന്നതു ഒരു രവിവർമ്മമഹാരാജാവാണ്. 779—807-ൽ കുലശേഖരവർമ്മാവ്—ഇവിടെ കുലശേഖരൻ സ്ഥാനപ്പേരല്ല തൃപ്പാപ്പിമൂപ്പിന്നല്ലതാനും; അക്കാലത്തെ തൃപ്പാപ്പിമൂപ്പിന്നു ദേശിങ്ങനാട് കീഴ്പ്പേരൂർ രാമവർമ്മ മഹാരാജാവാണ്. 781-ാമാണ്ടിൽ ഒരു വീരമാർത്താണ്ഡവർമ്മ ഉണ്ടായിരുന്നതായിട്ടു ഒരു ശിലാരേഖയിൽ പ്രസ്താവിച്ചു കാണുന്നതുമുണ്ട്. ശങ്കുണ്ണിമേനവൻെറ അഭിപ്രായത്തിൽ 780 വരെ ഉദയമാർത്താണ്ഡവർമ്മാവും, 780-81 എന്നീ കാലങ്ങളിൽ ഒരു ശ്രീവീരവർമ്മാ (രവിവർമ്മാ) വുമായിരുന്നുവത്രെ വേണാട്ടധിപതികൾ. ഈ രാജാക്കന്മാർക്ക് കുലശേഖരബിരുദം ഉള്ളതായി പ്രസ്താവിച്ചിട്ടില്ല. കുലശേഖരപദം പ്രസ്തുതങ്ങളായ ആവലികളിൽ ഇത്രയ്ക്കു മാത്രമേ കാണുന്നുള്ളു. വസ്തുസ്ഥിതിയിങ്ങിനെയിരിക്കെ വഞ്ചിയെന്നും, കുലശേഖരനെന്നും ഉള്ള സ്ഥാനങ്ങൾ പണ്ടുക്കപണ്ടേതന്നെ വേണാട്ട്, അതായതു് തിരുവിതാംകൂർ, മഹാരാജാക്കന്മാർക്കുണ്ടായിരുന്നുവെന്നു് അയ്യർ ഘോഷിക്കുന്നതിൻെറ അടിസ്ഥാനം എന്തെന്നു മനസ്സിലാക്കാവുന്നതല്ല. ഇതൊരു വെറും കെട്ടുകഥ എന്നു മാത്രമേ പറഞ്ഞുകൂടു.

ക്രി. പി. 1177 മുതൽ 1195 വരെ (അതായതു കൊ. വ. 352 മുതൽ 370 വരെ) വേണാട്ട് ഭരിച്ചതു് ഉദയമാർത്താണ്ഡവർമ്മാവാണത്രെ! പുരാതനവസ്തുചാരി

ശോധകൻെറ അഭിപ്രായത്തിൽ ഇദ്ദേഹം [1] കൊലംബാധീശനാണെന്നു തുറന്നു പറഞ്ഞിട്ടുണ്ട്. വേണാടു ഭരിച്ചിരുന്നുവെന്നുള്ളതുകൊണ്ടുമാത്രം ഇദ്ദേഹം വേണാട്ട് വംശജനായിത്തീരുന്നതല്ല. കൊ. വ. 348-ാമാണ്ടിൽ വേണാട്ട് ഭരിച്ചിരുന്നത് ഉദയമാൎത്താണ്ഡവൎമ്മ രാജാവാണെന്നുള്ളതിനു തെളിവെന്ത്? ഈ രണ്ടു മാൎത്താണ്ഡവൎമ്മരാജാക്കന്മാരും ഒന്നുതന്നെയാണെങ്കിൽ, അദ്ദേഹത്തിൻെറ കാലം 348 മുതൽ 370 വരെയാണെന്നു എന്തുകൊണ്ടു നിൎദ്ദേശിച്ചില്ല? ഒരു ദിക്കിൽ ക്രിസ്തുവൎഷവും അന്യത്ര കൊല്ലവൎഷവും നിൎദ്ദേശിച്ചതിൻെറ സ്വാരസ്യം വായനക്കാരെ തെററിദ്ധരിപ്പിക്കുക മാത്രമല്ലേ? പുറമെ ശങ്കുണ്ണിമേനോൻെറ അഭിപ്രായത്തിൽ ഇക്കാലഘട്ടത്തിലെ രാജാവ് ഒരു ആദിത്യവൎമ്മനാണ്! മാൎത്താണ്ഡനും ആദിത്യനും ഒന്നാണെന്നാണൊ അയ്യരുടെ സമാധാനം?

---

1. തിരുവിതാംകൂർ ആൎക്കിയോളജിസ്റ്റിൻെറ 99-ാമാണ്ടിലെ വാൎഷികറിപ്പോർട്ട് സി. യെന്ന അനുബന്ധത്തിൽ വീരഉദയമാൎത്താണ്ഡവൎമ്മനും, കോദൈ മാൎത്താണ്ഡവൎമ്മനും ഒന്നുതന്നെയാണെന്ന് രാമനാഥയ്യർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പേർ രണ്ടും രണ്ടായിരിക്കെ പ്രസ്തുതാഭിപ്രായം ശരിയാണോ എന്നു സംശയിക്കേണ്ടതുണ്ട്. കോദൈ മാൎത്താണ്ഡൻെറ ശിലാശാസനത്തിൻെറ കാലനിൎണ്ണയം തന്നെ അതീവ സന്ദിഗ്ദ്ധം. സ്യാനന്ദൂരക്ഷേത്ര്യാദിശാസനത്തിലെ ആദിത്യരാമൻ— ശിലാശാസനത്തിൽ രാമനാണ്; വൎമ്മനല്ല—അയ്യരുടെ അഭിപ്രായത്തിൽ ഒരു രാജാവാകുവാൻ വയ്യാത്തയാളല്ലത്രെ! ഇദ്ദേഹം രാജാവാണെങ്കിൽ കോളംബാധീശച്ചക്രവാഹി എന്ന ഒരു ബിരുദും കൂടി അദ്ദേഹത്തിനുണ്ടായിരുന്നതായി വിചാരിക്കേണ്ടതാണ്. ഈ രണ്ടാമത്തെ ശിലാശാസനത്തെപ്പററിയുള്ള ഒരു നിരൂപണം സർ രാമവൎമ്മ റിസർച്ച് ഇൻസ്റ്റിട്യൂട്ട് ബുള്ളറ്റിൻ പുസ്തകം VIII ഭാഗം 2-ൽ കൊടുത്തിട്ടുണ്ട്.

661-ാമാണ്ടു് മേടം 1-ാംനു-യിലെ ശിലാരേഖയിൽ ക്കാണുന്ന ജയസിംഹദേവനായിനാർ ഒരു കേരളവർമ്മാവായിരിക്കാം. 66൨-ാമാണ്ടു്. ചിങ്ങം 13-ാംനു- വേണാട്ടു വാണിരുന്നതു കീഴ്പ്പേരൂർ വീരആദിത്യവർമ്മാവും, തൃപ്പാപ്പൂർ കീഴ്പ്പേരൂർ മൂത്തവരായിരുന്നതു് വീരരവിഉദയമാർത്താണ്ഡവർമ്മാവും, തൃപ്പാപ്പൂർ മൂത്തവരായിരുന്നതു് കീഴ്പ്പേരൂർ വീരഉദയമാർത്താണ്ഡവർമ്മാവും(വൃശ്ചികം 7-ാംനു-), ചിങ്ങം 1-ാംനു- വേണാട്ടടികളായിരുന്നതു് ഒരു കീഴ്പ്പേരൂർ വീരരവിആദിത്യവർമ്മാവും ആയിരുന്നുവെന്നു ക്ഷേത്രഗ്രന്ഥവരിയിൽക്കാണുന്നുണ്ടു്. ഇതിൽനിന്നു തെളിയുന്നതു ജയസിംഹദേവനും, തൃപ്പാപ്പി മൂത്തവരും, കീഴ്പ്പേരൂർ മൂത്തവരും, വേണാട്ടധിപതിയും, വെവ്വേറെ രാജാക്കന്മാരായിരുന്നുവെന്നുള്ളതാണു്. പുറമെ, ശങ്കുണ്ണിമേനോൻെറ അഭിപ്രായത്തിൽ 653 മുതൽ 678 വരെ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാവായി വാണിരുന്നതു ഒരു രവിവർമ്മാവായിരുന്നുവത്രെ![1]

653, 654, 655 എന്നീ കൊല്ലങ്ങളിൽ ചെമ്പകരാമൻ തൃപ്പാപ്പി മൂത്തവർ, ഒരു രാമവർമ്മാവു്, ഒരു വീരരവിവർമ്മാവു് ദേശിങ്ങനാട്ടു് കീഴ്പ്പേരൂർ തൃപ്പാപ്പി മൂത്തവർ, ഒരു വേണാട്ടു് മാർത്താണ്ഡവർമ്മാവു് എ

1. പ്രസ്തുത സ്വരൂപങ്ങളെല്ലാം ഒന്നാണു്, അഥവാ ഒന്നിൻെറതന്നെ താവഴികളാണെന്നു് അഭിപ്രായപ്പെട്ടിട്ടുള്ള ഗവേഷകനു് ഈ നരേശ്വരന്മാരിൽ ഏതെങ്കിലും ഒരു രാജാവിനേയോ, അഥവാ എല്ലാവരേയും ഒന്നിച്ചോ വേണാടധിപതിയായി അഭിഷേകം ചെയ്യാവുന്നതാണ്. ഈ ന്യായമായിരിക്കണം അയ്യരിവിടെ അംഗീകരിച്ചിട്ടുള്ളതു്.

ന്നിത്രയും രാജാക്കന്മാരെ, ശങ്കുണ്ണിമേനവൻെറ ചരിത്രപ്രകാരമുള്ള രവിവർമ്മാവിനു പുറമെ, പ്രസ്താവിച്ച കാണുന്നുണ്ടു്. കാരിയമാണിക്കപുരം ശിലാരേഖകളിൽ നിന്നു ഇക്കാലഘട്ടത്തിൽ (646 മുതൽ 654 വരെ) വീരരാമവർമ്മാവും, 644 മുതൽ 659 വരെ ഒരു ആദിത്യവർമ്മാവും ഉണ്ടായിരുന്നതായും കാണാവുന്നതാണു്. [1] പ്രസ്തുത മാർത്താണ്ഡവർമ്മാവു് രാജാവല്ലായിരുന്നുവെന്നു ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. അദ്ദേഹമാണു് അന്നത്തെ തിരുവിതാംകൂർ മഹാരാജാവു് എന്നു അയ്യർ അഭ്യൂഹിക്കുന്നു! അയ്യരുടെ അഭ്യൂഹം ശരിയാവാതിരിപ്പാൻ തരമില്ലല്ലൊ! എന്തുകൊണ്ടെന്നാൽ അതു സർവ്വതന്ത്രസ്വതന്ത്രനെന്നു് അഭിമാനിക്കുന്ന അയ്യരുടെ അഭ്യൂഹമാണു്.

634-ാമതു കീഴ്പ്പേരൂർ വീരരാമവർമ്മമാർത്താണ്ഡവർമ്മാവായിരുന്നു തൃപ്പാപ്പിമൂപ്പിന്നു എന്നു ഗ്രന്ഥവരിയിൽക്കാണുന്നു. അയ്യരുടെ അഭിപ്രായത്തിൽ 634-ൽ ഉണ്ടായിരുന്ന വീരഉദയമാർത്താണ്ഡവർമ്മാവു് 610 മുതൽക്കാണു് രാജ്യം ഭരിച്ചിരുന്നതത്രെ. [2] ഗ്രന്ഥവരി

1. ടി. എ. യസ്സ് പുസ്തകം VI ഭാഗം 43 നോക്കുക.

2. അയ്യർ കാലനിർണ്ണയം ചെയ്തിട്ടുള്ളതു് ശങ്കുണ്ണിമേനോൻെറ അഭിപ്രായം അനുസരിച്ചാണു്. അദ്ദേഹത്തിൻെറ അഭിപ്രായപ്രകാരമുള്ള ഈ കാലഘട്ടത്തിലെ തിരുവിതാംകൂർ മഹാരാജാക്കന്മാർ ആരെല്ലാമെന്നുംകൂടി ഈ പ്രകൃതത്തിൽ പറഞ്ഞുകൊള്ളട്ടെ.

557—619 വരെ ചേരഉദയമാർത്താണ്ഡവർമ്മ, 619—633 വരെ വേണാട്ടു് മൂത്തരാജാവു്, 633—646 വരെ വീരമാർത്താണ്ഡവർമ്മ. അയ്യരുടെയും മേനോൻേറയും അഭിപ്രായം ചേർത്തു വായിച്ചാൽ 557 മുതൽ 646 വരെ വേണാട്ടു് ഭരിച്ചതു് ചേരഉദയ, അതായതു് വീരമാർത്താണ്ഡവർമ്മാവായിരുന്നു. ഇതുതന്നെയാണൊ അയ്യരുടെ ആന്തരമായ അഭിപ്രായം? എന്നാൽ അതു് വളരെ സമീചീനമായിട്ടുള്ളതാണെന്നു് സമ്മതിക്കേണ്ടതല്ലെ?

യിലെ കുറിപ്പു തെറ്റാകട്ടെ, ശരിയാകട്ടെ, അയ്യരുടെ അഭിപ്രായം തെറ്റാണെന്നു സ്ഥാപിക്കുവാൻ ധാരാളം തെളിവുണ്ടു്. 610-ൽ വീരകേരളമാർത്താണ്ഡവർമ്മ, കീഴ്പ്പേരൂർ, 614-ൽ വീരരാമമാർത്താണ്ഡവർമ്മ, കീഴ്പ്പേരൂർ ജയതുംഗനാട്ടുമൂത്തവർ, 615-ൽ ഉദയമാർത്താണ്ഡവർമ്മ ചിറവായ്മൂത്തവർ, 620-ൽ വീരരവി (? വർമ്മ)വേണാട്ടു് തിരുവടി, 631-ൽ വീരരാമമാർത്താണ്ഡവർമ്മ കീഴ്പ്പേരൂർതൃപ്പാപ്പുമൂത്തവർ, ഇത്രയും രാജാക്കന്മാർ ഈ കാലഘട്ടത്തിൽ ഉണ്ടായിരുന്നതായിട്ടു് ശിലാശാസനങ്ങളിൽനിന്നും ഗ്രന്ഥവരിയിൽനിന്നും തെളിയുന്നുണ്ടു്. ഇതിൽനിന്നു അയ്യരുടെ പ്രത്യാഹാരരൂപത്തിലുള്ള അഭ്യൂഹത്തിന്റെ സാധുഭാവം ഏതാണ്ടു സ്പഷ്ടമാകുന്നതാണു്.



അയ്യർ പ്രസ്താവിച്ചിട്ടുള്ള രണ്ടാമത്തെ കാലഘട്ടം 634 മുതൽ 657 വരെയാണു്. അക്കാലത്തു് വേണാട്ടു രാജാവു് അഖിലകലാവല്ലഭൻ ആദിത്യവർമ്മാവാണത്രെ! ഈ കാലഘട്ടത്തിലും വേറെ പല രാജാക്കന്മാരും ഉണ്ടായിരുന്നതായിട്ടു കാണുന്നുണ്ടു്. തിരുവിതാംകൂർ ചരിത്രത്തിൽ 637–46 വരെ ഒരു മാർത്താണ്ഡവർമ്മാവിനേയും, 646–657 വരെ ഒരു ആദിത്യവർമ്മാവിനേയും വേണാട്ടു് രാജാവായിപ്പറഞ്ഞിട്ടുണ്ടു്. 639—40 ചെമ്പക ആദിത്യവർമ്മൻ[1] ചിറവായി മൂത്തവരായും, 640-ൽ വീരരവിവർമ്മ കീഴ്പ്പേരൂർ തൃപ്പാപ്പൂ മൂത്ത തിരുവടിയായും, 614-ൽ വീരരാമമാർത്താണ്ഡവർമ്മ കുലശേഖര

1. ചെമ്പകാരാമമണ്ഡലത്തിൽ നിന്നു് ലഭിച്ചതല്ലെ ചെമ്പകരാമനെന്നുള്ള ആദിത്യവർമ്മാവിന്റെ ബിരുദ്?

ട്ടുപ്പോയ ജയസിംഹനാട്ട് തിരുവടിയായും, ഇരവിവർമ്മ വേണാട്ട് അധിപതിയായും, വിശാഖം തിരുനാൾ ആദിത്യവർമ്മ ചിറവായ് മൂത്തവരായും, 641-ൽ വീരരാമവർമ്മാവ് തൃപ്പാപ്പിമൂത്തവരായും, 647-ൽ ജയസിംഹനാട്ട് കീഴ്പ്പേരൂർ ചിറവായ്മൂത്തവരായും ഇതര രേഖകളിൽ പ്രസ്താവിച്ചു കാണുന്നുണ്ട്.

ഇവരിൽ ഒന്നും അഞ്ചും രാജാക്കന്മാരെ ഒന്നാക്കി ആ രാജാവ് ഈ കാലഘട്ടം മുഴുവനും വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാവായിരുന്നു എന്ന് പ്രതിപാദിക്കുന്നതിന്റെ ഉദ്ദേശം, ആദിത്യവർമ്മാവ് ഒരു വിദ്വാനായിരുന്നുവെന്ന് ഘോഷിക്കുക മാത്രമാണോ?

729-ാമാണ്ടു മുതൽ 750 വരെ രാജ്യം ഭരിച്ച തിരുവിതാംകൂർ മഹാരാജാവ് ആദിത്യവർമ്മനായിരുന്നുവത്രെ! ഇത് ഡൈനാസ്റ്റിക് റിക്കാർഡ്സിനെ മാത്രമടിസ്ഥാനപ്പെടുത്തിയാണ് അയ്യർ പ്രസ്താവിച്ചിട്ടുള്ളത്. ആ രേഖയനുസരിച്ച് ഇദ്ദേഹം ചിറവായ് മൂത്തവരാണുതാനും. സ്റ്റെയിററ് മാനുവൽ പ്രകാരവും തിരുവിതാംകൂർ ചരിത്രപ്രകാരവും ഈ കാലഘട്ടത്തിൽ ഉദയമാർത്താണ്ഡവർമ്മ (712 മുതൽ 73൫), കേരളവർമ്മ (735—738), ആദിത്യവർമ്മ (738—742), ഉദയമാർത്താണ്ഡവർമ്മ (742—75?6) എന്നീ രാജാക്കന്മാർ നാടു വാണിരുന്നതായി പ്രസ്താവിച്ചിട്ടുണ്ട്. ശിലാശാസനങ്ങളിലും ഗ്രന്ഥവരിയിലും ആകട്ടെ, രവിവർമ്മകുലശേഖരൻ ആററിങ്ങൽ (730), ഉണ്ണിക്കേരളവർമ്മൻ ദേശിങ്ങനാട്ട് മൂത്തവർ (731—34—36), ശങ്കരനാരായണൻ വെൻറ

മാൻകൊണ്ട ഭൂതലവീര ശ്രീവീരകേരള ചിറവായ് മൂത്തവർ (733); ആദിത്യവർമ്മ ചിറവായ് മൂത്തവർ (739—40), വീര ഉദയമാർത്താണ്ഡവർമ്മ കീഴ്പ്പേരൂർ തൃപ്പാപ്പ് മൂത്തവർ (743—746), രവിവർമ്മ ചിറവായ് (750), എന്നീ രാജാക്കന്മാരെ പ്രസ്താവിച്ചുകാണുന്നുണ്ട്. അയ്യരുടെ അഭിപ്രായത്തിൽ ഇവർ ഓരോരുത്തരും വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരായിരിക്കാവുന്നതിനാൽ, ഈ രാജാക്കന്മാരെയെല്ലാം തിരസ്കരിച്ച്, ചിറവായ് മൂത്തവരായ ഒരാദിത്യവർമ്മനെയാണ് വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവായിട്ട് അയ്യർ അഭിഷേകം ചെയ്യുന്നതു്. കാരണം, അദ്ദേഹം അഖിലകലാവല്ലഭനാണ്: ബാക്കി ആക്കും ആ ബിരുദില്ല. ഇതിൽനിന്ന് തെളിയുന്നതു് ഗവേഷണപാടവമല്ലാ, കലകളെക്കുറിച്ച് അയ്യർക്കുള്ള മമതയും അഭിമാനവും മാത്രമാണ്. അയ്യരുടെ ശോഭനമായ അഭിസന്ധിക്കും വിശുദ്ധമായ ആഗ്രഹത്തിനും പ്രത്യക്ഷമായ തെളിവ് വായനക്കാർക്ക് വേറെ വേണ്ടിവരുന്നതല്ലല്ലോ.

സകലകലാവല്ലഭൻ, ഡൈനാസ്റ്റിക്ക് റിക്കാർഡ്സ് പ്രകാരം, 719-ൽ രാജാവായിരുന്നുവെന്നു കാണാം. അയ്യർ അഭിപ്രായപ്പെട്ടിട്ടുള്ളതു്, അദ്ദേഹം 718-ൽ തീപ്പെട്ടുവെന്നാണ്. 718-719 എന്നീ വർഷങ്ങളിൽ ഡൈനാസ്റ്റിക്ക് റിക്കാർഡ്സുകളിലും തിരുവിതാംകൂർ ചരിത്രത്തിലും കാണുന്നതു് ഉദയമാർത്താണ്ഡവർമ്മരാജാവാണ്: ഈ രാജാക്കന്മാരെ അയ്യർ തന്നെ യഥോപയോഗം ചേർത്തു യോജിപ്പിക്കട്ടെ.

767 മുതൽ 784 വരെ വേണാട്ട്, അതായതു് തിരുവിതാംകൂർ, രാജ്യം ഭരിച്ചതു് തൃക്കേട്ട തിരുനാൾ ഇരവിവർമ്മാവും, 786 മുതൽ 838 വരെ ഭരിച്ചതു് രേവതി തിരുനാൾ ഇരവിവർമ്മരാജാവും ആയിരുന്നുവെന്നു് അയ്യർ അഭിപ്രായപ്പെടുന്നു. ഇവിടെ ആദ്യമായി പറഞ്ഞ രവിവർമ്മാവിനെ നിശ്ചയിച്ചതു് ഗ്രന്ഥവരിയെ അടിസ്ഥാനമാക്കീട്ടാണു്. 'നയിനാർ കുലശേഖരപ്പെരുമാൾ കീഴ്പ്പേരൂർ ഇല്ലം തൃപ്പാപ്പൂർ സ്വരൂപം' എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് ഇദ്ദേഹം വേണാട്ട്രാജാവല്ലെന്നാണു് വരുന്നതു്. 779-80 എന്നീക്കാലത്തു് തൃപ്പാപ്പൂർ മൂപ്പിന്നു് ദേശിങ്ങനാട്ട് കീഴ്പ്പേരൂർ രാമവർമ്മരാജാവാണെന്നാണു് ഗ്രന്ഥവരിയിൽ പ്രസ്താവിച്ചുകാണുന്നതു്. സ്റ്റെയിററ് മാനുവലിലും തിരുവിതാംകൂർ ചരിത്രത്തിലും ആകട്ടെ, 769-ൽ ഉദയമാർത്താണ്ഡവർമ്മ തീപ്പെട്ടപ്പോൾ ശ്രീവീരരവിവർമ്മകുലശേഖരപ്പെരുമാൾ 779-വരെയും, അതിന്റെ ശേഷം ശ്രീവീരവർമ്മാവു് 781 വരെയും, അനന്തരം രവിവർമ്മാവും രാജ്യം ഭരിച്ചതായിട്ടാണു് നിർദ്ദേശിച്ചിട്ടുള്ളതു്. കുലശേഖരബിരുദിനുള്ള ഭ്രമം നിമിത്തം, ആ സ്ഥാനം ചേർത്തുകാണാത്ത തിരുവിതാംകൂർ രാജാക്കന്മാരെയൊന്നും അയ്യർ ഗണിക്കുന്നതേയില്ല! അയ്യരുടെ ദൃഷ്ടിയിൽ അവരൊന്നും മഹാരാജാക്കന്മാരല്ലായിരിക്കാം?

783 മുതൽ 838 വരെയുള്ള കാലഘട്ടത്തിൽ വേണാട്ട്, അതായതു് തിരുവിതാംകൂർ, ഭരിച്ചിരുന്ന രാജാവാരെന്നും, അദ്ദേഹത്തിന്റെ കാലം ഏതെന്നും അയ്യർ എളുപ്പത്തിൽ സ്ഥാപിച്ചിരിക്കുന്നു! ഇപ്പോൾ പ്രസി

ങ്ങളായ ആവലികൾ പ്രകാരമുള്ള രാജാക്കന്മാരെ ആ സ്പദമാക്കി ഇവിടെ നിർദ്ദേശിച്ച അയ്യരുടെ മതത്തിന്റെ സാധുഭാവത്തെ വിശദീകരിക്കാം. 787, 789, 795, 801, 806, 807, 814, 815, 819, 820, 821, 824, 830, 834 എന്നീ കൊല്ലങ്ങളിൽ തൃപ്പാപ്പി സ്വരൂപം കീഴ്പ്പേരൂർ ഇല്ലം വീരരവിവർമ്മ ചിറവായ് മൂത്തവർ ഉള്ളതായിക്കാണാം. ഇദ്ദേഹത്തിന്നാകട്ടെ 824-ൽ തൃപ്പാപ്പി മൂപ്പു സ്ഥാനവും ഉണ്ടായിരുന്നു. 788, 791, 793, 794, 795 എന്നീ കൊല്ലങ്ങളിൽ ദേശിങ്ങനാട്ട് കീഴ്പ്പേരൂർ ചിറവായ് മൂത്തവരായി ഒരു ഉണ്ണിക്കേരളവർമ്മ രാജാവുമുണ്ടായിരുന്നു. ഈ രണ്ടു രാജാക്കന്മാരും വിഭിന്നരാണെന്നു സമ്മതിക്കാതെയും നിവൃത്തിയില്ല. 793-ൽ കീഴ്പ്പേരൂർ വീരകേരളരാമവർമ്മ എന്ന ഒരു രാജാവിനേയും കാണുന്നുണ്ട്. ഉണ്ണിക്കേരളവർമ്മ തമ്പുരാന് ജയസിംഹനാട്ടു മൂത്തവർ, അല്ലെങ്കിൽ മൂത്ത തമ്പുരാൻ, എന്നീ സ്ഥാനപ്പേരുകൂടി ഉണ്ടായിരുന്നു. ഇദ്ദേഹം 815, 820 എന്നീക്കാലത്തു തൃപ്പാപ്പി മൂത്തവരും ആയിരുന്നു. ഈ രാജാക്കന്മാൎക്കു പുറമെ 820-ൽ ഒരു ആദിത്യവർമ്മ രാജാവും ഉണ്ടായിരുന്നു. തിരുവിതാംകൂർ ചരിത്രപ്രകാരവും, സ്റ്റെയിററ് മാനുവൽ പ്രകാരവും, രവിവർമ്മാവ് (781—794) കേരളവർമ്മ (794—800) രവിവർമ്മ (800—806) കേരളവർമ്മ (806—836) ആദിത്യവർമ്മ (836—8൦2) എന്നീ രാജാക്കന്മാരാണ് പ്രസ്തുതകാലത്തു രാജ്യം ഭരിച്ചിരുന്നതത്രെ! അയ്യരുടെ അഭിപ്രായത്തിൽ വേണാട്, അതായതു് തിരുവിതാംകൂർ, ഭരി

ച്ച മഹാരാജാവ് ഇരവിവർമ്മാവാണത്രെ! ഇദ്ദേഹം വേണാട്ടു ശാഖയിൽപ്പെട്ട രാജാവല്ല. ഡൈനാസ്റ്റിക്ക് റിക്കാർഡ്സ് പ്രകാരം ഇദ്ദേഹം ചിറവായ് വംശജനാണ്. ഈ രാജാവിന്നു് ഈ രേഖപ്രകാരവും ശിലാശാസനപ്രകാരവും കുലശേഖരബിരുദം ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടില്ല. ഇത്രയും പറഞ്ഞതിൽനിന്നു് അയ്യരുടെ ചരിത്രനിർമ്മാണസമ്പ്രദായം അനിതരസാധാരണമാണെന്നു് ഏവനും അറിയാറാകുന്നതാണ്.

കൃപകസാർവ്വഭൌമനും പ്രദ്യുമ്നാഭ്യുദയത്തിന്റെ കർത്താവും 'ജഗദേകവീരനെ'ന്ന അയ്യരുടെ അഭിസംബോധനത്തിന്നു പാത്രീഭൂതനും [1] ആയ രവിവർമ്മകുലശേഖരനെപ്പററിയുംകൂടി രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. ഇദ്ദേഹത്തിന്റെ കാലം ക്രി. പി. 1266 (—16 അല്ല) മുതൽ 1316 (—66 അല്ല) വരെ ആണെന്നാണ് വിചാരിച്ചുപോരുന്നതു്. ഇദ്ദേഹം കൃപകഖണ്ഡത്തിന്റെ രാജാവായതു് 1297 (—98)ൽ ആണ്. 1303 ൽ രവി ഗോദവർമ്മാവും, 1313 മുതൽ കുറഞ്ഞതു 1317 വരെ ഉദയമാർത്താണ്ഡവർമ്മാവും ആണ് വേണാട്ടു ഭരിച്ചിരുന്നതു് എന്നു ശിലാരേഖകളും തെളിയിക്കുന്നുണ്ടു്. ശിലാശാസനങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതും, പുരാതന വസ്തുപരിശോധകന്മാർ പ്രഖ്യാപനം ചെയ്തിട്ടുള്ളതുമായ ഈ സംഗതി ഒന്നുകിൽ മറന്നു്, അല്ലെങ്കിൽ മറച്ചു്, അന്യത്ര യോഗ്യനായ ഒരു മഹാരാജാവുണ്ടായിരുന്നതുകൊണ്ടു്

1. ഈ കൃപകസാർവ്വഭൌമന്നു് ബിരുദുകൾ ഒന്നുമില്ലാത്തതുകൊണ്ടാണൊ അയ്യർ അദ്ദേഹത്തെ ജഗദേകവീരൻ എന്നു് അഭിസംബോധനം ചെയ്യുന്നതു്? സ്വാഭിമാനങ്ങൾക്കു് ഇത്ര വലിയ ഭ്രമമൊ?

യഥാൎത്ഥ വേണാട്ടടികളെ വിസ്മരിച്ചു് തിരസ്കരിച്ച യോഗ്യനായ അന്യരാജാവുതന്നെയാണു് വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവെന്നു് അഭിമാനിക്കുന്നു! ഗവേഷണത്തെ വ്യഭിചരിപ്പിച്ച ചരിത്രത്തെ അന്യഥാകരിച്ചിട്ടുള്ളതിന്നു് ഇതിലധികം ഉത്തമമായ ദൃഷ്ടാന്തം വേണമെന്നു്, ആരും ആവശ്യപ്പെടുന്നതല്ല.

കൊ. വ. 550 മുതൽ ഒന്നാം ഭാഗം വിജ്ഞാനദീപികയിൽ 584 വരെയും, ഇവിടെ 574 വരെയും, ഒരു ആദിത്യവർമ്മനെ അയ്യർ നിർദ്ദേശിച്ചിട്ടുണ്ടു്. 541—553 വരെ ഒരു ആദിത്യവർമ്മാവിനെ രണ്ടാം ഭാഗം വിജ്ഞാനദീപികയിൽ പറഞ്ഞുകാണുന്നു. 541—49-ൽ സൎവ്വാംഗനാഥനെന്ന ബിരുദോടുകൂടിയ ഒരു ആദിത്യവർമ്മാവിനെ [1] ശിലാരേഖയിൽ അറിവുണ്ടത്രെ! ഈ മൂന്നു ആദിത്യവർമ്മന്മാരും ഒന്നാണെന്നു നിശ്ചയിക്കു

1. സൎവ്വാംഗനാഥൻ എന്നു പേരുള്ള രാജാവിന്റെ പേരു് ആദിത്യവൎമ്മനെന്നാണെന്നു് ശിലാരേഖയിൽ പറഞ്ഞിട്ടില്ല. ആദിത്യവൎമ്മരാജാവിന്നു് സൎവ്വാംഗനാഥബിരുദുണ്ടായിരുന്നുവെന്നും ശിലാരേഖയിൽ പ്രസ്താവിച്ചിട്ടില്ല. സൎവ്വാംഗനാഥനെന്ന ബിരുദ പുമാന്റെ പേരു് ആദിത്യവൎമ്മനായിരുന്നുവെന്നും ശിലാരേഖയിൽനിന്നു് കിട്ടാവുന്നതല്ല. സൎവ്വാംഗനാഥബിരുദധാരിയുടേയും ആദിത്യവൎമ്മാവിന്റെ കാലം അനിജ്ഞാതവും ആണു്; അതും ശിലാരേഖയിൽനിന്നു് കിട്ടുന്നതുമല്ല. തിരുവായമ്പാടി ക്ഷേത്രത്തിലും വടശ്ശേരി കൃഷ്ണകോവിലും കാണുന്ന സൎവ്വാംഗനാഥ ആദിത്യവൎമ്മന്മാരെ, സൎവ്വാംഗനാഥബിരുദധാരിയായ ആദിത്യവൎമ്മാവാക്കി, അദ്ദേഹത്തെ ചോളപ്രിയയെന്ന ശകാബ്ദത്തിൽ ജീവിച്ചിരുന്നതായിട്ടാണു് ടി. ഏ. യസ്സ്. പുസ്തകം I. 171—173 എന്നീ ഭാഗങ്ങളിൽ വൎണ്ണിച്ചിട്ടുള്ളതു്. ഈ ഏകീകരണം തെറ്റാണെന്നു് ഞങ്ങളും അന്യത്ര പ്രതിപാദിച്ചിട്ടുണ്ടു്. (യസ്സ്. ആർ. പി. ആർ. ഇ. ബുള്ളട്ടിൻ പുസ്തകം VI ഭാഗം I നോക്കുക). പ്രസ്തുത ഏകീകരണ

വാനും, ആ ഏകീകൃതനായ രാജാവിന്റെ കാലം (വി. ഭീ. ആദ്യം 553 വരെയും, പിന്നീട് 584 വരെയും) ഇപ്പോളിവിടെ 574 വരെ നിർദ്ദേശിക്കുവാനുമുള്ള കാരണം എന്തെന്നു മനസ്സിലാകുന്നില്ല. ഇതുപോലെതന്നെ ഇദ്ദേഹത്തെ വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, ഒരു മഹാരാജാവാക്കിത്തീർത്തതും അയ്യരുടെ അഭ്യൂഹബലംകൊണ്ടു മാത്രമാണു്. ഇതു് എങ്ങനെയെങ്കിലും ഇരിക്കട്ടെ. 550 ൽ വേണാട്ടു രാജാവായിട്ടു് ഒരു വീരരവിവർമ്മനേയും, 565-ൽ ഒരു മാർത്താണ്ഡവർമ്മാവിനേയും, 574-ൽ ജയസിംഹനാട്ടിലെ ഒരു മാർത്താണ്ഡ അടികളേയും, കാണുന്നുണ്ടു്. സ്റ്റെയിററ് മാനുവലിലാകട്ടെ ശ്രീവീരഉദയമാർത്താണ്ഡവർമ്മാവു് 550 മുതൽക്കും, ഒരു വീരരവിവർമ്മാവു് 558 മുതൽക്കും, രാജ്യം ഭരിച്ചുതായിപ്പറഞ്ഞിട്ടുണ്ടു്. തിരുവിതാംകൂർ ചരിത്രപ്രകാരമാവട്ടെ 510 മുതൽ 550 വരെ വീരരാമമാർത്താണ്ഡവർമ്മാവും, 550 മുതൽ 557 വരെ ഒരു രവിവർമ്മാവും, 557 ൽ ഒരു കേരളവർമ്മാവും, 557 മുതൽ 619 വരെ ഒരു ഉദയമാർത്താണ്ഡവർമ്മാവും, വേണാട്ടു്, അതായതു് തിരുവിതാംകൂർ, ഭരിച്ചതായി പറഞ്ഞുകാണുന്നുണ്ടു്. വേണാട്ടു് രാജാവെന്ന നിലയിൽ പ്രസ്താവിച്ചിട്ടുള്ള ഒരു കേരളർ കുലശേഖരപ്പെരുമാൾ 558-ൽ തീപ്പെട്ടതായിട്ടും അയ്യർ തന്നെ അന്യത്ര പറഞ്ഞിട്ടുമുണ്ടു്. ഈ രാജാക്കന്മാരെല്ലാവരും ഇപ്പോൾ അയ്യരുടെ വീരയോദ്ധാവായ ആദി

---

ത്വവും, കാലനിർണ്ണയവും തെററാണെന്നു് ശ്രീമാൻ ആററൂർ കൃഷ്ണപിഷാരോടി അവർകളും ഉണ്ണിനീലി സന്ദേശത്തിന്റെ അവതാരികയിൽ പ്രതിപാദിച്ചിട്ടുമുണ്ടു്.

ത്യവർമ്മരാജാവായി പരിണമിച്ചിരിക്കുന്നു. [1] "യഥാസ്മൈരോചതേവിശ്വം തഥേദം പരിവർത്തതെ" എന്നാണല്ലൊ മഹാകവികളെപ്പററിപ്പറയാറുള്ളതു്. വേണാട്ടു്, അതായതു് തിരുവിതാംകൂർ, അതായതു് കേരളം എന്ന ഭൂഖണ്ഡത്തിന്റെ രാജ്യചരിത്രം അയ്യർ എത്ര എളുപ്പം നിർമ്മിച്ചിരിക്കുന്നു. ചേരേണ്ട പടി ചേർക്കണം എന്നുള്ളതാണു് അയ്യരുടെ ഗവേഷണമാർഗ്ഗത്തിലെ പ്രധാനനയം.

പ്രസ്തുത ആദിത്യവർമ്മാവിനെപ്പററിയുംകൂടി രണ്ടു വാക്കു പറയുന്നതു ഈ പ്രകൃതത്തിൽ യോജിക്കുന്നതാണു്. സർവ്വാംഗനാഥബിരുദുള്ള ആദിത്യവർമ്മരാജാവിനെ മൂന്നു ശിലാരേഖകളെ അടിസ്ഥാനപ്പെടുത്തീട്ടാണു് നിർമ്മിച്ചിട്ടുള്ളതു്. തിരുവായ്പാടിശ്ശാസനങ്ങളിലെ രാജാവായ സർവ്വാംഗനാഥനാകട്ടെ, ആദിത്യവർമ്മനാകട്ടെ, വടശ്ശേരിശ്ശാസനത്തിലെ സർവ്വാംഗനാഥബിരുദനാകട്ടെ, ആദിത്യവർമ്മനാകട്ടെ, വേണാട്ടധിപതി, അഥവാ തൃപ്പാപ്പിമൂത്തവർ, അതായതു തിരുവിതാംകൂർ മഹാരാജാവു് ആയിരുന്നുവെന്നു പറഞ്ഞിട്ടില്ല. ഈ ശാസനങ്ങളിൽ പ്രസ്തുതന്മാരായ നാലാളുകളും വിഭിന്നകാലങ്ങളിൽ ജീ

1. ക്രി. പി. 1373-ാമാണ്ടിൽ പരാക്രമപാണ്ഡ്യദേവൻ, ശുചീന്ദ്രം, കോട്ടാർ എന്നീ സ്ഥലങ്ങളിലെ ശിലാശാസനപ്രകാരം നോക്കുകയാണെങ്കിൽ, തെൻ തിരുവിതാംകൂറിലെ നാഞ്ചനാട്ടുഭാഗം ഭരിച്ചിരുന്നതായി കാണാവുന്നതാണു്. ഈ സംഗതി സ്റ്റെയിററു് മാനുവലിൽ പ്രസ്താവിച്ചിട്ടുമുണ്ടു്. അതേകാലത്തു തന്നെ വടശ്ശേരിയിൽ വീരയോദ്ധാവായ ഒരു ആദിത്യവർമ്മാവു് ആദിത്യവർമ്മചതുർവേദിമംഗലം സ്ഥാപിച്ചുവെന്നു് അയ്യർ അഭ്യൂഹിച്ചു് പ്രതിപാദിക്കുന്നു. ഇതിന്റെ സാംഗത്യമെന്തൊ?

വിച്ചിരുന്നുവെന്ന് അഭ്യൂഹിക്കുന്നതാണ് അധികം സമഞ്ജസമെന്നും ഇവരെ എല്ലാം ഏകീകരിച്ച് ഒന്നാക്കുന്നതു് അസമഞ്ജസമാണെന്നും അയ്യർ തന്നെ ഒരു പ്രാമാണികന്റെ നിലയിൽ സ്വീകരിച്ചിട്ടുള്ള മി. കൃഷ്ണപിഷാരടി വളരെ മുമ്പ് സ്ഥാപിച്ചിട്ടുണ്ട്. ഈ സംഗതി മറച്ചോ, മറന്നോ വീണ്ടും ഏകീകരിക്കുന്നതിന്റെ ഹേതു ഏകീകരണഭ്രമമോ, അതോ തനിക്ക് അഭിമതമായൊരു കാലം ഉണ്ണിനീലിസന്ദേശത്തിനു ലഭിക്കണമെന്ന മോഹമോ? തിരുവായമ്പാടി ക്ഷേത്രത്തിലെ പ്രഥമശാസനത്തിൽ മാത്രമേ കാലം പറഞ്ഞിട്ടുള്ളൂ; പക്ഷെ അതിൽ സർവ്വാംഗനാഥരാജാവിനെയല്ലാതെ, സർവ്വാംഗനാഥബിരുദധാരിയായ ആദിത്യവർമ്മനെന്ന നാമധേയം പറഞ്ഞുകാണുന്നില്ല. അവിടത്തെ രണ്ടാമത്തെ ശാസനത്തിൽ ആദിത്യവർമ്മരാജാവെന്ന നാമധേയമുണ്ട്. പക്ഷെ അദ്ദേഹത്തിന്റെ ബിരുദമാകട്ടെ, കാലമാകട്ടെ പ്രസ്താവിച്ചിട്ടുണ്ടോ? വടശ്ശേരി ശാസനത്തിൽ ഉള്ള ശ്ലോകങ്ങളിൽ ഒന്നിൽ സർവ്വാംഗനാഥനെന്ന ബിരുദ് ഒരുവൻ സ്വീകരിക്കുവാൻ കാരണമെന്തെന്നും, രണ്ടു ശ്ലോകങ്ങളിൽ ഒരു ആദിത്യവർമ്മൻ മഹാവിദ്വാനും, യോദ്ധാവുമാണെന്നും പറഞ്ഞിട്ടുണ്ട്. സർവ്വാംഗനാഥനെന്നതു് ആദിത്യവർമ്മന്റെ ബിരുദാണെന്നൊ, ആദിത്യവർമ്മനു സർവ്വാംഗനാഥബിരുദുണ്ടായിരുന്നുവെന്നൊ പ്രസ്തുതശാസനത്തിൽനിന്നു സിദ്ധിക്കുന്നതല്ല. പുറമെ ഈ ശാസനത്തിൽ കാലം പറഞ്ഞിട്ടുമില്ല. വിശേഷിച്ചു, ഈ ശാസനത്തിലെ ആദിത്യവർമ്മനെ ഒരു രാജാവായി ഗണിക്കുവയ്യെന്നു ഒരു അഭിപ്രായവും കൂടിയുണ്ട്. വസ്തു

സ്ഥിതി ഇങ്ങനെയിരിക്കെ ഈ മൂന്നു ശാസനങ്ങളെയും ടി. എ. യസ്സ്. ഒന്നാം പുസ്തകം 171—172 എന്നീ ഭാഗങ്ങളിൽ കാണുന്നതുപോലെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുകൊണ്ടുണ്ടായ തെററിദ്ധാരണ പിഷാരടി ചൂണ്ടിക്കാണിച്ചതു് അയ്യർ ഗണിക്കാത്തതു്, അദ്ദേഹം വ്യാജപ്രമാണനിർമ്മാതാവായതുകൊണ്ടോ, അതോ, അയ്യൎക്കു ലക്കില്ലാത്തതുകൊണ്ടോ? "നാമൂലമുച്യതേകിംചിൽ നാപ്രമാണമുദീര്യതെ" എന്നുംമററുമുള്ള ഗവേഷണനയം ചൂണ്ടിക്കാണിച്ചിട്ടുള്ള അയ്യർ പിഷാരടി എഴുതിയതിന്നു മറുപടി ഒന്നും പറയാതെ, ആദ്യം പ്രസ്താവിച്ചതായ തെററു വീണ്ടും വീണ്ടും അച്ചടിപ്പിച്ചുകൂട്ടുന്നതു് ലക്കില്ലായ്മയുടെ ഫലമല്ലേ? പേരില്ലാത്ത ദിക്കിൽ പേരും, വംശമില്ലാത്ത ദിക്കിൽ വംശവും, കാലമില്ലാത്ത ദിക്കിൽ കാലവും, ബിരുദില്ലാത്ത ദിക്കിൽ ബിരുദും, കൂട്ടിവായിക്കുവാൻ അത്യധികം പരിശീലിച്ചിട്ടുള്ള കവിരാജപരമേശ്വരനായ മി. അയ്യർ അഖിലകല, പലകല, സകലകല എന്നീ ബിരുദുകളുള്ള ആദിത്യവൎമ്മനെ സൎവ്വാംഗനാഥബിരുദനാക്കി പരിണമിപ്പിച്ചതിൽ ഒട്ടുംതന്നെ അത്ഭുതപ്പെടുവാനില്ലല്ലൊ. ഇതു് ഒരു കവിധൎമ്മമാണെന്നുമാത്രമെ കരുതേണ്ടതുള്ളു.[1]

1. വേണാട്ടധിപന്മാർ, അതായതു് തിരുവിതാംകൂർ, മഹാരാജാക്കന്മാർ, വഞ്ചിപാലൻ എന്ന ബിരുദ് 912-ാമാണ്ടിന്നു ശേഷം മാത്രമാണു് ഉപയോഗിച്ചുതുടങ്ങിയതു് എന്നുള്ള ഞങ്ങളുടെ അഭിപ്രായത്തെ ഖണ്ഡിപ്പാൻ വേണ്ടി ഉദ്ധരിച്ചിട്ടുള്ള തെളിവുകളിൽനിന്നു വഞ്ചിയെന്ന പേർ ഒരു രാജ്യത്തിനു്, അഥവാ പല രാജ്യങ്ങൾക്കു് ഉണ്ടായിരുന്നുവെന്നു് സമ്മതിച്ചാൽക്കൂടി ഞങ്ങളുടെ മതം എങ്ങനെ അന്യഥാകരിച്ചുവെന്നു് മനസ്സിലാകുന്നില്ല. ആയതിനാൽ പ്രസ്തുത വിഷയ

ഇത്രയും പറഞ്ഞതിൽനിന്നു തിരുവിതാംകൂർ ചരിത്രാഭിജ്ഞനെന്നു് അഭിമാനിക്കുന്ന മിസ്റ്റർ അയ്യരുടെ ചരിത്രജ്ഞാനമെന്തെന്നും, ആ ജ്ഞാനം എത്രയ്ക്കുമാത്രം സംഗതമാണെന്നും വെളിവാകുന്നതാണു്. ഓരോ കാലഘട്ടത്തിൽ സ്വേച്ഛപോലെ ഓരൊ കുടുംബത്തിലെ അംഗങ്ങളെ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരാക്കി അഭിഷേകം ചെയ്തതായും, അതുപോലെ ഊരും പേരുമില്ലാത്തതായ ചില രാജനാമധേയങ്ങൾക്കു രാജ്യവും, കാലവും, ബിരുദും ഇഷ്ടംപോലെ മഹാമനസ്കനായ അയ്യർ കല്പിച്ചുകൊടുത്തിട്ടുള്ളതായും കാണുന്നു. ഇതെല്ലാം തിരുവിതാംകൂർ ചരിത്രമായി എല്ലാവരും അംഗീകരിക്കുകയും വേണം! തെററാണെന്നു പറയുന്നതു് ഒരു വെറും ദുർവ്യവസായം!

ഇത്തരം ഗവേഷകന്മാരുടെ കയ്യിലകപ്പെട്ട തിരുവിതാംകൂർ ചരിത്രത്തിന്റെ ദുർദ്ദശാവിപാകത്തെപ്പററി ആരുതന്നെ പരിതപിക്കുകയില്ല!

---

## 8. വഞ്ചിബിരുദ്.

സാഹിത്യത്തിൽനിന്നും ശിലാരേഖയിൽനിന്നും അയ്യർ ഉദ്ധരിച്ചിട്ടുള്ള ഭാഗങ്ങളിൽ കാണുന്ന വഞ്ചിപദത്തിന്റെ അർത്ഥമെന്തെന്നുംകൂടി ചരിത്രദൃഷ്ട്യാ ഇവിടെ പരിചിന്തിക്കേണ്ടതുണ്ടു്. വില്ലടിച്ചാൻപാട്ടു് ഒഴിച്ചു നോക്കുകയാണെങ്കിൽ ഉദ്ധൃതഭാഗത്തിൽ ആകപ്പാടെ ഇരുപത്തിമൂന്നു പ്രകൃതത്തിലാണു് വഞ്ചിപദം ഉപയോ

---

ത്തെ സൂക്ഷ്മമായ വിധത്തിൽ നിശ്ചയിക്കുവാൻ അയ്യരുദ്ധരിച്ചിട്ടുള്ള രേഖകളൊന്നും പര്യാപ്തങ്ങളല്ല എന്നുകൂടി ഇവിടെ ഓർക്കേണ്ടതുണ്ടു്.

ഗിച്ചുകാണുന്നതു്. ഇവയിൽ പതിനെട്ടു ദിക്കിലും ഈ പദം രാജ്യവാചകമായിട്ടാണുതാനും. തഞ്ചൽപ്രകൃതത്തിലാകട്ടെ ബിരുദിന്റെ പ്രസക്തിയുമില്ല. രണ്ടു സ്ഥലങ്ങളിൽ വംശപ്പേരായി ഉപയോഗിച്ചിട്ടുണ്ടു്. പക്ഷെ അവ രണ്ടും 950-ാമാണ്ടിന്നുശേഷമുള്ള കൃതികളിലാണു്. വഞ്ചിമാർത്താണ്ഡൻ എന്നൊരു തെൻ കേരളാധിപതിയേയും, വഞ്ചികേരളൻ, വഞ്ചികേരളവർമ്മൻ എന്നു് വടക്കൻകോട്ടയത്തുതമ്പുരാനെയും പറഞ്ഞിട്ടുള്ള പ്രയോഗങ്ങളിൽ വഞ്ചിപദം ഒരു ബിരുദായി വ്യാഖ്യാനിക്കാവുന്നതാണെങ്കിലും, ഒരു രാജ്യത്തിന്റെ പേരായി വ്യാഖ്യാനിക്കവാൻ വയ്യായ്കയില്ല. വില്ലടിച്ചാൻപാട്ടിലെ ഇരുപതു ഗാനങ്ങളിൽ ഇരുപതു തവണ വഞ്ചിപദം ഉപയോഗിച്ചുകാണുന്നുണ്ടു്; ഒരു ദിക്കിലാകട്ടെ തിരുവഞ്ചിപദവും കാണുന്നുണ്ടു്. ഇവയിൽ 1,4,8,9, എന്നീ ഗാനങ്ങളിൽക്കാണുന്ന വഞ്ചിപദം സ്ഥാനപ്പേരായി വ്യാഖ്യാനിക്കാമെങ്കിലും ഇതരഗാനങ്ങളിലെ വഞ്ചിപദം സ്ഥാനപ്പേരല്ലെന്നു നിസ്സംശയം പറയാവുന്നതാണു്. ആകപ്പാടെ നോക്കുമ്പോൾ പ്രസ്തുത പ്രയോഗങ്ങളിൽനിന്നു സാമാന്യമായി ഊഹിക്കാവുന്നതു് വഞ്ചി ഒരു രാജ്യപ്പേരാണെന്നുള്ളതാണു്. വഞ്ചിപാലനെന്നു കൊട്ടാരക്കരെത്തമ്പുരാക്കന്മാരും, ചിറവായ്സ്വരൂപികളും, ജയസിംഹനായക്കാരും, വടക്കൻകോട്ടയത്തു് പുരളീശന്മാരും തങ്ങളെപ്പററി പറഞ്ഞിട്ടുള്ള സ്ഥിതിക്കു, ഈ പേരു് ഏതെങ്കിലും ഒരു നരേന്ദ്രമണ്ഡലത്തിന്റെ മാത്രം വകയാണെന്നു വാദിക്കുന്നതു് ഒരു മിത്ഥ്യാവാദം മാത്രമാണു്. വേ

ണാട്ടരാജ്യത്തിന്നുംകൂടി ഈ പേരുണ്ടായിരുന്നുവെന്നു സമ്മതിച്ചാൽക്കൂടി—ഇങ്ങനെ അനുമാനിക്കുവാൻ തക്കവണ്ണം യാതൊരു തെളിവും ഇല്ലെന്നുള്ളതു വാദത്തിനുവേണ്ടി വിസ്മരിക്കാം—വഞ്ചിയെന്നതു് വേണാടിനു മാത്രമുള്ള ഒരു പേരാണെന്നു സമ്മതിക്കാവുന്നതല്ല. ഏതേതു കാരണങ്ങളെക്കൊണ്ടാണൊ ഇതരമണ്ഡലങ്ങൾക്കു് വഞ്ചിയെന്ന പേരുണ്ടായതു്, അതേതരം കാരണങ്ങൾകൊണ്ടുമാത്രമാണു് വേണാട്ടിന്നും വഞ്ചിയെന്ന പേർ കിട്ടിയതു് എന്നൂഹിക്കുന്നതായിരിക്കും ന്യായമായ അഭ്യൂഹം. അതല്ലാതെ വേണാട്ടിലേക്കുമാത്രമേ ഈ പേരു് ആദ്യമുണ്ടായിരുന്നുള്ളുവെന്നും, ഇതരമണ്ഡലങ്ങൾ ഈ പദം ഉപയോഗിച്ചിട്ടുള്ളതു് ആ രാജ്യത്തോടുകൂടിയുള്ള തങ്ങളുടെ ബന്ധത്തിന്റെ മേന്മയെ കാണിക്കുകയാണു് എന്നും മററും അഭിമാനപൂർവ്വം വാദിക്കുന്നതു് സയുക്തികമായ വാദമല്ലെന്നു പറയാതെ നിവൃത്തിയില്ല.

വഞ്ചിയെന്ന പദംകൊണ്ടു് സൂചിപ്പിക്കുന്ന രാജ്യമേതാണെന്നാണു് ഇനി ആലോചിക്കേണ്ടതു്. ഉദ്ധൃതരേഖകളിൽനിന്നു വിഭിന്നരാജ്യങ്ങളുടെ അധിപതികൾ തങ്ങളും വഞ്ചിക്ഷ്മാപാലകന്മാരെന്നു അഭിമാനിച്ചുകാണുന്നതുകൊണ്ടു്, അതാതു് രാജാക്കന്മാരുടെ രാജ്യത്തെ മാത്രമല്ല വഞ്ചിപദം നിർദ്ദേശിക്കുന്നതെന്ന സംഗതി നിർവ്വിവാദമായിട്ടുള്ളതാണു്. മുരളിവഞ്ചി, കൊല്ലംവഞ്ചി, ചിറവായ്‌വഞ്ചി, കൊട്ടാരക്കരവഞ്ചി, വേണാട്ടുവഞ്ചിയുണ്ടെങ്കിൽ അതും, എല്ലാം ഒന്നാകാവുന്നതല്ലല്ലൊ. ഈ നാലു്, അല്ലെങ്കിൽ അഞ്ചു്, വഞ്ചിയും ഒന്നാകണമെ

ങ്കിൽ, ഒന്നുകിൽ ഇവയെല്ലാം ഏതോ ഒരു വഞ്ചിയുടെ ഭാഗങ്ങളാകണം; അല്ലെങ്കിൽ ഇവയിൽനിന്നു വിഭിന്നമായൊരു വഞ്ചി പുരാണകാലത്തു് ഉണ്ടായിരുന്നുവെന്നും, അവയിൽനിന്നു് ഈ വഞ്ചികളെല്ലാം ഉൽഭൂതമായിയെന്നും സമ്മതിക്കേണ്ടതായിട്ടുണ്ടു്. ഇവ ഒന്നല്ല, വിഭിന്നമായിട്ടുള്ളതാണു് എന്നു് വിചാരിക്കുകയാണെങ്കിൽ പ്രസ്തുത വഞ്ചിപദപ്രയോഗംകൊണ്ടു് ഒന്നുംതന്നെ സിദ്ധിക്കുന്നതല്ല. സൂര്യവംശം, സോമവംശം, യാദവവംശം എന്നുള്ളപോലെ മാത്രമേ ഇതിന്നു അർത്ഥം കല്പിക്കേണ്ടതായിട്ടുള്ളു.



വഞ്ചിക്കു അസാമാന്യമായൊരു അർത്ഥവും വൈശിഷ്ട്യവുമുണ്ടെന്നു ചില ചരിത്രകാരുംമററും അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിക്കും, പഴയ കേരളചരിത്രത്തിൽ പെരുമാക്കന്മാർ, തിരുവഞ്ചിക്കുളം, കേരളചക്രവർത്തി എന്നിമൂന്നും അത്യന്തം അന്യോന്യബദ്ധമായിരുന്ന സ്ഥിതിക്കും, വഞ്ചിപദം സൂചിപ്പിക്കുന്നതു് സർവ്വത്ര ഒന്നുതന്നെയാണെന്നു സങ്കല്പിക്കുന്നതു് അസമഞ്ജസമല്ല. തിരുവഞ്ചിക്കുളത്തു് കേരളചക്രവർത്തികളായി, വഞ്ചീശന്മാരായി ചിരകാലം രാജ്യം പരിപാലിച്ചുപോന്ന പെരുമാക്കന്മാരുടെ രാജ്യത്തിന്റെ അവയവങ്ങളായ പ്രസ്തുത രാജ്യങ്ങളുടെ അധിപന്മാർ വഞ്ചിഭൃത്തുക്കളെന്നു അഭിമാനിച്ചാൽ അതു് അനുചിതമാവില്ലെന്നു മാത്രമല്ല ഏററവും സമീചീനമായിരിക്കയും ചെയ്യും. അവയവിനാമംകൊണ്ടു് അവയവങ്ങളെ കുറിക്കുന്നു എന്നു മാത്രമെ പറയേണ്ടതുള്ളു. ഇങ്ങിനെ അഭിപ്രായപ്പെടുകയാണെങ്കിൽ കേരളത്തിലെ

ളുത നരേന്ദ്രമണ്ഡലങ്ങൾ എന്തുകൊണ്ടു വഞ്ചിപദം സ്വസ്വരൂപനാമത്തോടുചേൎത്തു് ഉപയോഗിച്ചില്ലെന്നുള്ള ചോദ്യത്തിന്നു ഉത്തരം പറയേണ്ടതായിട്ടുണ്ടു്. കേരളത്തിൽത്തന്നെ സ്ഥിതിചെയ്യുന്ന ഈ നരേന്ദ്രമണ്ഡലങ്ങൾ വഞ്ചിരാജ്യത്തിന്റെ ഭാഗങ്ങളല്ലെന്നു പറയാവുന്നതല്ല; അതുകൊണ്ടു്, ആ മണ്ഡലങ്ങളിലെ നരേന്ദ്രന്മാർ ബിരുദ് ചേൎത്തെഴുതാത്തതു എന്തുകൊണ്ടെന്നു ആലോചിക്കേണ്ടതുണ്ടു്. ഈ പദോപയോഗത്തിൽ വിശേഷിച്ചൊരു ആഭിജാത്യമൊ, വൈശിഷ്ട്യമൊ ഉള്ളതായി അവർ ഗണിച്ചിരുന്നില്ല എന്നൊരു മറുവടി പറയാമെന്നുള്ളതു് വാസ്തവംതന്നെ. പക്ഷെ നിഷ്കൎഷിച്ചുനോക്കുമ്പോൾ ഇതു് തൃപ്തികരമായിത്തോന്നുന്നില്ല.

ചരിത്രദൃഷ്ട്യാ നിഷ്കൎഷിച്ചു നോക്കുമ്പോൾ ഈ വിഷയത്തിൽ ഒരു പുതിയ അഭിപ്രായം പറയുവാൻ അവകാശം കാണുന്നുണ്ടു്. ആദ്യമായി ഒന്നുരണ്ടു സംഗതികളെ ഇവിടെ വിവരിക്കട്ടെ. ഐതിഹ്യങ്ങളും ഗ്രന്ഥവരികളും അടിസ്ഥാനപ്പെടുത്തി നോക്കുകയാണെങ്കിൽ കേരളഭൂഖണ്ഡത്തിന്റെ അതൃത്തി ഗോകൎണ്ണം മുതൽ കന്യാകുമാരിവരെയല്ല, പിന്നെയൊ കാസർഗോഡു മുതൽ വൎക്കലവരെയാണെന്നു കാണാവുന്നതാണു്. മദ്ധ്യകാലങ്ങളിലാകട്ടെ തെക്കെ അതൃത്തി തിരുവനന്തപുരത്തുനിന്നു് പത്തു നാഴിക തെക്കുള്ള വിഴിഞ്ഞമായിരുന്നുവെന്നും കാണാം. അതായതു്, ആധുനികകേരളത്തിന്റെ ഉത്തരദക്ഷിണഭാഗങ്ങൾ യഥാൎത്ഥകേരളത്തിൽ പെട്ടതല്ലെന്നു് വന്നുക്കൂടുന്നു. വേറെയൊരു സംഗതി ധരിക്കേണ്ടതുള്ളതു്, ചോളരാജാക്കന്മാർ ഇതരരാ

ജാക്കന്മാരെ ജയിച്ചാൽ അവർക്ക് തങ്ങളുടെ സ്ഥാനമാനങ്ങൾ ഉപയോഗിക്കുവാൻ അനുവദിച്ചിട്ടുള്ളതായി ശിലാരേഖകളിൽ ധാരാളം കാണാമെന്നുള്ളതാണ്. രാജ്യം വെട്ടിപ്പിടിച്ചാൽ, വിജയിരാജാവിൻെറ നാമധേയം തത്സ്ഥമായ ഗ്രാമത്തിന്നു കൊടുക്കുകയെന്നതും ചെയ്തിട്ടുള്ളതായി കാണുന്നുണ്ട്. പാണ്ഡ്യന്മാർ രണ്ടാമത്തെ വിഷയത്തിൽ ചോളന്മാരെപ്പോലെയാണ്. എങ്കിലും ആദ്യത്തെ വിഷയത്തിൽ ചോളന്മാർ ചെയ്തതിന്നു വിപരീതമായ വിധത്തിലും അവർ ചെയ്തിട്ടുള്ളതായി കാണാം. ജയിച്ച രാജാക്കന്മാരുടെ സ്ഥാനമാനങ്ങൾ തങ്ങളുടെ ബിരുദുകളായി അവർ ഉപയോഗിക്കാറുണ്ട്. ഈ ഉഭയ സമ്പ്രദായത്തിൽ അന്തർലീനമായിക്കിടക്കുന്ന സാമാന്യനയമൊന്നുതന്നെയാണ്. വിജയതൃഷ്ണകളായ വീരയോദ്ധാക്കൾ തങ്ങളുടെ വിജയത്തിൽ അഭിമാനിച്ചുകൊണ്ട് പരാജിതന്മാരുടെ സ്ഥാനങ്ങൾ സ്വീകരിക്കുമ്പോഴും, അവർക്ക് തങ്ങളുടെ സ്ഥാനം ബിരുദമായി നൽകുമ്പോഴും, പരാജിതന്മാർക്ക് തങ്ങളുടെ സാമന്തന്മാരെന്ന നിലയിൽ അഭയം ദാനം കൊടുക്കുകയാണ്. വേണാട്ട് ചിറവായ് ജയസിംഹനാട്ട്, പൂരളി എന്നീ സ്വരൂപങ്ങൾ ഓരോന്നു തനിയേയൊ ഇതരരാജാക്കന്മാരുടെ സഹായത്തോടുകൂടിയൊ കേരളചക്രവർത്തിയുടെ രാജധാനിയായ തിരുവഞ്ചിക്കുളത്തെ ജയിച്ചതായൊ, നശിപ്പിച്ചതായൊ, ചക്രവർത്തിയെ തോല്പിച്ചതായൊ ഇതേവരെ യാതൊരു തെളിവും കണ്ടെത്തിയതായി ആരും തന്നെ പ്രതിപാദിച്ചിട്ടില്ല. നേരെ മറിച്ച്, യഥാർത്ഥ വഞ്ചീശന്മാരായ കേരളചക്രവർത്തികൾ പല സന്ദർഭങ്ങളിലും ആ സ്വരൂ

പികളെ സഹായിച്ചിട്ടുണ്ടെന്ന് ഊഹിക്കുവാൻ ധാരാളം തെളിവുണ്ടുതാനും. കേരളചക്രവർത്തികളായ യഥാൎത്ഥ വഞ്ചീശന്മാർ, തങ്ങളുടെ സാമന്തന്മാരെന്ന നിലയിൽ ഈ രാജകുടുംബങ്ങളെ സ്വീകരിച്ചു്, തൽസൂചകമായി അവൎക്കു് സ്വനാമധേയത്തോടുകൂടി വഞ്ചിപദം ചേൎത്തെഴുതുവാൻ അനുവാദം കൊടുത്തുവെന്നൂഹിക്കുന്നതിൽ അത്യധികം സാമഞ്ജസ്യമില്ലേ? ഈ മതം സ്വീകാരയോഗ്യമാണെങ്കിൽ പ്രസ്തുത വഞ്ചിപന്മാർ വഞ്ചിപന്മാരായതു് തിരുവഞ്ചിക്കുളത്തു കേരളചക്രവർത്തികളായി വാണിരുന്ന മഹാരാജാക്കന്മാരുടെ സാമന്തന്മാരായിത്തീൎന്നതിന്നു ശേഷമാണെന്നു സങ്കല്പിക്കാവുന്നതാണ്. കേരളചക്രവൎത്തികളായ പെരുമാക്കന്മാരുടെ കാലം, ഷോഡശാംഗം സുരാജ്യം എന്ന കലിദിനത്തിൽ, അവസാനിച്ചുകൊണ്ടു്, തൽകാലശേഷം അവരുടെ വംശജന്മാരായി അവിടെ ഇരുന്നു കേരളം പരിപാലിച്ചുപോന്നതു് ഇന്നത്തെ ഗംഗാധരത്തുകോവിലധികാരികളായ പെരുമ്പടപ്പു മൂപ്പീന്നായിരുന്നു. വഞ്ചിനാമാങ്കിതരായ പ്രസ്തുത സ്വരൂപികൾ യുദ്ധത്തിൽ പരാജിതന്മാരായതുകൊണ്ടോ, അതോ ഇതരശത്രുക്കളിൽനിന്നു ഭയന്നിട്ടോ, അഭയംപ്രാപിച്ചപ്പോൾ കേരളചക്രവൎത്തിയായ പെരുമ്പടപ്പുമൂപ്പീന്നു് അവരെ തങ്ങളുടെ സാമന്തന്മാരായി സ്വീകരിച്ചു്, തൽസൂചകമായി വഞ്ചിപദത്തെ അവരവരുടെ പേരോടുകൂടി എഴുതിച്ചേൎക്കുവാൻ അനുവദിച്ചു എന്നു സങ്കല്പിച്ചാൽ അതു് ഒട്ടുംതന്നെ അസമീചീനമാവില്ല; ചരിത്രത്തിന്നു വളരെ യോജിക്കയും ചെയ്യും. ഈ മതം സ്വീകാരയോഗ്യമല്ലെന്നു വരണമെങ്കിൽ പ്ര

സ്സ്വത രാജാക്കന്മാർ എപ്പോഴെങ്കിലും പെരുമ്പടപ്പു രാജാക്കന്മാരെ തോല്പിച്ചതായി രേഖകൾ കാണിക്കേണ്ടതുണ്ടു്.

ഇത്രയും പറഞ്ഞതിൽനിന്നു വന്നുകൂടുന്നതു്, ചോളസമ്പ്രദായത്തിൽ തിരുവഞ്ചിക്കുളത്തു പെരുമ്പടപ്പു മൂപ്പിലെ രാജധാനിയിൽനിന്നു വഞ്ചി എന്ന ബിരുദം, പാണ്ഡ്യരിൽനിന്നു കുലശേഖരബിരുദം, തത്തന്നരേന്ദ്രമണ്ഡലങ്ങൾ സ്വീകരിച്ചുവെന്നുള്ളതാണു്. കേരളത്തിന്റെ അപ്പുറം കിടക്കുന്നതും, യഥാൎത്ഥമായ കേരളത്തിൽപ്പെടാത്തതും ആയ വേണാട്ടു് അധിപന്മാർ തെൻകേരളത്തിലുള്ള നരേന്ദ്രമണ്ഡലങ്ങളെ സ്വാധീനമാക്കിയതോടുകൂടി, അതാതു സ്വരൂപങ്ങളുടെ സ്ഥാനപ്പേരുകളും ബിരുദുകളും യഥേഷ്ടം പാണ്ഡ്യനയാനുസാരേണ സ്വാലംകാരമായി "ചേൎത്തഴുതുകയും ചെയ്തുവെന്നുള്ളതാണു് യഥാൎത്ഥ വസ്തുസ്ഥിതി." ചോളരാജാക്കന്മാരുടെ സമ്പ്രദായമനുസരിച്ചും, പാണ്ഡ്യമണ്ഡലാധിപതികളുടെ സമ്പ്രദായമനുസരിച്ചും ബിരുദുകൾ നേടുന്നതു് വേണാട്ടധികൃതന്മാൎക്കു് അത്യന്തം സമുചിതവുമാണു്. എന്തുകൊണ്ടെന്നാൽ തെൻകേരളത്തിലുണ്ടായിരുന്നതും ഇപ്പോഴുള്ളതുമായ നരേന്ദ്രമണ്ഡലങ്ങളെല്ലാം ക്രി. പി. 9-ാം നൂററാണ്ടിനുശേഷം ഉദ്ദേശം 15-ാം നൂററാണ്ടുവരെ ചോളപാണ്ഡ്യമണ്ഡലാധിപതികളുടെ സാമന്തന്മാരായി വൎത്തിച്ചിട്ടുണ്ടായിരുന്നുവെന്ന സംഗതി പ്രത്യേകിച്ചു സ്മൎത്തവ്യമാണു്. കേരളത്തിലെ ഇതരരാജകുടുംബങ്ങൾ, അതായതു് ബിംബലി, ചെമ്പകശ്ശേരി, എടപ്പള്ളി, ആലങ്ങാട്ടു്, പറവൂർ, വെട്ടത്തു്, നെടിയിരിപ്പു്, കോല

ത്തിരി മുതലായ മദ്ധ്യോത്തരകേരളത്തിലെ നരേന്ദ്രമണ്ഡലങ്ങളൊന്നും വഞ്ചിയെന്ന സ്ഥാനം ചേർത്തെഴുതിക്കാണാതിരിപ്പാനുള്ള കാരണവും ഇതുതന്നെയാണ്. ഇവർക്കു ചോളമണ്ഡലത്തിന്റെയാകട്ടെ പാണ്ഡ്യമണ്ഡലത്തിന്റെയാകട്ടെ സാമന്തത്വം ഉണ്ടായിരുന്നില്ല. മാത്രമല്ല സ്വന്തം സ്വരൂപമായ വെട്ടത്തും, എടപ്പിള്ളിയും ഒഴികെ പ്രസ്തുതങ്ങളായ ഇതരസ്വരൂപങ്ങളെല്ലാം പെരുമ്പടപ്പു സ്വരൂപത്തിന്റെ സാമന്തന്മാരായിരുന്നുവെന്ന് ഇതരലക്ഷ്യങ്ങളെക്കൊണ്ടു സാധിക്കാവുന്നതും സാധിച്ചിട്ടുള്ളതുമാകുന്നു.

വിശേഷിച്ച് ഒരു സംഗതികൂടി പറഞ്ഞുകൊള്ളട്ടെ. ചിദംബരക്ഷേത്രത്തിലെ ശിലാരേഖകളിൽനിന്നു വെളിവാകുന്നതും അയ്യർ വെളിവാക്കി ഉച്ചത്തിൽ ഘോഷിച്ചിട്ടുള്ളതുമായ ഒരു സംഗതി പെരുമ്പടപ്പുസ്വരൂപം കുലശേഖരപ്പെരുമാളുടെ വംശജമാണെന്നാണ്; അതിനെ അയ്യർതന്നെ ചേരവംശമെന്നു പ്രസ്താവിച്ചിട്ടുണ്ട്. സൂര്യക്ഷത്രിയവംശമായ പെരുമ്പടപ്പു സ്വരൂപവും സോമയാദവവംശമായ വേണാട്ട് രാജവംശവും ഒരേ മൂലത്തിൽനിന്ന് ഉണ്ടാകുവാൻ തരമില്ലാത്തതാണെന്ന് ഇവിടെപ്പറഞ്ഞുകൊള്ളട്ടെ. [1] ആയതിനാൽ സോമവംശജന്മാ

1. ഈ വിഭാഗത്തിൽ പ്രതിപാദിച്ചിട്ടുള്ള സംഗതികളെല്ലാം പ്രധാനമായി താഴെ പറഞ്ഞിട്ടുള്ള ഗ്രന്ഥങ്ങളിൽനിന്നാണ്. (1) ശ്രീമാൻ ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രം; (2) ശ്രീമാൻ നാഗമയ്യാവിന്റെ സ്റ്റേറ്റ് മാനുവൽ; (3) ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസ്; (4) പുരാതനവസ്തുപരിശോധകന്റെ വാർഷികറിപ്പോർട്ടുകൾ; (5) കേരള സൊസൈററി പേപ്പേഴ്സ്. അതാതു പ്രകൃതങ്ങളിൽ അധികം വിവരമാവശ്യപ്പെടുന്നവർ ഈ ഗ്രന്ഥങ്ങൾ നോക്കേണ്ടതാണ്.

രായ വേണാട്ടടികളും, തെൻ കേരളത്തിൽ ഉണ്ടായിരുന്ന ഇതരസോമവംശക്കാരും ചേരവംശജന്മാരല്ലെന്നുകൂടി പറയേണ്ടതുണ്ടു്. ആയതിനാൽ ചേരവംശകിരീടപതി എന്ന സ്ഥാനം ഒരു സ്ഥാനപ്പേരാക്കി ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, ഒന്നുകിൽ ആ രാജാവു് സോമവംശജനല്ല; അല്ലെങ്കിൽ ചേരന്മാർ അദ്ദേഹത്തെ തോല്പിച്ചു തങ്ങളുടെ സ്ഥാനം കൊടുത്തു, അല്ലെങ്കിൽ അവകാശമില്ലാത്തതായ ഒരു വെറും സ്ഥാനം സ്വയം ധരിച്ചു, ഇത്ര മാത്രമേ പറവാൻ പാടുള്ളൂ.

---

## 9. കുലശേഖരബിരുദ്.

കുലശേഖരബിരുദിന്റെ ആഗമത്തെപ്പററി രണ്ടുവാക്ക പറഞ്ഞുകൊള്ളട്ടെ. കുലശേഖരബിരുദം ചോള രാജാക്കന്മാൎക്കു് ഉണ്ടായിരിക്കാം. ഇപ്രകൃതത്തിൽ ആ സംഗതിയെപ്പററി തീൎത്തു് അഭിപ്രായം പറയുന്നില്ല; പറയേണ്ടതുമില്ലല്ലൊ. പാണ്ഡ്യന്മാൎക്കു് ഈ ബിരുദു യഥാൎത്ഥത്തിലുണ്ടായിരുന്നതായി ശിലാശാസനങ്ങളിൽ പ്രസ്താവിച്ചു കാണുന്നുണ്ടു്. ഇവക്കു പുറമെ, തിരുവഞ്ചിക്കുളം തലസ്ഥാനനഗരമാക്കി വാണിരുന്ന ചില രാജാക്കന്മാരും ഈ ബിരുദുപയോഗിച്ചതായി ധാരാളം തെളിവുകളുണ്ടു്. ക്രി. പി. 1102-ാമാണ്ടിലെ ഒരു ശിലാശാസനത്തിൽ രാമർ തിരുവടി കോയിലധികാരികളാകിന കുലശേഖര ചക്രവൎത്തികളെന്നും, പെരുന്നയിൽ ശിലാശാസനത്തിൽ കുലശേഖര കോയിലധികാരികളെന്നും, കാണപ്പെടുന്നുണ്ടു്. കൊയിലധികാരികൾ എന്നു സ്ഥാ

നവും മററും കാണുമ്പോൾ പ്രസ്തുത കുലശേഖരബിരുദധാരികൾ, വേണാട്ടധിപന്മാർ, അതായതു് തിരുവിതാംകൂർ, മഹാരാജാക്കന്മാർ ആയിരുന്നില്ലെന്നുള്ള സംഗതി നിശ്ചയംതന്നെ. സ്തോത്രരത്നകർത്താവായ രാജാവും, നാടകകർത്താവായ രാജാവും ഈ നാമംകൊണ്ടു് അങ്കിതരായിരുന്നുവെന്നുള്ളതും, അവർ വേണാട്ടധിപന്മാരായിരുന്നില്ലെന്നുള്ളതും സുനിശ്ചിതമായ സംഗതിയാണു്. അയ്യരുടെ അഭിപ്രായം പാടെ ശരിയാവണമെങ്കിൽ ഈ രാജാക്കന്മാരെല്ലാവരും തിരുവിതാംകൂർ മഹാരാജാക്കന്മാരായിരുന്നിരിക്കണം! വസ്തുസ്ഥിതി അങ്ങനെ അല്ലാത്തതുകൊണ്ടു്, അയ്യരുടെ മതം ഒരു വെറും അഭ്യൂഹം മാത്രമാണു്. അയ്യർ എടുത്തു പറഞ്ഞിട്ടുള്ള കൃഷ്ണപിഷാരടിയുടെ തിരുവിതാംകൂർ ചരിത്രത്തിൽ ചേർത്തുകാണുന്ന അനുബന്ധത്തിലെ കുലശേഖരപ്പെരുമാൾ എന്ന ബിരുദം ചേർത്തുകാണുന്നതു് കൂപകസാർവ്വഭൗമന്മാർക്കാണതാനും. ചിറവായ് മൂത്തതമ്പുരാക്കന്മാരിൽ ചിലർക്കു ഈ സ്ഥാനം ചേർത്തിട്ടുണ്ടു്; പക്ഷെ അതിന്റെ നേരെ കൂപകമെന്നു രേഖാന്തർഗ്ഗതമായി എഴുതീട്ടുള്ളതായും കാണാം. കൂപകവും വേണാടും ഒന്നാണെന്നു് അഭിപ്രായപ്പെട്ടിട്ടുള്ള അയ്യർക്കു് ഇതിനെപ്പററി ഒന്നും പറയേണ്ടതില്ല. പക്ഷെ ചരിത്രദൃഷ്ട്യാ സ്വീകാര്യമല്ലാത്ത ഈ മതം സ്വീകരിക്കാത്ത ഞങ്ങൾക്കു തോന്നുന്നതു് ഈ സംഗതി അയ്യരുടെ അഭ്യൂഹത്തിനു പാടെ വിരോധമുള്ളതായിട്ടാണു്. പുറമെ, ഹിരണ്യഗർഭം മുതലായ ഷോഡശകർമ്മപുരസ്സരകിരീടധാരണം ചെയ്തിട്ടുള്ള തിരുവിതാംകൂർ മഹാരാജാക്കന്മാർ മാത്രമെ ഈ സ്ഥാനം ഉപയോഗിച്ചു

കാണുന്നുള്ളുവത്രെ! ആയതിനാൽ എല്ലാ തിരുവിതാം ക്കൂർ മഹാരാജാക്കന്മാരും ഈ സ്ഥാനം ഉപയോഗിച്ചു കാണുന്നില്ലെങ്കിൽ ആ രാജാക്കന്മാർക്ക് താദൃശകർമ്മം ചെയ്യുവാൻ ഉള്ള അവസരം ലഭിക്കാത്തതുകൊണ്ടുമാത്ര മാണത്രെ? പരേതനായ ശങ്കുണ്ണി മേനോൻെറ തിരുവി താംക്കൂർ ചരിത്രത്തെ മാത്രം അടിസ്ഥാനപ്പെടുത്തീട്ടുള്ള അയ്യരുടെ ഈ പ്രതിപാദനം വളരെ ഭംഗിയായിട്ടുണ്ടെ ന്നുള്ളതു വാസ്തവംതന്നെ. പക്ഷെ ഇതിൽ രേഖപ്പെടു ത്തീട്ടുള്ള അഭിപ്രായം വസ്തുസ്ഥിതി കഥനമല്ല; ഒരു പ്ര ശസ്തിമാത്രമാണു്. ധർമ്മകാരനായ ഗൊളാനിസ്സിൻെറ അഭിപ്രായമെടുത്തു പറഞ്ഞിട്ടുള്ളതുകൊണ്ടു പ്രസ്തുതാഭി പ്രായത്തെ ക്രോഡീകരിച്ചിട്ടുള്ള പുസ്തകം അയ്യർക്ക് സു പരിചിതമായിരിക്കുവാനാണല്ലൊ ന്യായം. കുലശേഖര ബിരുദിന്നു ഹേതുവായി അയ്യർ പ്രസ്താവിച്ചിട്ടുള്ള ഹിരണ്യഗർഭത്തിൻെറ ആസ്പദമെന്തെന്നു ആ ഗ്രന്ഥ ത്തിൻെറ പ്രസാധകൻ സവിസ്തരം പ്രതിപാദിച്ചിട്ടു ണ്ടു്. ആ അഭിപ്രായത്തെ എടുത്തു പറയാത്തതു് ഇംഗ്ലീ ഷ് അറിയവയ്യാത്തതായ കേരളീയരെ തെററിദ്ധരിപ്പി ക്കേണ്ട ആവശ്യത്തിലേയ്ക്കാകുവാൻ വയ്യായ്കയില്ല. ഹിര ണ്യഗർഭത്തെക്കുറിച്ചു് മൂന്നു അഭിപ്രായങ്ങൾ അന്നു നി ലവിലുണ്ടായിരുന്നുവത്രെ. താൻ ചെയ്തിട്ടുള്ളതായ ദുഷ്ക ർമ്മങ്ങൾക്ക് ഒരു പ്രായശ്ചിത്തം എന്നു ചിലർ; ആഭിജാ ത്യം വർദ്ധിപ്പിക്കുവാനാണെന്നു മററു ചിലർ; ഇതു രണ്ടു മല്ല കിരീടധാരണക്രിയാംഗമാണെന്നു പരേതനായ മി സ്റ്റർ ശങ്കുണ്ണിമേനവൻ. ഈ മൂന്നു അഭിപ്രായങ്ങളുടെയും സാധുഭാവത്തെ ക്രൂലംകഷമായി ആലോചിച്ചു്, തിരുവി

താംകൂർ മഹാരാജാവിൻെറ കല്പനയനുസരിച്ച തൻെറ മന്ത്രിവൎഗ്ഗം എഴുതീട്ടുള്ള രേഖയെ അടിസ്ഥാനപ്പെടുത്തി, ആഭിജാത്യത്തിന്നുവേണ്ടിയാണു് ഹിരണ്യഗർഭകർമ്മം ചെയ്യാറുള്ളതു് എന്നാണു് ഗലററി അഭിപ്രായം പറഞ്ഞിട്ടുള്ളതു്. ക്രി. പി. 1739 ഫെബ്രുവരി 27-ാനു- നാട്ടു വാണരുളിയ മഹാരാജാവു് രണ്ടാമതു് ഒരു ഹിരണ്യഗർഭം കഴിക്കണമെന്നു നിശ്ചയിച്ചു ചിലവിന്നായി ലന്തക്കാരോടു പതിനായിരം കഴഞ്ചു സ്വൎണ്ണം ആവശ്യപ്പെട്ടു. ഈ കർമ്മം ചെയ്താൽ മാത്രമേ തനിക്കു ബ്രാഹ്മണ്യം ലഭിക്കുള്ളുവെന്നും, തൻെറ ഒരു പൂൎവ്വൻ ഈ കൎമ്മം ചെറിയ നിലയിൽ ചെയ്തുവെന്നും, അതുകൊണ്ടു ക്ഷത്രിയത്വം മാത്രമേ തനിക്കു ലഭിച്ചുള്ളുവെന്നും, ഇപ്പോഠം വലിയ സമ്പ്രദായത്തിൽ കൎമ്മം നിൎവ്വഹിച്ചാൽ തനിക്കും തൻെറ കുടുംബത്തിന്നും ബ്രാഹ്മണ്യം കിട്ടുമെന്നതാണു്, ആ കൎമ്മത്തിൻെറ ഉദ്ദേശമെന്നും മഹാരാജാവു് മന്ത്രിമാർ മുഖേന ലന്തക്കാരെ ധരിപ്പിച്ചു. ഉത്തമമായ ഒരു ഹിരണ്യഗർഭം കഴിക്കുവാൻ ഉൽസുകനായിരുന്ന ആ മഹാരാജാവിൻെറ അഭിപ്രായമനുസരിച്ചു മന്ത്രിമാർ അയച്ചിട്ടുള്ള സന്ദേശമാണു് അയ്യരുടെ അഭ്യൂഹത്തേക്കാഠം ഈ സംഗതിയിൽ അധികം വിശ്വാസയോഗ്യമെന്നു ഇവിടെ എടുത്തു പറയേണ്ടതില്ലല്ലൊ. ഇത്രയും പറഞ്ഞതിൽനിന്നു വന്നുകൂടുന്നതു്, ഹിരണ്യഗർഭം, കിരീടധാരണം, ഹിരണ്യഗർഭപുരസ്സരമുള്ള കിരീടധാരണം, കുലശേഖരബിരുദ്—എന്നീ സംഗതികഠംക്കുതമ്മിൽ യാതൊരു ബന്ധവുമില്ല എന്നു സ്പഷ്ടമായിരിക്കുമല്ലൊ. ഗവേഷകനെന്നഭിമാനിക്കുന്ന അ

യ്യരുടെ അഭിസന്ധി പ്രശസ്തിയല്ല, വസ്തുസ്ഥിതികഥനം മാത്രമായിരുന്നുവെങ്കിൽ അയ്യർ ഒരു കാലത്തും ഇങ്ങനെ എഴുതുകയില്ലായിരുന്നു.

ഇനി ആലോചിക്കേണ്ടതു് കുലശേഖരബിരുദമെങ്ങനെ ഉണ്ടായിരിക്കാമെന്നുള്ളതാണു്. വേണാട്ടടികളെ പാണ്ഡ്യരാജാക്കന്മാർ കീഴടക്കി, അതിന്റെ ചിഹ്നമായി തങ്ങളുടെ സ്ഥാനപ്പേരു ചേർത്തെഴുതണമെന്നുള്ള ശാസനം നിമിത്തമാണു് അതു ഉപയോഗിച്ചതു് എന്ന മിസ്റ്റർ സുബ്രഹ്മണ്യയ്യരുടെ അഭിപ്രായം ചോളപാണ്ഡ്യ ശിലാശാസനങ്ങൾ ധാരാളം തെളിയിക്കുന്നുണ്ടു്. ഈ വിവരം മനസ്സിലാക്കിയിരുന്നാൽ കുലശേഖരബിരുദം തങ്ങളുടെ മേന്മയേയും ചെരോൽപത്തിയേയും മററുമല്ല പാണ്ഡ്യവിധേയത്വംമാത്രമാണു് സൂചിപ്പിക്കുന്നതു് എന്നു മനസ്സിലാക്കാവുന്നതാണു്.

---

## 10. വേണാട്ടും താവഴികളും.

പ്രാഥമ്യംകൊണ്ടും, അയ്യരുടെ മതത്തിനു അത്യന്തം സാധകമായി പ്രതിപാദിച്ചിട്ടുള്ളതുകൊണ്ടും വേണാടിന്റെ താവഴികളെന്നു പറയപ്പെട്ടിട്ടുള്ള സ്വരൂപങ്ങളെപ്പററിയുംകൂടി രണ്ടു വാക്കു് പറയേണ്ടതുണ്ടു്. ഈ സംഗതി നിശ്ശങ്കം സ്ഥാപിയ്ക്കാവുന്നതായ രേഖകളൊന്നുംതന്നെ ചരിത്രകാരന്മാർ ആരും പ്രസാധനം ചെയ്തിട്ടില്ല. ആയതിനാൽ ഈ മതത്തിന്റെ സാധകത ചില ചരിത്രകാരന്മാരുടെ അഭിപ്രായത്തെ മാത്രമവലംബിച്ച

സ്ഥിതിചെയ്യുന്നതാണ് എന്നാദ്യമായി പറഞ്ഞുകൊള്ളട്ടെ. പ്രസ്തുത അഭിപ്രായത്തിൻെറ സാധുഭാവത്തെപ്പററി ഇനി പരാമർശിയ്ക്കാം.

ആദ്യമായി അയ്യരുടെ അഭിപ്രായത്തെ ആരാഞ്ഞുനോക്കാം. ലീലാതിലകത്തെപ്പററിയുള്ള അയ്യരുടെ ലേഖനത്തിൽ വേണാടിൻെറ ശാഖകളായി പ്രതിപാദിച്ചിട്ടുള്ളതു് i) വേണാട്ട് ii) തൃപ്പാപ്പൂർ iii) ചിറവായ് iv) ജയസിംഹനാട്ട് v) തിരുവിതാംകൂർ എന്നീ അഞ്ചു സ്വരൂപങ്ങളാണ്. ഇതു അദ്ദേഹത്തിൻെറ പഴഞ്ചൻ അഭിപ്രായം. പ്രകൃതലേഖനത്തിൽ i) വേണാട്ട് (അതായതു ചിറവായ്, തൃപ്പാപ്പൂർ) ii) ആററിങ്ങൽ iii) ജയസിംഹനാട്ട് iv) ഇളയിടത്തു് v) പേരകത്താവഴി vi) കായംകുളം എന്നിങ്ങനെ താവഴികൾ ആറായിരിക്കുന്നു. പഴയ അഭിപ്രായത്തിൽ ആററിങ്ങൽ, ഇളയിടത്തു്, പേരകത്താവഴി, കായംകുളം എന്നീ സ്വരൂപങ്ങളില്ല. അന്നത്തെ വേണാട്ട്, ചിറവായ്, തൃപ്പാപ്പൂർ എന്നീ മൂന്നു സ്വരൂപങ്ങൾ ഇന്നു ഒന്നിൻെറതന്നെ അപരപര്യായങ്ങളായിത്തീൎന്നിരിയ്ക്കുന്നു. അന്നു അങ്ങനെ പറയുവാനും, ഇന്നു ഇങ്ങിനെ പറയുവാനും അതോട്ടുകൂടി താവഴി എണ്ണം കൂട്ടുവാനും യാതൊരു തെളിവും അയ്യർക്കുള്ളതായിട്ടോ, അയ്യരവലംബിച്ചിട്ടുള്ളതായിട്ടോ പ്രതിപാദിച്ചു കാണുന്നതുമില്ല. പരേതനായ ടി. ശങ്കുണ്ണിമേനോൻ അദ്ദേഹത്തിൻെറ തിരുവിതാംകൂർ ചരിത്രത്തിൽ എഴുതീട്ടുള്ളതിൻെറ ഒരു നേരു പകൎപ്പു മാത്രമാണ് അയ്യരുടെ പഴയ അഭിപ്രായം. ഇപ്പോൾ പ്രതിപാദിച്ചിട്ടുള്ള അഭിപ്രായമാകട്ടെ

അയ്യർക്ക് അഭിമതന്മാരായ ചരിത്രപാരംഗതന്മാരും വിദ്യാപ്രവീണന്മാരും അംഗീകരിച്ചു കാണുന്നതുമില്ല. പുതിയ അഭിപ്രായമാകട്ടെ മേനോന്റെ മകന്റെ അഭിപ്രായം കുറച്ചു മാത്രം ഭേദപ്പെടുത്തിട്ടുള്ളതും ആണ്.

അയ്യർക്ക് അഭിമതനായ കൃഷ്ണപ്പിഷാരൊടിയുടെ പഴയ അഭിപ്രായത്തിൽ പ്രസ്തുത സ്വരൂപങ്ങളെല്ലാം വിഭിന്നങ്ങളായിരുന്നുവെങ്കിലും, പുതിയ അഭിപ്രായപ്രകാരം i) വേണാട്ട് ii) ചിറവായ് iii) ആററിങ്ങൽ iv) ജയസിംഹനാട്ട് v) എളയിടത്തു് എന്നിങ്ങനെയാണ് പ്രസ്തുത പഞ്ചകുടുംബങ്ങൾ.

ഒരു പ്രമാണത്തിന്റെ നിലയിൽ ഉദ്ധരിച്ചിട്ടുള്ള ഗ്രന്ഥകാരന്റെ അഭിപ്രായപ്രകാരം i) തിരുവിതാംകൂർ ii) ആററിങ്ങൽ iii) ജയസിംഹനാട്ട് iv) ഇളയിടത്തു് v) പെരുതല്ലി എന്നിങ്ങനെയാകുന്നു ആ പഞ്ചകുടുംബങ്ങൾ. ഈ പ്രകൃതത്തിൽ ഒരു സംഗതി പ്രത്യേകിച്ചു ഓക്കേണ്ടതുണ്ടു്. ഗൊളാനീസ്സ് എന്ന ലന്തക്കാരൻ പ്രസ്തുത കുടുംബങ്ങൾ ഒരേ കുടുംബത്തിന്റെ താവഴികളാണെന്നു് പറഞ്ഞിട്ടില്ല. ഈ സ്വരൂപങ്ങളെല്ലാം പഴയ കാലത്തു് വിഭിന്നസ്വരൂപങ്ങളായിരുന്നുവെന്നും 918-ാമാണ്ടോടുകൂടി ജയസിംഹനാട്ട് ഒഴികെ ബാക്കി സ്വരൂപങ്ങളെല്ലാം അന്നത്തെ തിരുവിതാംകൂറിൽ ലയിച്ച് ഒന്നായിത്തീൎന്നു എന്നു മാത്രമെ ഉദ്ധൃതഭാഗത്തു് പറഞ്ഞിട്ടുള്ളു. പുറമെ ക്രി. പി. 1663-ലെ ലന്തരേഖയിൽ നാലു കുടുംബങ്ങളുടെ പേർ പറഞ്ഞിട്ടുള്ളതു്, (i) തിരുവിതാംകൂർ, (ii) കൊല്ലം, (iii) കരുനാഗപ്പള്ളി, (iv) പോർക്കാട്ട് എന്നിങ്ങനെയാണ്. ഈ സ്വരൂപ

ങ്ങളാകട്ടെ സ്വതന്ത്രങ്ങളായിരുന്നുതാനും. ഡച്ചുകാർ പറഞ്ഞിട്ടുള്ളതിനെ അന്യഥാ വ്യാഖ്യാനിക്കുവാൻ സന്നദ്ധനായ അയ്യർ എന്തുകൊണ്ടാണ് കരുനാഗപ്പള്ളിയേയും പോർക്കാടിനേയും താവഴികളായി പരിഗണിക്കാത്തത്? വിശേഷിച്ച്, ലന്തക്കാരുടെ അഭിപ്രായത്തെ ഉദ്ധരിച്ച് വ്യാഖ്യാനിക്കുന്ന അവസരത്തിൽ ശ്രീമാൻ നാഗമയ്യ സ്റ്റേയിററ് മാനുവലിൽ അഭിപ്രായപ്പെട്ടിട്ടുള്ളത്, അക്കാലത്ത് കൊല്ലം രാജാവ് വേണാട്ട്, അതായത് തിരുവിതാംകൂർ, ഭരിച്ചിരുന്നുവെന്നും, കായംകുളം സദാ തിരുവിതാംകൂറിനോട്ട് ശത്രുവായി വാണിരുന്നുവെന്നുമാണ്. ഡച്ചുകാരുടെ അഭിപ്രായത്തിൽപ്പെട്ടിട്ടുള്ള സ്വരൂപങ്ങളുടെ പട്ടികയും, അയ്യരുടെ പട്ടികയും യോജിക്കുന്നില്ലെന്നുള്ള സംഗതി പ്രത്യക്ഷവുമാണല്ലോ. പരേതനായ ശങ്കുണ്ണിമേനോൻെറ അഭിപ്രായത്തിൽ (i) വേണാട്ട്, (ii) ശ്രീവാഴുംകോട്ട് (അതായത് തിരുവിതാംകോഡ്=തിരുവിതാംകൂർ) (iii) തൃപ്പാപ്പൂർ, (iv) ചിറവായ്, (v) ജയതുംഗനാട്ട് എന്നിങ്ങനെയാണ് പഞ്ചതാവഴികൾ.

ചരിത്രപാരംഗതന്മാരുടെ പ്രസ്തുതാഭിപ്രായത്തെ ഒരു പട്ടികരൂപത്തിൽ ക്രോഡീകരിച്ചു കൊടുക്കുന്നത് വിഷയവിശദീകരണത്തിന്ന് അത്യധികം ഉപയോഗപ്രദമായിരിക്കും.

| ഡച്ചുകാർ 1664 | 1743 | കൃഷ്ണപിഷാരടി | ശങ്കുണ്ണിമേനോൻ | ഉള്ളൂർ പഴയ അഭിപ്രായം | ഉള്ളൂർ പുതിയ അഭിപ്രായം |
|---|---|---|---|---|---|
| തിരുവിതാംകൂർ | തിരുവിതാംകൂർ | .... | തിരുവിതാംകൂർ | തിരുവിതാംകൂർ | .... |
| | ആററിങ്കൽ<br>ഇളയിടത്ത്<br>പെരുതല്ലി | ആററിങ്കൽ<br>ഇളയിടത്ത്<br>.... | ....<br>....<br>.... | ....<br>....<br>.... | ആററിങ്കൽ<br>ഇളയിടത്ത്<br>പെരുതല്ലി |
| ജയസിംഹനാട് | ജയസിംഹനാട് | ജയസിംഹനാട് | ജയസിംഹനാട് | ജയസിംഹനാട് | ജയസിംഹനാട് |
| | | വേണാട്<br>ചിറവായ് | വേണാട്<br>ചിറവായ്<br>തൃപ്പാപ്പൂർ | വേണാട്<br>ചിറവായ്<br>തൃപ്പാപ്പൂർ | വേണാട് അല്ലെങ്കിൽ ചിറവായ് അല്ലെങ്കിൽ തൃപ്പാപ്പൂർ |
| കരുനാഗപ്പള്ളി | .... | .... | .... | .... | .... |
| പോർക്കാട് | .... | .... | .... | .... | .... |
| | | | | | കായംകുളം |

പ്രസ്തുത അനുബന്ധത്തിൽനിന്നു തെളിവാകുന്ന സംഗതി താവഴികളുടെ എണ്ണത്തിലാകട്ടെ പേരുകളിലാകട്ടെ ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ യാതൊരു ഐക്യവും കാണുന്നില്ലെന്നുള്ളതാണ്. അയ്യരുടെ പഴയ അഭിപ്രായം ശങ്കുണ്ണിമേനോന്റെ അഭിപ്രായത്തിന്റെ ഒരു നേർപകർപ്പു മാത്രമാണ്. പുതിയ അഭിപ്രായത്തിൽ പ്രാചീനമായ ഗ്രന്ഥകാരന്റെ അഭിപ്രായത്തെ സ്വീകരിച്ച് തിരുവിതാംകൂറിനെ വേണ്ടെന്നുവയ്ക്കുകയും, വേണാട്, ചിറവായ, തൃപ്പാപ്പൂർ എന്നിവയെ ഒന്നാക്കി സങ്കല്പിക്കുകയും ചെയ്തതായിക്കാണാം. താവഴികളെപ്പററിയും അവയുടെ ബന്ധത്തെപ്പററിയും ഉള്ള അയ്യരുടെ ചർച്ചയ്ക്ക് ചരിത്രരേഖകളില്ലെന്നു മാത്രമല്ല, പ്രാമാണികന്മാരെന്ന് അയ്യർ അംഗീകരിച്ചിട്ടുള്ളവരുടെ ഏകകണ്ഠാഭിപ്രായത്തിന്റെ ബലവുംകൂടിയില്ലെന്നാണല്ലോ ഇതിൽനിന്നു വന്നുകൂടുന്നതു്. വസ്തുസ്ഥിതിയിങ്ങനെയിരിക്കെ അയ്യരുടെ താവഴി ഉൽഘോഷണം ഒരു വെറും മിത്ഥ്യാപ്രലപനമാണെന്നും, ഈ വിഷയത്തിലെ യാഥാർത്ഥ്യം പിഷാരടി ലീലാതിലകത്തിന്റെ ഉപോൽഘാതത്തിൽ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെയാണെന്നും പക്ഷപാതമില്ലാത്തവർക്കെല്ലാവർക്കും സമ്മതിക്കാതെ നിവൃത്തിയില്ല. ഇത്തരത്തിലുള്ള കെട്ടുകഥകളെ അടിസ്ഥാനപ്പെടുത്തി ചരിത്രനിർമ്മാണം ചെയ്യുതുകൊണ്ടു് അയ്യർക്കു കിട്ടുന്ന ലാഭം എന്താണെന്നു വിശദമല്ല. ഡിവാൻപേഷ്കാരന്മാർ ചരിത്രമെഴുതിയാൽ ഇപ്രകാരത്തിൽ ആയിക്കൊള്ളണമെന്നു നിബന്ധമുണ്ടോ ആവോ? ഫലോദ്ദേശമെന്തുതന്നെയായിരുന്നാലും, ഇതു

ചരിത്രത്തെ വ്യഭിചരിക്കുക മാത്രമാണ്. ഊഹാപോഹപടുക്കളായ വായനക്കാർക്ക് ഈ സംഗതി സുവിദിതമായിരിക്കുന്നതാണ്.

ഈ വിഷയം അവസാനിക്കും മുമ്പ് ഒരു സംഗതിയുംകൂടി പറയേണ്ടതായിട്ടുണ്ട്. പരേതനായ കെ. പി. പി. മേനോൻ കേരളത്തിലെ മൂന്നു പ്രധാന രാജകുടുംബങ്ങളായ വേണാട്ട്, പെരുമ്പടപ്പ്, കോലം എന്നീ സ്വരൂപങ്ങൾ മൂലത്തിൽ ഒന്നായിരുന്നുവെന്നുള്ള ഐതിഹ്യം ആസ്പദമില്ലാത്തതല്ലെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ടത്രെ. അഭിപ്രായപ്പെട്ടിട്ടുള്ളതു വാസ്തവംതന്നെ. അതുകൊണ്ടു മാത്രം ആയതു വാസ്തവമായിക്കൊള്ളണമെന്നില്ല. സൂര്യക്ഷത്രിയവംശമായ പെരുമ്പടപ്പുസ്വരൂപവും, ക്ഷത്രിയവംശമല്ലാത്ത കോലം വേണാട്ട് എന്നീ സ്വരൂപങ്ങളും മൂലത്തിലൊന്നായിരുന്നു എന്നു പറഞ്ഞാൽ അതു സമ്മതിക്കാവുന്ന ഒരു സംഗതിയല്ല. ദത്തുവഴിക്കു കോലവും വേണാടും സംബന്ധപ്പെട്ടിരുന്നുവെന്നു റിക്കാർഡുകൾകൊണ്ടു കാണുന്നുണ്ടെങ്കിലും ഇവയോടുകൂടി പെരുമ്പടപ്പും സംബന്ധിതമായിട്ടു കാണാവുന്നതല്ല. ഇതൊരു മിത്ഥ്യാപ്രസ്താവന മാത്രമാണ്. ചരിത്രസംഗതികളെ പ്രസ്താവനസമ്പ്രദായംകൊണ്ടു് അന്യഥാകരിച്ചിട്ടുള്ളതിനു മേനവന്റെ ഉപപാദന ഒരു ഉത്തമ നിദർശനമാണ്. ഈ മതത്തിന്നു് ഉപോൽബലകമായിട്ടു് ഒരേ റിക്കാർഡ് മാത്രമെ കാണിക്കുവാൻ സാധിക്കയുള്ളു. ആയതു് ഡൈനാസ്റ്റിക്കു റിക്കാർഡുകളിൽ വെള്ളാറപ്പള്ളി കോയിക്കൽനിന്ന് ഒരു ലക്ഷ്മിനമ്പിരാട്ടിയാരെ വേണാട്ടിലേക്കു ദത്തുവച്ചു എന്നു കാണുന്നതു് മാത്രമാണ്. പ്ര

സ്തുത ലക്ഷ്മിനമ്പിരാട്ടിയാർ ജയതുംഗനാട്ട് മൂത്തവരുടെ സോദരിയാണെന്നുള്ള സംഗതിയുംകൂടി മനസ്സിൽവച്ചു വായിക്കുമ്പോൾ ഈ രേഖ പ്രസ്തുത മതം സ്ഥാപിക്കുന്നതിലേക്ക് ഒരു തെളിവായി സ്വീകരിക്കാവുന്നതുമല്ല. ഇതൊരു യഥാൎത്ഥതെളിവായി സ്വീകരിച്ച്, ക്ഷത്രിയയാദവകുടുംബങ്ങൾ മൂലത്തിൽ ഒന്നായിരുന്നുവെന്ന് അയ്യർ ആന്തരമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, ആയതു് അയ്യരുടെ ഗൂഢമായ അഭിസന്ധിയേയും ആന്തരമായ മോഹത്തേയും നല്ലപോലെ വെളിവാക്കുന്നുണ്ട്. ഈ പ്രകൃതത്തിൽ കഷ്ടമെന്നു മാത്രമെ ഞങ്ങൾക്കു പറയുവാൻ തോന്നുന്നുള്ളു.



ഇത്രയും പറഞ്ഞതിൽനിന്നു തിരുവിതാംകൂർ ചരിത്രം വേണ്ടപോലെ പഠിച്ചിട്ടുണ്ടെന്നു അഭിമാനിക്കുന്ന അയ്യരുടെ ചരിത്രജ്ഞാനമെന്തെന്നും, അതു് എത്രയ്ക്കുമാത്രം സംഗതമാണെന്നും വെളിവാകുന്നതാണല്ലൊ. അയ്യരുണ്ടാക്കുന്ന ചരിത്രം എത്രയ്ക്കുമാത്രം യഥാൎത്ഥചരിത്രമായി വിചാരിക്കാവുന്നതാണെന്നും വായനക്കാൎക്കു് ഇത്രയും പറഞ്ഞതിൽനിന്നു മനസ്സിലാകുന്നതുമാണു്. ഇതേവരെ ലബ്ധങ്ങളായ തെളിവുകളും അവയെ അടിസ്ഥാനപ്പെടുത്തീട്ടുള്ള ചരിത്രപാരംഗതന്മാരുടെയും മഹാന്മാരുടെയും പുരാണവസ്തുപരിശോധകന്മാരുടേയും അഭിപ്രായങ്ങളും അസന്ദിഗ്ദ്ധമാകുംവണ്ണം തെളിയിച്ചിട്ടുള്ള ഒരു സംഗതി പ്രസ്തുത സ്വരൂപങ്ങളെല്ലാം മൊത്തത്തിൽ 900-ാമാണ്ടുവരെ വിഭിന്നങ്ങളായ സ്വതന്ത്രരാജകുടുംബങ്ങളായിരുന്നുവെന്നുള്ളതാണു്. ഇവയെ എല്ലാം ഏകീകരിച്ചു അവ ഓരോന്നിന്നും ഉണ്ടായിരുന്ന

തായ സ്ഥാനമാനങ്ങളും ബിരുദുകളും അവനവൻെറ മനോധർമ്മംപോലെ വേണാട്ടധിപൻെറ, അതായതു് തിരുവിതാംകൂർ മഹാരാജാവിൻെറ പണ്ടേയ്ക്കുപണ്ടേയുള്ള സ്ഥാനപ്പേരാണെന്നും, ഏതു നരേന്ദ്രമണ്ഡലത്തിൽപ്പെട്ട കവിയായിരുന്നാലും, ഇന്നത്തെ തിരുവിതാംകൂർ സംസ്ഥാനത്തിൻെറ അതൃത്തിയിൽപ്പെട്ടതായാൽ അവരോരോരുത്തരുടേയും പുരസ്കർത്താവ് വേണാടധിപൻ, അതായതു്, തിരുവിതാംകൂർ മഹാരാജാവ് ആണെന്നും മററുമുള്ള അയ്യരുടേയും തന്മതാവലംബികളായ ഇതരന്മാരുടേയും പ്രസ്താവനകൾ തിരുവതാംകൂർ ചരിത്രത്തേയും തദ്വാരാ കേരളചരിത്രത്തേയും എത്രയ്ക്കുമാത്രം ദുഷിപ്പിച്ചിട്ടുണ്ടെന്നും, ദുഷിപ്പിക്കുന്നുണ്ടെന്നും ഇത്രയും പ്രസ്താവിച്ചതിൽനിന്നു വായനക്കാൎക്കു മനസ്സിലാകുന്നതാണ്. ഏതാദൃശതാമസികചരിത്രകാരന്മാരിൽനിന്നും ഗവേഷകന്മാരിൽനിന്നും കേരളചരിത്രവും കേരളസാഹിത്യചരിത്രവും രക്ഷിക്കപ്പെടട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഈ പ്രകൃതമവസാനിപ്പിക്കുന്നു.[1]

---

1. അയ്യരുടെ പുതിയ മതത്തിനു് അവലംബമായ കെ. പി. പി. മേനോൻെറ അഭിപ്രായവുംകൂടി ഈ പ്രകൃതത്തിൽ കാണിക്കേണ്ടതുണ്ടു്. പണ്ടു് വേണാട്ടുസ്വരൂപം ഓരോകാലത്തു വേണാട്, തൃപ്പാപ്പി, ചിറവായ, ജയതുംഗനാട് എന്നീ സ്ഥലങ്ങളിൽ മാറിമാറി താമസിച്ചിരുന്നതിനാൽ, ഈ പേരുകൾകൊണ്ടും അറിയപ്പെട്ടിരുന്നവത്രെ. വിഭിന്നപേരുള്ള ഈ സ്വരൂപത്തിൻെറ താവഴികളാണത്രെ ആററിങ്ങൽ, എളയിടത്തു്, പേരകത്താവഴി, ജയതുംഗനാട്ടു് എന്നിവ. ഇത്തരത്തിൽ ജയതുംഗനാടിനെ ഇരട്ടിച്ചുംകൊണ്ടു്, ലന്തരേഖയേയും അച്ഛൻെറ അഭിപ്രായത്തേയും മകൻ യോജിപ്പിച്ചുവെന്നുള്ളതാണു് ഈ മതത്തിൻെറ മേന്മ. "അതിരിച്യതേ സുജന്മാ തനയഃ പിതരം നിജേന ചരിതേന" എന്നുള്ള ആപ്തവാചനമാണു് ഈ പ്രകൃതത്തിൽ സ്മരിക്കവാൻ തോന്നുന്നതു്. ഈ കൂട്ടത്തിലാകട്ടെ കായംകുളം ഇല്ലതാനും. ആയതിനാൽ അയ്യരുടെ പ്രതിപാദനവും സ്വതന്ത്രതന്നെ!

# ഉപസംഹാരം.

'വഞ്ചിരാജവംശ'ത്തെ പരാമർശിക്കുന്ന ഈ ദീർഘവിചിന്തനത്തിനു് അവസരം സൃഷ്ടിച്ച രണ്ടു ലേഖനങ്ങളെ അനുവാചകന്മാരുടെ ഗ്രഹണസൗകര്യത്തിനുവേണ്ടി അനുബന്ധമായി ചേർത്തിട്ടുണ്ടു്. ഞങ്ങളുടെ മതം സർവ്വസമ്മതമായിരിക്കുമെന്നോ ഇതഃപരം ഈ വിഷയത്തെക്കുറിച്ചു് ചർച്ച ചെയ്യുവാൻ അവകാശമില്ലെന്നോ ഞങ്ങൾ വിശ്വസിക്കുന്നില്ല. തത്തദ്വിഷയങ്ങളിൽ നിശ്ചിതമായ ഒരു അഭിപ്രായം പറയുവാൻ ഇനിയും ലക്ഷ്യങ്ങൾ ലഭിക്കേണ്ടതായിട്ടാണിരിക്കുന്നതു്. എന്തായാലും ഇത്രത്തോളം ധൈര്യപൂർവ്വം പ്രസ്താവിക്കാം:--ദക്ഷിണകേരളത്തിലെ പ്രാചീനനരേന്ദ്രമണ്ഡലങ്ങളുടെ ചരിത്രം മുഴുവനും തിരുവിതാംകൂർ ചരിത്രകാരന്മാർ ആലേഖിച്ചിട്ടുള്ളതുപോലെയല്ല. അതിനു് നിഷ്കൃഷ്ടമായ നിരൂപണം അർഹിക്കുന്ന വേറൊരു വശംകൂടിയുണ്ടു്. അർദ്ധസത്യങ്ങളിൽനിന്നും, സത്യാഭാസങ്ങളിൽനിന്നും, അസത്യങ്ങളിൽനിന്നും, സത്യത്തേയും ചരിത്രത്തേയും രക്ഷിക്കേണ്ടിയിരിക്കുന്നു. ഈ അവശ്യകൃത്യത്തിലേയ്ക്കു് ചരിത്രജിജ്ഞാസുക്കളുടെ ശ്രദ്ധയെ ആകർഷിക്കുവാനെങ്കിലും, ഈ വിമർശം സഹായമായി പരിണമിക്കുമെങ്കിൽ, ഞങ്ങൾക്കു ചാരിതാർത്ഥ്യത്തിനു് അവകാശമുണ്ടു്.

---

# അനുബന്ധം

## I

## വഞ്ചിരാജവംശമേത്?*

രാമനാട്ടത്തിന്റെ ഉപജ്ഞാതാവ് കൊട്ടാരക്കര തമ്പുരാനാണെന്നും അതുണ്ടാക്കുവാനുള്ള കാരണം കൃഷ്ണനാട്ടക്കാരെ തെക്കോട്ടു കൊട്ടാരക്കരയ്ക്ക് അയച്ചുകൊടുക്കായ്കയാണെന്നുമുള്ള സംഗതി പരക്കെ സമ്മതമായിട്ടുള്ളതാണല്ലൊ.

രാമനാട്ടത്തിന്ന് വഞ്ചിവാലവീരകേരളവർമ്മരാമായണം എന്ന നാമാന്തരം ചില കയ്യെഴുത്തുപ്രതികളിൽ കാണുന്നുണ്ടെന്ന് ചിലർ പ്രസ്താവിച്ചിട്ടുണ്ട്. ഈ നാമാന്തരത്തിൽനിന്ന് ഗ്രന്ഥകാരന്റെ പേർ വീരകേരളവർമ്മൻ എന്നായിരുന്നു എന്നു തീരുമാനിക്കാവുന്നതാണ്.

പ്രസ്തുത നാമാന്തരത്തിൽ വഞ്ചിയെന്നും വാല എന്നും രണ്ടു ഉപപദം ചേർത്തിട്ടുണ്ടല്ലൊ. ഇതിൽ രണ്ടാമത്തെ പദം ബാല എന്നാണെന്ന് ചിലർ അഭിപ്രായപ്പെടുന്നതു ശരിയാണെന്നു തോന്നുന്നില്ല. ശാബ്ദികമായ വബയോരഭേദം സർവ്വസമ്മതമാണെങ്കിലും ചില ദിക്കുകളിൽ ഇതു് പ്രമാദകൃതമായ പവയോരഭേദമാകാൻ വയ്യായ്കയില്ല. പ്രാമാദികമായ ഈ മാററം പ്രാചീനങ്ങളായ കയ്യെഴുത്തുപ്രതികളിൽ സാമാന്യേന കണ്ടുപോരുന്നതുമുണ്ടു്. ഭാസനാടകങ്ങളെന്ന തലക്കെട്ടിൽ അച്ചടിച്ചുവിട്ടിട്ടുള്ള കേരളനാടകങ്ങളിലെ പ്രാകൃതത്തിൽ പവ

* മഹാരാജാസ് കോളേജ് മാസിക പുസ്തകം 21. ലക്കം 1. ഭാഗം 17 മുതൽ 22 വരെ.

യോരഭേദം ധാരാളം വിലസുന്നുണ്ടു്. ഇതു ശാബ്ദികമായ ഒരു പരിണാമവിശേഷമാണെന്നു കരുതി ഗ്രന്ഥകാരന്റെ കാലത്തെ പ്രാകൃതത്തിലെ ഒരു വിശേഷമാണിതു് എന്നു പ്രതിപാദിക്കുന്ന ചില വിദ്വാന്മാരും ഇല്ലെന്നില്ല. ലിപികൃതവൈജാത്യത്തെ ഭാഷാകൃതവിപരിണാമമായി പ്രതിപാദിക്കുന്നതുകൊണ്ടു് ഭാഷാശാസ്ത്രചരിത്രത്തിനെന്നപോലെ സാഹിത്യചരിത്രത്തിന്നു്, പ്രകൃതത്തിൽ ചരിത്രത്തിന്നുപോലും, ചില ന്യൂനതകൾ വന്നിട്ടുള്ളതും വരാവുന്നതുമാണു്. ആയതിനാൽ പ്രകൃതനാമാന്തരത്തിൽ കാണപ്പെടുന്ന വാലശബ്ദം ബാലശബ്ദമെന്നോ പാലശബ്ദമെന്നോ മാറേറണ്ടതു് എന്നു് ആദ്യമായി തീരുമാനിക്കണം. അതായതു്, വകാരം ശബ്ദപരിണാമത്തിന്റെ ഫലമെന്നോ പ്രമാദകൃതമെന്നോ പ്രഥമതഃ നിശ്ചയിക്കാതെ, വാലപദം ബാലപദമാണെന്നോ പാലപദമാണെന്നോ നിശ്ചിതപ്രായമായി പ്രതിപാദിക്കുന്നതു് ഒരു സാഹസമാണു്. വഞ്ചിക്ഷ്മാപതിവീരകേരളവിഭോഃ എന്നുള്ള പാദാൎദ്ധത്തോടു കൂട്ടിനോക്കുമ്പോൾ ഈ വാലപദം പാലപദമാക്കി മാററുന്നതാണു് അധികം സ്വാരസ്യം. അങ്ങിനെ മാററി പാലപദത്തെ വഞ്ചിപദത്തോടു് അന്വയിച്ചാൽ വഞ്ചിവാലവീരകേരളവൎമ്മൻ വഞ്ചിപാലവീരകേരളവൎമ്മനായിത്തീരുന്നു.

ഈ മതം സ്വീകാൎയ്യമാണെങ്കിൽ വഞ്ചിപാലൻ എന്നതു് രാമനാട്ടു് കൎത്താവായ വീരകേരളവൎമ്മത്തമ്പുരാന്റെ സ്ഥാനപ്പേരാണെന്നു സമ്മതിക്കാതെ നിൎവ്വാഹമില്ല. രാമനാട്ടക്കാരൻ കൊട്ടാരക്കരെ തമ്പുരാനാണെന്നു്

സുപ്രസിദ്ധിയുള്ളതുകൊണ്ടു് വഞ്ചിപാലൻ എന്ന സ്ഥാനപ്പേരു് എടുത്ത സ്വരൂപത്തിന്റെ സ്വതേയുള്ള സ്ഥാനമാണെന്നു നിശ്ചയിക്കാവുന്നതുമാണു്.

ഗ്രന്ഥാരംഭത്തിൽ ഗ്രന്ഥകാരൻ സ്വമാതുലന്റെ നാമഗ്രഹണം ചെയ്യുന്നു.

പ്രാപ്താനന്തഘനശ്രിയഃ പ്രിയതമ !
ശ്രീരോഹിണീജന്മനോ
വഞ്ചിക്ഷ്മാപതിവീരകേരളവിഭോഃ
രാജ്ഞഃ സ്വസുഃ സൂനുനാ ।
ശിഷ്യേണ പ്രവണേന ശങ്കരകവേ
രാമായണം വർണ്ണ്യതേ
കാരുണ്യേന കഥാഗുണേന കവയഃ
കുർവ്വന്തു തൽകർണ്ണയോഃ ॥

വഞ്ചിരാജാവായ വീരകേരളവർമ്മാവിന്റെ മരുമകൻ വഞ്ചിപാലവീരകേരളവർമ്മൻ എന്നു വരുന്നതിൽ അത്യധികമാനുരൂപ്യമുണ്ടെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ.

അമ്മാമന്റെ നാമഗ്രഹണം ചെയ്തിട്ടുള്ളതുകൊണ്ടു മാത്രം അദ്ദേഹം ഗ്രന്ഥനിർമ്മാണകാലത്തു് ജീവിച്ചിരുന്നു എന്നൂഹിക്കുന്നതു് ശരിയായിക്കൊള്ളണമെന്നില്ല. അമ്മാമന്റെ പേർ പറയുക മരുമക്കത്തായികളുടെ സമ്പ്രദായമാണല്ലോ. അങ്ങിനെ ചെയ്യുന്നതിന്റെ ഉദ്ദേശം ആളെ വ്യവച്ഛേദിക്കുക മാത്രമാണു്. വഞ്ചിപാലനെന്നു് ഗ്രന്ഥകാരൻ തന്നെക്കുറിച്ചും പ്രസ്താവിക്കുന്നതുകൊണ്ടു് ഗ്രന്ഥകാരൻ അന്നത്തെ വഞ്ചിരാജാവായിരുന്നുവെന്നൂഹിക്കുന്നതാണു് സമഞ്ജസമായിട്ടുള്ളതു്. വാലശബ്ദ

ത്തെ ബാലനെന്ന വ്യാഖ്യാനിച്ചാൽകൂടി ഗ്രന്ഥകാരൻ എളമേന്നാണെന്നൂഹിക്കുന്നതു് ന്യായമല്ല. ബാലശബ്ദത്തോടുകൂടിയ രാജനാമധേയം ഇതരരാജാക്കന്മാർ ധരിച്ചിട്ടുള്ളതായി ചരിത്രത്തിൽനിന്നു ധാരാളം സ്പഷ്ടമാകുന്നുണ്ടല്ലോ.

വഞ്ചിപാലൻ എന്ന ബിരുദം സ്വതെ വേണാട്ടധിപതികളുടെ സ്ഥാനപ്പേരാണെന്നു് ധരിച്ചു് മേലുദ്ധരിച്ച ശ്ലോകത്തെ വേറെ വിധത്തിൽ ചില വിദ്വാന്മാർ വ്യാഖ്യാനിച്ചിട്ടുണ്ടു്. ഇങ്ങനെവെച്ചു് അമ്മാമൻ വീരകേരളവമ്മൻ അന്നത്തെ വേണാട്ടധിപതിയാണെന്നും മരുമകൻ കൊട്ടാരക്കരെ തമ്പുരാനെന്നും അവർ അഭിപ്രായപ്പെടുന്നു. ഇതിന്നു സാധകമായിട്ടു് അവർ പ്രസ്താവിക്കുന്നതു് 798-ാമാണ്ടിൽ കൊട്ടാരക്കരെ എളേടത്തു സ്വരൂപത്തിൽനിന്നു വേണാട്ടു തൃപ്പാപ്പൂർ സ്വരൂപത്തിലേക്കു ഒരു ദത്തുണ്ടായിരുന്നു എന്നുള്ളതാണു്. സ്വതെ വേണാട്ടധിപതിയുടെ സ്ഥാനപ്പേരായിരുന്ന വഞ്ചിപാലൻ എന്ന ബിരുദം ഈ ദത്തിനുശേഷം കൊട്ടാരക്കരെ തമ്പുരാക്കന്മാരും ഉപയോഗിച്ചുതുടങ്ങി എന്നു് അവർ പ്രതിപാദിക്കുന്നുണ്ടു്. ഈ അഭിപ്രായം ഒട്ടുംതന്നെ സമീചീനമായി തോന്നുന്നില്ല. ദത്തുപോന്ന ആൾ തൻെറ പൂർവ്വവംശപ്പേരു പുതിയ നിലയിലും കൂടി ഉപയോഗിച്ചിരുന്നു എന്നു പറയുന്നതു് ന്യായംതന്നെ. ഇതിന്നു ചരിത്രത്തിൽ ധാരാളം ഉദാഹരണങ്ങളും കാണാം. നേരെ മറിച്ചു് ദത്തുകൊടുത്ത സ്വരൂപം ദത്തുകൊണ്ട സ്വരൂപത്തിൻെറ ബിരുദുകളോ സ്ഥാനപ്പേരോ ഒരു ഭൂഷണമായി സ്വീകരിച്ചു് ഉപയോഗിച്ചു എന്നു് പ്രസ്താവിക്കു

ന്നതു് അത്ഭുതകരംതന്നെ. ഇങ്ങിനെ ഒരു സംഗതി ഇതേവരെ കേട്ടിട്ടും ഇല്ല. കൊട്ടാരക്കര സ്വരൂപം ചിലരെ വേണാട്ടിലേക്കു ദത്തുകൊടുത്തു എന്നുള്ള സംഗതി മാത്രം പ്രമാണിച്ചു് വേണാട്ടിലെ സ്ഥാനപ്പേരായ വഞ്ചിപാല എന്ന സ്ഥാനം ആ സ്വരൂപം അഭിമാനപൂർവ്വം സ്വീകരിച്ചു എന്നു വിചാരിക്കുന്നതു് സ്വാഭാവികമല്ല. [1]

വേണാട്ടിലെ തൃപ്പാപ്പിസ്വരൂപത്തിലേക്കു് പഴയകാലത്തും ആധുനികകാലത്തും പല കുടുംബങ്ങളിൽനിന്നു് ദത്തു കൊടുത്തിട്ടുള്ളതായി തിരുവിതാംകൂർ ചരിത്രകാരന്മാർ പ്രസ്താവിക്കുന്നുണ്ടു്. ദത്തു കൊടുത്തതായ ഇതരകുടുംബങ്ങളിൽ ഒരു കുടുംബംപോലും ദത്തുകൊണ്ടു തൃപ്പാപ്പിസ്വരൂപത്തിലെ ബിരുദങ്ങളെ സ്വീകരിച്ചിട്ടുള്ളതായി ഇതുവരെ അറിഞ്ഞിട്ടില്ല. ഇങ്ങിനെ ഒരു നടപടി ഉണ്ടായിരുന്നുവെങ്കിൽ ഇപ്പോഠം അനവധി വഞ്ചിപാലന്മാരായ സാമന്തന്മാർ ഉണ്ടായിരുന്നേനെ. അങ്ങിനെ ഇല്ലതാനും. വസ്തുസ്ഥിതി ഇങ്ങിനേയിരിക്കെ വഞ്ചിപാലനെന്ന ബിരുദം സ്വതെ തൃപ്പാപ്പി സ്വരൂപത്തിന്റെ സ്ഥാനപ്പേരാണെങ്കിൽ രാമനാട്ടക്കാരനായ വീരകേരളവർമ്മരാജാവു് വേണാട്ടധിപതിയായിരിക്കണം. ഇദ്ദേഹം കൊട്ടാരക്കരെ തമ്പുരാനാണെങ്കിൽ വഞ്ചിപാലനെന്ന വിരുദം സ്വതെ ഈ സ്വരൂപികളുടെ സ്ഥാനപ്പേരായിരിക്കാനേ തരമുള്ളു.

രാമനാട്ടത്തിന്റെ ഉപജ്ഞാതാവു് കൊട്ടാരക്കരെ തമ്പുരാനാണെന്നു് പരമ്പരാഗതമായി ഐതിഹ്യം പ്ര

(1) വിജ്ഞാനദീപിക III. PP. 145—146 നോക്കുക. കെ. ആർ. പി.

തിപാദിക്കുന്നു. ഈ അഭിപ്രായം സകല ഭാഷാപണ്ഡിതന്മാരും അംഗീകരിച്ചിട്ടുണ്ടു്. ആയതിനാൽ വഞ്ചിപാലനെന്ന ബിരുദം കൊട്ടാരക്കര രാജവംശത്തിന്റെ സ്ഥാനപ്പേരാണെന്നു സമ്മതിക്കാതെ നിർവ്വാഹമില്ല. [1] തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലും തിരുവിതാംകൂർ രാജ്യചരിത്രവും ഈ അഭിപ്രായത്തെ തന്നെയാണു് സ്ഥിരപ്പെടുത്തുന്നതു്. അയൽരാജ്യങ്ങളെ വെട്ടിപ്പിടിച്ചു് കൊല്ലേണ്ടവരെ കൊന്നു് കളയേണ്ടവരെ കളഞ്ഞു് തെൻകേരളാധിപത്യം കരഗതമാക്കി ആധുനിക തിരുവിതാംകൂർ സ്ഥാപിച്ചു് ആ രാജ്യത്തിനു പേരും പെരുമയും ഉണ്ടാക്കിത്തീർത്ത വീരമാർത്താണ്ഡവർമ്മ മഹാരാജാവാണു് വഞ്ചിപാലനെന്ന സ്ഥാനം ഇദംപ്രഥമമായി ധരിച്ചതു്. കൊല്ലമൊതുക്കി കൈവശപ്പെടുത്തിയതിന്റെ ശേഷം കുലശേഖരപ്പെരുമാൾ എന്ന സ്ഥാനപ്പേരു് എങ്ങിനെ സ്വയമേവ അംഗീകരിച്ചുവോ അതുപോലെതന്നെ കൊട്ടാരക്കര രാജവംശം ഉന്മൂലനാശം ചെയ്തു് ആ രാജ്യം കൈവശപ്പെടുത്തിയതോടുകൂടി വഞ്ചി

(1) ഉമയമ്മറാണിക്കു സഹായം ചെയ്ത കോട്ടയത്തു കേരളവർമ്മ തമ്പുരാൻ 'വഞ്ചിപുരളീശൻ' എന്നു സ്വകൃതിയായ ബാണയുദ്ധം കിളിപ്പാട്ട് ഒന്നാം പാദത്തിലും, പുരളീവഞ്ചിഭൂവരൻ എന്നു രണ്ടാം പാദത്തിലും തന്നെപ്പറ്റി പ്രസ്താവിച്ചിട്ടുള്ളതായി വിജ്ഞാനദീപിക മൂന്നാം ഭാഗം 135-ാം ഭാഗത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു്, ഈ വഞ്ചി എന്ന സ്ഥാനപ്പേരു് കോട്ടയം പുരളീശന്മാരും ഉപയോഗിച്ചിരുന്നു എന്നു കാണാം. ഈ സംഗതിയിൽനിന്നു തെളിയുന്നതു് ഈ സ്ഥാനം വേണാട്ടധിപതിയായ തൃപ്പാപ്പൂർ മൂപ്പിലെ സ്വതേയുണ്ടായിരുന്ന സ്ഥാനപ്പേരല്ലെന്നുള്ളതാണു്. ഈ സംഗതിയും ഈ ലേഖത്തിൽ പ്രത്യേകം സ്മർത്തവ്യമാണു്. കെ. ആർ. പി.

പാലനെന്ന ബിരുദം സ്വീകരിച്ചു. വിക്രമശാലിയായ ഈ മഹാരാജാവിൻെറ പൂർവ്വികന്മാരാരുംതന്നെ വഞ്ചി പാലനെന്ന സ്ഥാനത്തെ അംഗീകരിച്ചിട്ടുള്ളതായി ഇതേവരെ യാതൊരു തെളിവും ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുമില്ല.

ഇത്രയും പറഞ്ഞതിൽനിന്നു വന്നുകൂടുന്നതു് വഞ്ചി പാലനെന്ന സ്ഥാനപ്പേരു് സ്വതെ കൊട്ടാരക്കരെ രാജവംശത്തിലെ സ്ഥാനപ്പേരാണെന്നും, ആ വംശം നശിപ്പിച്ചതിനുശേഷം മാത്രം തൃപ്പാപ്പിസ്വരൂപം അതിനെ തങ്ങളുടെ ബിരുദമായി സ്വീകരിച്ചതാണെന്നുമാണല്ലൊ.

അമ്മാമൻ വീരകേരളവർമ്മൻ തൃപ്പാപ്പിമൂപ്പിന്നു് അല്ലെന്നു വന്നതോടുകൂടി 798-ലെ ദത്തിൻെറ സംഗതി പ്രകൃതത്തിൽ അപ്രകൃതമായിത്തീരുന്നു. ആയതിനാൽ ഈ ദത്തുതീയതിയെ മാത്രമടിസ്ഥാനപ്പെടുത്തി രാമനാട്ടത്തിൻെറ കാലം നിർണ്ണയിക്കുന്നതു് അസമീചീനമാണെന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

വസ്തുസ്ഥിതി ഇങ്ങിനെയിരിക്കെ മുമ്പു് ഉദ്ധരിച്ച ശ്ലോകത്തിലെ വഞ്ചിക്ഷ്മാപതി വീരകേരളനെ തിരുവിതാംകൂർ മഹാരാജാവാക്കിത്തീർത്തതെങ്ങനെയെന്നു ചോദിക്കുകയാണെങ്കിൽ നവീനചരിത്രസംഗതികളെ പ്രാചീനചരിത്രത്തിൽ ഘടിപ്പിക്കുവാനുള്ള മോഹത്തിൻെറ ഫലമെന്നു മാത്രമേ പറയുവാനുള്ളു. ഈ രാജഭക്തിക്കു് എത്രയും ഉചിതമാണെങ്കിലും ചരിത്രത്തിന്നു് ഒട്ടുംതന്നെ യോജിക്കുന്നതല്ല.

ഒരു സംഗതിയുംകൂടി പറഞ്ഞുകൊള്ളട്ടെ. ഇന്നു് ഇപ്പോഠം അറിയപ്പെട്ടുന്നതായ തിരുവിതാംകൂർ 900-ാമാണ്ടിന്നു മുൻപു് സംസ്കൃതസാഹിത്യത്തിന്നാകട്ടെ മലയാളസാഹിത്യത്തിന്നാകട്ടെ പറയത്തക്കതായ യാതൊരു അഭിവൃദ്ധിക്കും കാരണമായിത്തീന്നിട്ടില്ലെന്നുള്ള സംഗതി ചരിത്രകാരന്മാർ പ്രത്യേകിച്ചു ഓമ്മവെക്കേണ്ടതാണു്. 900-ാമാണ്ടിന്നു മുമ്പു് ഈ രണ്ടു സാഹിതീലതകളെ സവിശേഷം പോഷിപ്പിച്ചുപോന്നതു് പെരുമ്പടപ്പു്, വെട്ടത്തു്, നെടിയിരിപ്പു്, കോലത്തിരി എന്നീ സ്വരൂപങ്ങളും അവരവരുടെ താവഴികളും സാമന്തന്മാരും മാത്രമായിരുന്നു എന്നുള്ള വാസ്തവം പക്ഷപാതം കൂടാതെ സാഹിത്യചരിത്രം പരിശീലിക്കുന്ന ഏവനും പ്രത്യക്ഷമാകുന്നതാണു്. രാജഭക്തി മാത്രം പ്രമാണിച്ചു് രാജവംശമഹിമാനുവണ്ണനം ചെയ്തു് ചരിത്രത്തെ അന്യഥാകരിച്ചതായി ധാരാളം കാണുന്നുണ്ടു്. കൊല്ലം രാജാവായ സംഗ്രാമധീരനെ ഇന്നത്തെ തിരുവിതാംകൂർ രാജവംശത്തിലെ ഒരു പ്രസിദ്ധ പൂർവ്വികനെന്നു് വണ്ണിക്കുക, ആദിഗുരുവായ ശ്രീശങ്കരാചാര്യർ, ഭക്തശിരോമണിയായ വില്വമംഗലം സ്വാമിയാർ, തന്ത്രസമുച്ചയകാരനായ ചേന്നാസ്സു നാരായണൻ നമ്പൂതിരിപ്പാടു് എന്നിവർ തിരുവിതാംകൂറുകാരാണു് എന്നു പ്രതിപാദിക്കുക, അഥവാ സൂചിപ്പിക്കുക എന്നു തുടങ്ങീട്ടുള്ള സാഹിത്യാചാര്യന്മാരുടെ ചില സംരംഭവിശേഷങ്ങഠം കാണുമ്പോഠം വിക്രമൻ, കാളിദാസൻ, വരരുചി, ഭോജൻ, ഭവഭൂതി, ഹഷൻ മുതലായവരെ ബ്രിട്ടീഷുകാരാക്കിത്തീക്കാത്തതു് ആരുടെ ഭാഗ്യമെന്നു മനസ്സിലാകുന്നില്ല. ഇതുപോലെ വി

ഭിന്നരാജ്യങ്ങളും സ്വരൂപികളും ആയ ഓണാട്ട്, ചെറു വായ, കൊല്ലം, ആററുങ്ങൽ, ഇളയേടത്തു്-- ഈ രാജവംശങ്ങളെല്ലാം വേണാട്ടടികളുടെ താവഴികളായിരുന്നുവെന്നു് വേറെ ഒരു മഹാൻ പ്രസ്താവിക്കുന്നു. ഇത്തരം പ്രസ്താവനകളുടെ മൂലം ഇന്നത്തെ തിരുവിതാംകൂർ തന്നേയാണു് പഴയ തിരുവിതാംകോട്ട് എന്നുള്ള വ്യാമോഹം മാത്രമാണു്. ഈ വ്യാമോഹം തീരുന്നതുവരെ, അതായതു് ആധുനിക തിരുവിതാംകൂറും അതിൻെറ പേരും പെരുമയും 900-ാമാണ്ടിനു ശേഷം മാത്രമാണുണ്ടായതു് എന്ന ചരിത്രസംഗതി മനസ്സിൽ ദൃഢമായി പതിയുന്നതുവരെ, ശരിയായ രാജ്യചരിത്രവും സാഹിത്യചരിത്രവും ഉണ്ടാകാവുന്നതല്ലെന്നുള്ള സംഗതിയുംകൂടി ഇവിടെ സവിഷാദം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

---*---



8 *

# അനുബന്ധം

# II

# വഞ്ചിരാജവംശം *

(മഹാകവി ഉള്ളൂർ)

"വഞ്ചിരാജവംശമേത്" എന്ന തലക്കെട്ടിൽ ഒരു വിചിത്രമായ ഉപന്യാസം എറണാകുളം ഗവമ്മെൻറു കാളേജ് അസിസ്റ്റൻറു പ്രൊഫസർ മി. കെ. രാമപ്പിഷാരടി എം. എ. ആ കോളേജ് വക 1938 സപ്തെംബറിലെ പത്രഗ്രന്ഥത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അദ്ദേഹത്തിൻെറ വിവക്ഷയെന്തെല്ലാമാണെന്ന് ആ ഉപന്യാസത്തിൽനിന്നു ചുവടെ ഉദ്ധരിക്കുന്ന വാക്യങ്ങൾ വിശദീകരിക്കുന്നതാണ്.

1. "വഞ്ചിപാലനെന്ന ബിരുദം കൊട്ടാരക്കര രാജവംശത്തിൻെറ സ്ഥാനപ്പേരാണ്."

2. "ആധുനികതിരുവിതാംകൂർ സ്ഥാപിച്ച വീരമാർത്താണ്ഡവർമ്മമഹാരാജാവാണ് വഞ്ചിപാലനെന്ന സ്ഥാനം ഇദംപ്രഥമമായി ധരിച്ചത്."

3 "കൊല്ലമൊതുക്കി കൈവശപ്പെടുത്തിയതിൻെറ ശേഷം കുലശേഖരപ്പെരുമാൾ എന്ന സ്ഥാനപ്പേര് എങ്ങനെ സ്വയമേവ അംഗീകരിച്ചുവോ അതു പോലെ കൊട്ടാരക്കര രാജവംശം ഉന്മൂലനാശം ചെയ്ത് ആ രാജ്യം കൈവശപ്പെടുത്തിയതോടുകൂടി വഞ്ചിപാലനെന്ന ബിരുദം സ്വീകരിച്ചു."

---

* സഹൃദയപുസ്തകം III. നമ്പർ 5.

4. "ഈ മഹാരാജാവിൻെറ പൂർവ്വികന്മാരാരുംതന്നെ വഞ്ചിപാലനെന്ന സ്ഥാനത്തെ അങ്ഗീകരിച്ചിട്ടുള്ളതായി ഇതേവരെ യാതൊരു തെളിവും ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടില്ല."

5. "ഇന്നു് ഇപ്പോഠം അറിയപ്പെടുന്നതായ തിരുവിതാംക്കൂർ, സംസ്കൃതസാഹിത്യത്തിനാകട്ടെ മലയാളസാഹിത്യത്തിനാകട്ടെ പറയത്തക്കതായ യാതൊരഭിവൃദ്ധിക്കും കാരണമായിത്തീൎന്നിട്ടില്ല."

6 "വിഭിന്നരാജ്യങ്ങളും സ്വരൂപികളുമായ ഓണാട്ടു്, ചെറുവായ, കൊല്ലം, ആററിങ്ങൽ, ഇളയേടത്തു്—ഈ രാജവംശങ്ങളെല്ലാം വേണാട്ടടികളുടെ താവഴികളായിരുന്നു എന്നു പ്രസ്താവിക്കുന്നതിൻെറ മൂലം ഇന്നത്തെ തിരുവിതാംക്കൂർ തന്നെയാണു് പഴയ തിരുവിതാങ്കോട്ടു് എന്നുള്ള വ്യാമോഹം മാത്രമാണു്."

ഈ വാക്യങ്ങളിൽനിന്നു മി. പിഷാരടിയുടെ ആഗ്രഹം, (1) കൊല്ലം 900-ാമാണ്ടിനുമുമ്പു തിരുവിതാക്കൂർ മഹാരാജാക്കന്മാൎക്കു കുലശേഖരനെന്നും വഞ്ചിപാലനെന്നും ഉള്ള ബിരുദങ്ങളില്ലായിരുന്നു എന്നും (2) അവൎക്കും, കൊല്ലം, കായംകുളം, കൊട്ടാരക്കര ആററിങ്ങൽ മുതലായ രാജ്യങ്ങളിലെ രാജാക്കന്മാൎക്കും തമ്മിൽ യാതൊരു ചാൎച്ചയുമില്ലായിരുന്നു എന്നും (3) അവർ സംസ്കൃതസാഹിത്യത്തിൻേറയോ ഭാഷാസാഹിത്യത്തിൻേറയോ അഭിവൃദ്ധിക്കു, പറയത്തക്ക യാതൊരു സാഹായ്യവും ചെയ്തിട്ടില്ലെന്നും സ്ഥാപിച്ചാൽ കൊള്ളാമെന്നാണെന്നു ഞാൻ പറയേണ്ടതില്ലല്ലോ. ഈ സംഗതികളിൽ ഓരോന്നിനേയുംപററി

ദിങ്മാത്രമായി ചിലതു പ്രസ്താവിച്ച് അദ്ദേഹത്തിനു പ്രസ്തുതവിഷയത്തിലുള്ള അജ്ഞത എത്രകണ്ടു ദയനീയമാണെന്നു കേരളീയരെ ബോധ്യപ്പെടുത്തുന്നതിനാണ് ഞാൻ ഇപ്പോൾ ഉദ്യമിക്കുന്നതു്.

---

## വേണാട്ടും ഇതരരാജവംശങ്ങളും

വേണാട്ട് (ചിറവായ് അല്ലെങ്കിൽ തൃപ്പാപ്പൂർ, ചെറുവായല്ല), ആററിങ്ങൽ, കൊല്ലം (ദേശിങ്ങനാട്ട് അല്ലെങ്കിൽ ക്രൂപകം), ഇളയിടത്ത് (കുന്നമ്മേൽ അല്ലെങ്കിൽ കൊട്ടാരക്കര), പേരകത്താവഴി (നെടുമങ്ങാട്ട്), കായങ്കുളം (ഓണാട്ട്) ഇവയെല്ലാം അന്യോന്യം അത്യന്തസംബന്ധമുള്ള സ്വരൂപങ്ങളായിരുന്നു എന്നുള്ളതു സർവ്വവിദിതമാകുന്നു. ആ വസ്തുത സ്ഥാപിക്കുവാൻ എത്ര രേഖകൾ വേണമെങ്കിലും ഉദ്ധരിച്ചു കാണിക്കാവുന്നതാണ്. മി. രാമപ്പിഷാരടിയെ ഒഴിച്ചാൽ തിരുവിതാംകൂർ ചരിത്രത്തെപ്പററി സ്വല്പമായ ജ്ഞാനമെങ്കിലും ഉള്ള യാതൊരാൾക്കും ഇതിനെപ്പററി സന്ദേഹം തോന്നുന്നതുമല്ല. പണ്ഡിതവരേണ്യനായ ശ്രീമാൻ ആററൂർ കൃഷ്ണപ്പിഷാരടിയുടെ തിരുവിതാംകൂർ ചരിത്രമെങ്കിലും ഈ മി. പിഷാരടി ഒന്നുവായിച്ചിരുന്നു എങ്കിൽ ഇത്തരത്തിൽ ഒരു സാഹസപ്രസ്താവനയ്ക്കു മുതിരുന്നതല്ലായിരുന്നു. അദ്ദേഹം വേണാട്ടു രാജകുടുംബത്തിൻെറ ശാഖകൾ എന്ന പ്രകരണത്തിൽ (1)ആററിങ്ങൽശാഖ, (2)കൊല്ലംശാഖ, (3)ചിറവായ്ശാഖ, (4)ഇളയിടത്തുശാഖ ഇവയേപ്പററി ചിലതെല്ലാം പ്രസ്താവിച്ചതിനുമേൽ "വേണാട്ടു

രാജവംശത്തിൻെറ മേൽ കാണിച്ച നാലുശാഖകളും ത മ്മിൽ ഒരേ കടുംബത്തിലെ അംഗങ്ങളുടെ നിലയിലുള്ള ബന്ധം തന്നെയുണ്ടായിരുന്നു......അതിലും വിശേഷിച്ചു ക്രൂപകസ്വരൂപവും തൃപ്പാപ്പൂർ സ്വരൂപവും തമ്മിൽ വളരെ അടുത്തബന്ധം തന്നെയുണ്ടായിരുന്നു." എന്നു വിളിച്ചു പറയുന്നുണ്ടു്. ഈ തത്വം വിദേശികളായ ഡച്ചുകാൎക്കുപോലും അജ്ഞാതമായിരുന്നില്ല. കൊല്ലം 918-ൽ വാൻഗൊള്ളോണെസ്സ് "This state (of Travancore) was formerly divided among five houses, Travancore, Attingal, Elleda Surovan, Peritally and Signatty; and since the first four have been now united they form the most powerful state in Malabar'' എന്നു രേഖപ്പെടുത്തീട്ടുണ്ടു്. ഗൊള്ളോണെസ്സ് നിർദ്ദേശിച്ചിട്ടുള്ള അഞ്ചു രാജ്യങ്ങൾ വേണാടും ആററിങ്ങലും ഇളയിടത്തു സ്വരൂപവും പേരകത്താവഴിയും ദേശിങ്ങനാട്ടുമാണെന്നു കാണാവുന്നതാണല്ലോ. അതുകൊണ്ടു കൊല്ലത്തിൻേറയും കൊട്ടാരക്കരയുടേയും അപദാനങ്ങൾ തികച്ചും പഴയ തിരുവിതാംകോടിൻെറ അപദാനങ്ങൾ തന്നെയാണെന്നും അതിൽ ലേഖകൻ അരിശം കൊണ്ടിട്ടു കാൎയ്യമില്ലെന്നും ഞാൻ അദ്ദേഹത്തെ ആദ്യമായി അറിയിച്ചു കൊള്ളട്ടെ. കായങ്കുളത്തെ മാത്രമേ ഇവയിൽ കുറെയെങ്കിലും ഭിന്നമായി പിൽകാലത്തു മററു ശാഖകൾ പരിഗണിച്ചിരുന്നുള്ളൂ. കൊട്ടാരക്കരശാഖ കൊല്ലം 5-ാം ശതകത്തിൽമാത്രം ഉണ്ടായതാണു്. നെടുമങ്ങാട്ടുശാഖയുടെ ഉല്പത്തി അതിനും ഇപ്പുറമാകുന്നു. വേ

ണാട്ടിൽനിന്നു് ആദ്യമായി ഉത്ഭവിച്ച ശാഖയാണു് കൊല്ലം. ഈ വസ്തുതകളെല്ലാം പരേതനായ കെ. പി. പത്മനാഭമേനോൻ മുതലായ യഥാർത്ഥചരിത്രപണ്ഡിതന്മാർ അങ്ഗീകരിച്ചിട്ടുമുണ്ടു്.

---

## വഞ്ചിരാജവംശമേതു്? കുലശേഖരബിരുദമാർക്കു്?

കൊട്ടാരക്കരരാജാക്കന്മാർക്കാണു് വഞ്ചിപാലബിരുദമുണ്ടായിരുന്നതെന്നും, വേണാട്ടുരാജാക്കന്മാർക്കു് അതില്ലായിരുന്നു എന്നും മി. പിഷാരടി പറയുന്നതിനു് ആധാരം—

"പ്രാപ്താനന്തഫലനശ്രിയഃ പ്രിയതമ-
ശ്രീരോഹിണീജന്മനോ-
വഞ്ചിക്ഷ്മാവരവീരകേരളവിഭോ-
രാജ്ഞസ്സ്വപസ്സൂനനാ."

എന്നു കൊട്ടാരക്കരരാജാവു് അദ്ദേഹത്തിന്റെ പുത്രകാമേഷ്ടി ആട്ടക്കഥയിൽ ചെയ്തിട്ടുള്ള പ്രസ്താവനമാത്രമാണു്; മററുയാതൊന്നുമില്ല. "വഞ്ചിവാല വീരകേരളവമ്മ രാമായണം എന്ന നാമാന്തരം ചില കയ്യെഴുത്തു പ്രതികളിൽ കാണുന്നുണ്ടെന്നു ചിലർ പ്രസ്താവിച്ചിട്ടുണ്ടു്" എന്നുപന്യസിച്ചുകൊണ്ടു ലേഖകപ്രമാദം നിമിത്തം 'പാ' 'വാ' യായതായിരിക്കണമെന്നും 'വഞ്ചിപാല' എന്നാണു് ആ ഭാഗം വായിക്കേണ്ടതെന്നും അദ്ദേഹം പറയുന്നു. 'വഞ്ചിവാല' എന്നാണു് ഗ്രന്ഥപാഠമെന്നു് ആരു പ്രസ്താവിച്ചു?

'വഞ്ചിബാല' എന്നു തന്നെയാണു് ഞാൻ കണ്ടിട്ടുള്ള ഗ്രന്ഥത്തിലെ പാഠം. അതുപോകട്ടെ. വഞ്ചിപദം കൊട്ടാരക്കര (ചെറിയ) കേരളവർമ്മരാജാവു് (ആട്ടക്കഥകളുടെ പ്രണേതാവു്) അദ്ദേഹത്തിൻേറയും അദ്ദേഹത്തിൻെറ അമ്മാവൻേറയും പേരുകളോടുചേർത്തു പ്രയോഗിച്ചതു് ഇളയിടത്തുസ്വരൂപത്തിലെ മൂപ്പിൽ തിരുനാൾ വീരകേരളവർമ്മാ എന്ന ആ അമ്മാവനെ കൊല്ലം 798-ാമാണ്ടു കർക്കടകമാസം 3-ാംനു- വേണാട്ടു രേവതിതിരുനാൾ വീരരവിവർമ്മമഹാരാജാവു് തൻെറ രാജ്യത്തോടു് അവകാശിയാക്കി ദത്തെടുത്തതിനുമേലാണെന്നു ഞാൻ വിജ്ഞാനദീപിക മൂന്നാംഭാഗത്തിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. ദത്തുകൊടുത്ത സ്വരൂപം ദത്തുകൊണ്ട സ്വരൂപത്തിൻെറ ബിരുദങ്ങൾ സ്വീകരിക്കുക എന്നതു സ്വാഭാവികമല്ലെന്നാണു് മി. പിഷാരടിയുടെ ഒരു ഉപരിപ്ലവമായവാദം. അദ്ദേഹം ഒന്നു മനസ്സിലാക്കേണ്ടതുണ്ടു്. ഇവിടെ നാടുവാണ വീരകേരളവർമ്മാവുതന്നെയാണു് വേണാട്ടിലേയ്ക്കു ദത്തുപോയതു്. അതിൽ അദ്ദേഹത്തിനു് അഭിമാനത്തിനു കാരണമുണ്ടായിരുന്നു എന്നുള്ളതു "പ്രാപ്താനന്തഘനശ്രീയഃ" ഇത്യാദിശ്ലോകത്തിൽ നിന്നുതന്നെ വെളിവാകുന്നതുമാണു്. എന്താണു് കവി പറയുന്നതെന്നു ശ്രദ്ധിക്കുക. തൻെറ അമ്മാവൻ പ്രാപ്താനന്തഘനശ്രീയും പ്രിയതമശ്രീരോഹിണീജന്മാവുമാണു് എന്നു്. ഈ വിശേഷണങ്ങൾക്കു് ഒന്നിലധികം അർത്ഥമുണ്ടു്. അനന്തവും ഘനവും ആയ ശ്രീയെ അദ്ദേഹം പ്രാപിച്ചു എന്നും, രോഹിണിനാളിൽ ജനിച്ച തമ്പുരാട്ടിയുടെ പുത്ര

ൻ അദ്ദേഹത്തിന് അത്യന്തം സ്നിഗ്ദ്ധനായിത്തീൎന്നുഎന്നും വാച്യാൎത്ഥം. 'ചിത്രാരേവതീരോഹിണീഭ്യഃ സ്ത്രിയാമുപസംഖ്യാനം' എന്ന വാൎത്തികമനുസരിച്ച് രോഹിണിയെന്നാൽ രോഹിണീനക്ഷത്രജാതയായ സ്ത്രീ; ആ രാജ്ഞിയുടെ പുത്രൻ രവിവൎമ്മാവു്. 'അനന്ത' പദത്തിൽനിന്ന് അദ്ദേഹത്തിനു തിരുവനന്തപുരവുമായുണ്ടായ പുതിയ ബന്ധം വ്യഞ്ജിക്കുന്നു. അനന്തമേഘലശ്രീയും രോഹിണീജാതനായ ബലരാമന്റെ സഹോദരനുമായ തിരുവാമ്പാടി ശ്രീകൃഷ്ണനെ ഭജിക്കുവാൻ ദത്തുമൂലം അദ്ദേഹത്തിനു ലഭിച്ച സൌകൎയ്യവും ഇവിടെ ദ്യോത്യമാകുന്നു. അമ്മാവനോടൊപ്പം അനന്തരവനും ആ ദത്തിൽ ആനന്ദിക്കുകയും വഞ്ചിപദം തന്റെ പേരോടുചേൎത്ത് എഴുതുകയും ചെയ്തു എന്നുള്ളതാണ് വസ്തുസ്ഥിതി. വേറേ ഏതെങ്കിലും ഒരു കൊട്ടാരക്കര രാജാവു് വഞ്ചിപദം അത്തരത്തിൽ പ്രയോഗിച്ചതായി മി. പിഷാരടിക്കു കാണിച്ചുതരുവാൻ കഴിയുമോ ? ഇല്ലല്ലോ.

ഇനി വഞ്ചിപദം വീരമാൎത്താണ്ഡ മഹാരാജാവിന്റെ പൂൎവ്വന്മാർ ആരും സ്വീകരിച്ചിരുന്നില്ലെന്നു ലേഖകൻ പറയുന്നതു് എത്രമേൽ അസംബന്ധമാണെന്നു തെളിയിക്കാം. പല രേഖകൾ ഇതിനെ സംബന്ധിച്ചു കാണിക്കാവുന്നതാണെങ്കിലും ഏതാനും ചിലതു മാത്രം താഴെ ഉദ്ധരിക്കുന്നു.

വേണാട്ടിനു വഞ്ചിയെന്നും 'വഞ്ചിവേണാടെന്നും' പെരുമാക്കന്മാരുടെ കാലത്തുതന്നെ പേരുണ്ടായിരുന്നു. 'വഞ്ചിവേന്തൻ' എന്നതു ചേരരാജാക്കന്മാൎക്കുള്ള പല നാ

ന്മധേയങ്ങളിൽ ഒന്നാണ്. "പൂഴിയ, നതിയൻ, കൊങ്കൻ പൊറൈയൻ, വാനവൻ, കുട്ടവൻ, വാനവരമ്പൻ, വില്ലവൻ, കുടനാടൻ, വഞ്ചിവേന്തൻ, കൊല്ലിച്ചിലമ്പൻ, കോതൈ, കേരളൻ, പോന്തിൻകണ്ണിക്കോൻ, പൊരുനൈത്തുറൈവൻ, ചേരലൻ, മലയമാൻ" ഈ പതിനേഴ പേരുകളും ദിവാകരമുനി കുറിക്കുന്നു.

"വില്ലവൻ, കൊങ്കൻ, വഞ്ചിവേന്തനേ
പോന്തിൻറാരോൻ
കൊല്ലിവെറ്പ്പൻ കുടക്കോക്കുട്ടവൻ
കുടകൻ കോതൈ
മല്ലൽചേരുതിയൻ വാനവരമ്പനേ
മലയമാനേ
ചെല്ലറീർ പൊരുനൈയാറോൻ
ചേരലൻ ചേരൻപേരേ".

എന്ന പാട്ടിൽ ചൂഡാമണികാരൻ പതിന്നാലു പേരുകൾ സ്മരിക്കുന്നു. ഈ രണ്ടു നിഘണ്ടുക്കളിലും 'വഞ്ചിവേന്തൻ' (വഞ്ചിരാജാവു്) എന്ന പര്യായം വിട്ടിട്ടില്ല.

വഞ്ചിവേണാടെന്നാൽ വഞ്ചിവേളുകളുടെ നാടു്. വഞ്ചിവേളുകൾ എന്ന പേർ തിരുവിതാംകൂർ മഹാരാജാക്കന്മാക്കു സിദ്ധിച്ചതു അവർ ചേരചക്രവത്തികളുടെ ബന്ധുക്കളും പ്രതിനിധികളുമായി കേരളത്തിന്റെ ദക്ഷിണഭാഗം പരിപാലിച്ചുപോന്നതുകൊണ്ടാണ്. ക്രി. പി. 950-ഇടയ്ക്കു ജീവിച്ചിരുന്ന വിക്രമകേസരി എന്ന ഒരു രാജാവു് അദ്ദേഹത്തിന്റെ കൊടുമ്പാളൂർ ശാസനത്തിൽ

"കാവേരീവാരിശോണാം സമകൃത രുധിരൈഃ
പല്ലവസ്യ ധ്വജിന്യാ
യോവീരോ വീരപാണ്ഡ്യം വ്യജയത
സമരേ വഞ്ചിവേളന്തകോട്ടൂർ."

എന്നു പ്രസ്താവിച്ചിരിക്കുന്നു. കൊട്ടുമ്പാളൂർ ഇന്നു പുതുക്കോട്ടസംസ്ഥാനത്തിൽ ചേർന്നു കിടക്കുന്ന ഒരു സ്ഥലമാണു്. വിക്രമകേസരി പല്ലവരാജസേനയുടെ രക്തത്തെക്കൊണ്ടു കാവേരിനദി ചുവപ്പിക്കുകയും വീരപാണ്ഡ്യൻ എന്ന പാണ്ഡ്യരാജാവിനെ ജയിക്കുകയും വഞ്ചിവേളിനെ വധിക്കുകയും ചെയ്തു എന്നാണല്ലോ മേൽ ഉദ്ധരിച്ച ശ്ലോകാർദ്ധത്തിൻെറ അർത്ഥം. ഇതിൽനിന്നു കൊല്ലം പത്താം ശതകത്തിലല്ല, ക്രി. പി. പത്താംശതകത്തിൽതന്നെ തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ പേരുകളോടു വഞ്ചി എന്ന പദം അവരുടെ ശത്രുക്കൾപോലും ചേർത്തിരുന്നു എന്നു കാണാവുന്നതാണു്. വഞ്ചിവേണാടെന്ന പേർ കൊല്ലം പത്താം ശതകത്തിലെ കൃതികളിലും ഞാൻ കണ്ടിട്ടുണ്ടു്.

ചേരന്മാരുടെ പ്രതിനിധികളാണു് തങ്ങൾ എന്നു തങ്ങളുടെ രാജധാനിയായ തിരുവനന്തപുരത്തു വഞ്ചിയൂർ എന്നു് ഒരു ഭാഗത്തിനു നാമകരണംചെയ്തും തിരുവിതാംകൂർ മഹാരാജാക്കന്മാർ പ്രഖ്യാപനം ചെയ്തു. "വഞ്ചിയൂർ കുററമൈമുറി അറുതുണവിത്തുപാട്ട" എന്നു മിത്രാനന്ദപുരം താമ്രശാസനത്തിൽ കാണുന്നുണ്ടു്. ഈ ശാസനത്തിൻെറ കാലം ക്രി. പി. പതിമ്മൂന്നാം ശതകത്തോടടുപ്പിച്ചാണു്.

ക്രി. പി. സുമാർ 1177 മുതൽ 1195-വരെ വേണാട്ട ഭരിച്ചിരുന്ന വീര ഉദയമാർത്താണ്ഡവർമ്മ (ഗോദമാർത്താണ്ഡവർമ്മ) മഹാരാജാവിനെ തഞ്ചാവൂർ ജില്ലയിൽ മൂവലൂർ എന്ന സ്ഥലത്തുള്ള ശിവക്ഷേത്രത്തിൽ കരിങ്കല്ലിൽ കൊത്തീട്ടുള്ള ചില പാട്ടുകളുടെ കർത്താവെന്നു വിവരിച്ചു കാണുന്നു. "അകിലകലാവല്ലവൻ (അഖിലകലാവല്ലഭൻ) ചേരമാൻപെരുമാൾ വഞ്ചിമാർത്താണ്ടൻ (മാർത്താണ്ഡൻ) തിരുപ്പാപ്പൂർ മൂത്ത തിരുവടി" എന്നാണു് അദ്ദേഹത്തിന്റെ പേർ കൊത്തിക്കാണുന്നതു്. പ്രസ്തുത ഗാനങ്ങൾ ദ്രാവിഡകവിചക്രവർത്തി കമ്പരുടെ പുരസ്കർത്താവായിരുന്ന ചടയപ്പന്റെ പുത്രനായ പിള്ളൈപ്പെരുമാളെ പ്രശംസിച്ചുള്ളവയാണു്. ഈ രേഖയിൽനിന്നു ക്രി. പി. പന്ത്രണ്ടാം ശതകത്തിൽ തന്നെ തിരുവിതാംകൂർ മഹാരാജാക്കന്മാർ 'വഞ്ചി'ക്കു പുറമേ 'ചേരമാൻപെരുമാൾ' എന്ന ബിരുദവും അവരുടെ നാമധേയങ്ങളുമായി ഘടിപ്പിച്ചിരുന്നു എന്നു വിശദമാകുന്നു. ക്രി. പി. പതിനൊന്നാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ തന്നെ രാജേന്ദ്രചോളൻ കൊടുങ്ങല്ലൂരിലെ ചേരവംശത്തെ നാമാവശേഷമാക്കി എന്നു പ്രസിദ്ധമാണല്ലോ. അതിനു ശേഷം ആ വംശത്തിന്റെ ബിരുദങ്ങൾ തിരുവിതാംകൂർ മഹാരാജാക്കന്മാരിൽ സംക്രമിച്ചു എന്നുള്ളതിനു ഒരു തെളിവാണു് ഈ രേഖ.

കൊല്ലം 348-ാമാണ്ടു വേണാട്ടു വാണിരുന്ന ഉദയമാർത്താണ്ഡവർമ്മമഹാരാജാവിന്റെ പുത്രിയുടെ പുത്രനായ ഇളയപെരുമാൾ, മാതൃവംശത്തിന്റേയും പിതൃവംശ

ത്തിന്റേയും രക്ഷയ്ക്കായി അഗസ്തീശ്വരം താലൂക്കിൽ ഇരവിപുത്തൂരിൽ 'ഉദയമാർത്താണ്ഡമണ്ഡപം' എന്നൊരു ശാല പണിയിക്കുകയും, അവിടെ തന്റെ മാതാവായ ഉദയമാർത്താണ്ഡത്രിഭുവനദേവിയുടെ വിഗ്രഹം കല്ലിൽ കൊത്തിവയ്പിക്കുകയും ചെയ്തു എന്ന് ആ സ്ഥലത്തുനിന്നു ലഭിച്ചിട്ടുള്ള ഒരു ശിലാരേഖയിൽ കാണുന്നു. അതിൽ നിന്ന് ഇളയപെരുമാളുടെ മാതൃവംശം ചേരം എന്നും പിതൃവംശം ശ്രീവല്ലഭം എന്നും വെളിവാകുന്നുണ്ട്. ശ്രീവല്ലഭം പാണ്ഡ്യമാണ്. 'സ്വസ്തി, ചേരതിരുവംശംവിളങ്ക' എന്നിങ്ങനെയാണ് പ്രസ്തുത രേഖ ആരംഭിക്കുന്നത്.

അടുത്തതായി നമ്മുടെ ശ്രദ്ധയെ അർഹിക്കുന്നതു കൊല്ലം 661 മേടമാസം 1-ാംനു- നാഗരുകോവിലിനു സമീപമുള്ള (ഇടരായക്കുടി) ഇടലാക്കുടിയിൽ പരശുരാമൻ പെരുന്തെരുവിലുള്ള ഒരു ശിലാശാസനമാണ്. അതിൽ 'സ്വസ്തി ശ്രീചേരവംശകിരീടപതി ജയസിംഹദേവനയിനാർ' എന്നൊരു വാചകം കാണുന്നു. അദ്ദേഹം ജയസിംഹനാട്ട് (കൊല്ലം) ശാഖയിൽപെട്ട ഒരു രാജാവായിരുന്നു. പരശുരാമൻപെരുന്തെരുവിലെ (പട്ടാടൈക്കുടിമക്കൾ) പട്ടാരിയന്മാർക്കു ചില സ്വാതന്ത്ര്യങ്ങൾ അനുവദിക്കുന്നതാണ് രേഖയിലേ വിഷയം. 'ചേരവംശകിരീടപതി' എന്ന ബിരുദത്തിലെ 'കിരീടപതി' എന്ന ഭാഗം ഇന്നും തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ ബിരുദങ്ങളിൽ ഒന്നാണ്.

അദ്ദേഹത്തിൻെറ പൂർവ്വന്മാരായ രണ്ടു മഹാരാജാക്കന്മാരെപ്പററി തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ഗ്രന്ഥവരിയിൽ ഇങ്ങനെ പ്രസ്താവിച്ചു കാണുന്നു. "558-ാമാണ്ടു പൈങ്കുനിമാസം 11-ാംനു-തിരുവുത്സവം കഴിഞ്ഞശേഷം കേരളകുലശേഖരപ്പെരുമാൾ സ്വർഗ്ഗപ്രാപ്തിയായി." ചേര ഉദയമാർത്താണ്ഡ കുലശേഖരപ്പെരുമാൾ പനയ്ക്കാവിൽ ഇരുന്നരുളി ഇളങ്ങല്ലൂർ നമ്പിയാതിരിയേയും വരുത്തി ചേരമാൻ മൂപ്പു കൊള്ളുവാൻ കുലശേഖരപ്പട്ടവും വച്ചു മുടിയും വച്ചു മൂപ്പു നടത്തി; 634-ാമാണ്ടു മാർകഴി മാസം 20-ാംനു- ഒരു കല്ലുമിടുവിച്ചു. ക്ഷത്രിയക്കു ചേരമാൻ കോവിലകം വരുവാൻ. കോവിൽമൂപ്പിനു വേണ്ണം വേണാടു നടത്തുവാൻ." ഇദ്ദേഹത്തിൻെറ വാഴ്ചക്കാലം ഉദ്ദേശം ക്രി. പി. 1435 മുതൽ 1469 വരെയായിരുന്നു.

ക്രി. പി. 1469 മുതൽ 1485 വരെ കൊല്ലവും വേണാടും ഭരിച്ചു അഖിലകലാവല്ലഭൻ (ചെമ്പക) ആദിത്യവർമ്മമഹാരാജാവു, ഇന്നു തിരുനെൽവേലി ജില്ലയിൽ ഉൾപ്പെട്ടു കിടക്കുന്നതെങ്കിലും അന്നു തിരുവിതാംകൂറിൽ ചേർന്നിരുന്ന തിരുക്കുറുങ്കുടി വൈഷ്ണവക്ഷേത്രത്തിൽ ഒരു വലിയ മണി നടയ്ക്കു വയ്ക്കുകയുണ്ടായി. അതു കൊല്ലം 644-ൽ ആയിരുന്നു. ആ മണിയിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകം കൊത്തീട്ടുണ്ടു്.

"ശ്രീമൽകോളംബവർഷേ ഭവതി ഗുണമ-
ണിശ്രേണിരാദിത്യവർമ്മാ

വഞ്ചീപാലോവിശാഖഃ പ്രഭുരഖിലകലാ-
വല്ലഭഃ പത്മബാധ്നാൽ
ദ്വാരാലങ്കാരഘണ്ടാം തിലകിതജയസിം-
ഹാനായശ്ശ്രീകരഞ്ജ-
പ്രോദ്യദ്ധാമ്നോമുരാരേരധിഗതചിറവായ്-
മണ്ഡലേന്ദ്രോമഹീന്ദ്രഃ”

പ്രസ്തുത പദ്യത്തിൽ അദ്ദേഹം തന്നെപ്പററി വഞ്ചീപാലൻ എന്നു പ്രസ്താവിച്ചിരിക്കുന്നതു പ്രത്യേകം ശ്രദ്ധേയമാകുന്നു. ഈ പദ്യത്തിനു താഴെ തമിഴിൽ “ചെയ്യുങ്കനാട്ടു ചിറവായി മന്നാതിത്തൻ തെൻവഞ്ചിയാൻ വിയലൊൻറകിലകലൈയാളൻ കന്നിചാകംവന്തോൻ” എന്ന് രേഖപ്പെടുത്തിട്ടുണ്ട്.

ഈ ആദിത്യവർമ്മാവിന്റെ അനുജൻ (ചെമ്പകരാമൻ) രാമവർമ്മരാജാവു, തന്റെ സ്മാരകമായി ശുചീന്ദ്രം ക്ഷേത്രത്തിൽ “ചെമ്പകരാമൻ മണ്ഡപം” എന്നൊരു മുഖമണ്ഡപം പണിയിച്ചിട്ടുണ്ട്. അതു കൊല്ലവർഷം 654-ൽ ആണ്. ആ മണ്ഡപത്തിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകം കൊത്തിക്കാണുന്നു.

“അബ്ദേ കോളംബസംജ്ഞേ വിശതി രവി
ഗുരൌ മിത്രയാതേ തുലാന്ത്യേ
മൈത്രർക്ഷേ സേന്ദുവാരേ പ്രതിപദവ-
നിതാലഗ്നകേ രാമവർമ്മാ

വഞ്ചിബിരുദ്

കൈലാസാദ്രേസ്സുതുല്യം കലിതശുചിഗുണം
ശ്രീമതി ശ്രീശുചീന്ദ്രേ
വഞ്ചീഭൂപാലചൂഡാമണിരകൃത പുരോ-
മണ്ഡപം ചന്ദ്രമൌലേഃ".

മേല്പടി ശ്ലോകത്തിൽനിന്നു് ഈ രാമവർമ്മരാജാവും വഞ്ചിപാലനെന്നറിയപ്പെട്ടിരുന്നു എന്നു വായനക്കാർക്കു ബോധ്യമാകുന്നതാണു്.

കൊല്ലം 729 മീനം 12-ാംനു- മുതൽ 750 മീനം 28-ാംനു-വരെ രാജ്യഭാരംചെയ്ത തിരുവിതാംകൂർ മഹാരാജാവിന്റെ പേർ വഞ്ചി ആദിത്യവർമ്മാ എന്നായിരുന്നു. അദ്ദേഹത്തിന്റെ ഒരു ശാസനം അഗസ്തീശ്വരം താലൂക്കിൽപെട്ട കരിയമാണിക്കപ്പുരത്തു കാണുന്നുണ്ടു്.

തെക്കൻതിരുവിതാംകൂറിൽ അഞ്ചു തമ്പുരാൻ പാട്ടു് എന്നൊരു വില്ലടിച്ചാൻ പാട്ടു് ഇന്നും പ്രചരിക്കുന്നുണ്ടു്. അതു കൊല്ലം എട്ടാംശതകത്തിൽ ഗ്രഥിതമായ ഒരു ദീർഘഗാനമാണു്. കൊല്ലം 704-ാമാണ്ടു വൈകാശി മാസം 15-ാംനു- നടന്ന ചില സംഭവങ്ങളെ അതിൽ വർണ്ണിക്കുന്നുണ്ടു്. താഴെ ഉദ്ധരിക്കുന്ന വരികൾ ആ ഗ്രന്ഥത്തിലുള്ളതാണു്.

1. "വഞ്ചിയിരയിമ്മതമ്പുരാനും
വഞ്ചിപ്പുരരാമതമ്പുരാനും
വഞ്ചിപ്പുരരാമതമ്പുരാനും
വഞ്ചിപ്പലകലതമ്പുരാനും

വഞ്ചിപ്പുലകലത്തമ്പുരാനും
രാമവർമ്മർത്തമ്പുരാനും
രാമവർമ്മർത്തമ്പുരാനും
വഞ്ചി ആതിത്തിയത്തമ്പുരാനും
വഞ്ചി ആതിത്തിയത്തമ്പുരാനും
ഉണ്ണിക്കേരളത്തിരുവടിയും.

2. പരരാമർ വാറവിടം എന്ന പരുമണം
വീശ്ശും വഞ്ചി?
പലകലയാർ വാറവിടം
എന്ന പരുമണം വീശ്ശും വഞ്ചി?
കായാതങ്ങളങ്കമുകപ്പാളപ്പരുമണം വീശ്ശും വഞ്ചി.

3. ചെങ്കമികവാഴം ചോലൈചൂഴം
ചിറന്തപൂവിച്ചെണ്ടപ്പടവീട്ടിൽ [1]
അങ്കരർ വാഴ് ചിങ്കമാകും വഞ്ചി
അരചർ തിരുപ്പാപ്പിൽ മൂത്ത മന്നർ

4. ഒരുനാളത്തെപ്പടതനിലേ
വഞ്ചിപ്പരരാമമന്നർ പട.

5. വഞ്ചിപ്പരരാമതമ്പുരാനോ
വാഴയിളമുറനാട്ടുകൊടുത്തു.

6. ചെന്തമിഴചേരും വഞ്ചി-
ത്തിരുപ്പാപ്പിൽ മൂത്തമന്നൻ.

7. കേട്ടില്ലയോ വഞ്ചിച്ചിറവാഴ്മന്നാ!

---

1. ചെണ്ടപ്പടവീട്—തിരുവിതാംകോട് (നഗരം).

8. തിങ്കൾക്കുടചൂടും വഞ്ചി
പ്പുരരാമർ മാളികമീതേറി.
9. മുഴ[1]വിനൊട്ട തിരുവഞ്ചിയാദിത്യതമ്പുരാൻ
മുത്തളക്കുറിച്ചിയിലെഴുന്നള്ളുവാരേ.
10. ചേരകുലപതി വഞ്ചിമന്നർ.
11. തമ്മകുലരാചനെയിതമായ്ക്കിടത്തിയേ
12. വഞ്ചിമന്നർ നാഞ്ചനാട്ടിൽ പൊടിത്താർ.
13. ഒന്നുക്കും മലങ്കവേണ്ടാം ചേരമാനേ!
1 . കുററമില്ലാ വെററിയുണ്ടേ ചേരമാനേ!
15. മുത്തമിഴചേരർ വഞ്ചി കേരളപുരത്തിലും.
16. കരുവേലത്തുക്കപ്പഞ്ചമുണ്ടോ
കാവലവാ എങ്കൾ ചേരമാനേ?
17. പിറന്താർ വഞ്ചിയിളവരചർ
പിരിയ[2]ട്ടത്തുടൻ പൊന്നുങ്കുലമതിലേ.
18. ചകല(സകല)കലൈമൊത്താണ്ടരുക്കോ
മരുകരാറ[3]യിൽപ്പിറന്തതുണ്ടേ:
19. നകുലൻ പലകല ആദിത്യരെൻറു
നാടങ്കറിയവേ വളന്താർ മന്നർ.
20. ചേരമാൻ വഞ്ചിപ്പലകലമന്നൻ
തീരൻ തിരുവുള്ളംപറാ.

---

1. മുഴവ്—ഒരുമാതിരി പടഹം.
2. പിരിയം—പ്രിയം.
3. ആറ—ആററിങ്ങൽ. മരുമകർ—മരുമകൻ.

ഇവരിൽ സകലകലാവല്ലഭൻ മാർത്താണ്ഡവർമ്മാ 718-ലും പലകല ആദിത്യവർമ്മാ 719 മകരം 9-ാംതീയതിയും തീപ്പെട്ടതായി കാണുന്നു.

ക്രി. പി. ഒൻപതാംശതകം പൂർവ്വാർദ്ധത്തിലേ കൃതിയായ കണിയാകുളത്തു (ഇരവിക്കുട്ടിപ്പിള്ള) പോരിലും തിരുവിതാംകൂർ മഹാരാജാക്കന്മാരെ 'വഞ്ചി' എന്ന ബിരുദം ചേർത്തു വർണ്ണിച്ചിരിക്കുന്നു.

"പണ്ടുകൊൽ വഞ്ചിവേന്തൻ
പരിചുടൻ കല്ക്കുളത്തി-
ലണ്ടർകോമാനെപ്പോററിയവ-
നിയാണ്ടിരിക്കും കാലം"

എന്നാണു് ആ പാട്ടാരംഭിക്കുന്നതു്. ആ പോർ നടന്നതു് 829-ൽ ആണു്. "ചീർമ മുഴുതാളും വഞ്ചിമാർത്താണ്ഡവർമ്മത്തമ്പുരാൻ" പത്മനാഭപുരത്തിനു സമീപമുള്ള "പുലിയൂർക്കുറിച്ചിയിൽ കരുമ്പാറയും മാളികമീതിലേ കൊത്തളത്തിൽ" എഴുന്നള്ളിയിരിക്കവേ ഇരവിക്കുട്ടിപ്പിള്ള യുദ്ധസന്നദ്ധനായി അവിടുത്തെ മുഖം കാണിക്കുന്നു. ആ മാർത്താണ്ഡവർമ്മാ അന്നത്തെ യുവരാജാവാണു്.

കൊല്ലം ഒൻപതാം ശതകത്തിലേ മറെറാരു പടപ്പാട്ടാണു് ഹസ്ത്യക്ഷമാസസമരോത്സവം. അതിലേ പ്രതിപാദ്യം കണ്ടിയൂർ, മററം എന്നീ രണ്ടു കരക്കാർ തമ്മിൽ ഒരു ചിങ്ങമാസത്തിൽ നടന്ന ഓണത്തല്ലാണു്. അതിൽ പറങ്കികളെപ്പററി പ്രകടമായ പ്രസ്താവനയുണ്ടെങ്കിലും ലന്തകളെപ്പററി ഒന്നുമില്ലാത്തതിനാൽ ലന്തക്കാർക്കു കേരളത്തിൽ പ്രാബല്യം ലഭിക്കുന്നതിനു മുൻ

പാണ് അതിന്റെ രചനയെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. പ്രസ്തുതസമരവിനോദത്തിൽ പ്രധാനമായി മാധ്യസ്ഥ്യം വഹിച്ചതു തിരുവിതാംകൂർ മഹാരാജാവും ദേശിങ്ങനാട്ടു മഹാരാജാവുമായിരുന്നു. അവരെപ്പററി,

"വഞ്ചിയിൽ വാണിരണ്ടാകിയ മന്നവർ
രണ്ടിച്ചിരുപുറത്തും പടക്കോപ്പൊടേ."

എന്നും

"മുന്നമേയുള്ള വഞ്ചിമന്നരുമമാത്യരും
നിനച്ചു പടനിരന്നനത്ഥം പോക്കീട്ടവാ-
നാരിനി നല്ലതെന്നുമാരുവേണ്ടുവതെന്നും
നേരെയായി നിരുപിച്ചു കാരിയം കല്പിപ്പോളം"

എന്നും പ്രസ്താവിച്ചുകാണുന്നു. ഒടുവിൽ,

"വഞ്ചിവാഴുന്ന മന്നരഞ്ചൽ കൂടാതെവാഴ്ക"

എന്ന് ഈശ്വരപ്രാത്ഥന ചെയ്കയും ചെയ്യുന്നു. അഞ്ചൽ എന്നാൽ ഭയമെന്നത്ഥം.

ഡച്ചുകാർ കൊടുങ്ങല്ലൂർ കൊച്ചി എന്നീ കോട്ടകൾ പിടിച്ചു ചാഴിയൂർ താവഴിയിൽനിന്നു മൂത്ത താവഴിയിലേയ്ക്കു ദത്തുപോന്ന വീരകേരളവമ്മാവിനെ കൊച്ചി മഹാരാജാവായി വാഴിക്കുന്ന ചരിത്രത്തെ വിശദമായി വണ്ണിക്കുന്ന പടപ്പാട്ട് എന്ന ഗ്രന്ഥത്തെപ്പററി വായനക്കാർ കേട്ടിരിക്കുമല്ലോ. ആ ദത്തിനുമുൻപു വെട്ടത്തുനാട്ടുനിന്ന് അഞ്ചു രാജാക്കന്മാരെ കൊച്ചിയിലേക്കു ദത്തെടുക്കുകയുണ്ടായി. അവരിൽ ഒടുവിൽ ശേഷിച്ച ഗോദവമ്മാ അന്നത്തെ മഹാരാജാവിനോടു മത്സരിച്ചു കൊ

ച്ചിരാജ്യത്തേക്കു തനിക്കുള്ള അവകാശം സ്ഥാപിച്ചുകിട്ടു വാൻ തിരുവിതാംകൂർ മഹാരാജാവിനെ ഉപസർപ്പണം ചെയ്തു. എന്നാൽ മൂത്ത താവഴിക്കാണു് ന്യായമായ അവകാശം എന്നു ധരിച്ചു തിരുവിതാംകൂർ മഹാരാജാവു ഗോദവർമ്മാവിനെ സഹായിച്ചില്ല. ആ ഭാഗം കവി താഴെ കാണുന്ന വിധത്തിൽ പ്രതിപാദിക്കുന്നു.

"പടയിടയിൽ വഴുതി മറുതലയൊടു ഗമിച്ചോരു
ബാഹുജവംശജൻ കോതവർമ്മൻ നൃപൻ
വലരിപുവിനൊടു സമഗുണാകരനാകിയ
വള്ളുവർമന്നനും മററു മന്ത്രികളും
കുരുകുലജവിജയസമനരചനെത്തുർവാഴും
കൂടലർകാലനിരവിവർമ്മൻതാനും
ഒരുമയൊടു നടന്നുചെന്നു നൃപതികലപ്രൌഢന്മാർ
കണ്ടിതു വഞ്ചിപൻ മന്നനേയും തദാ.
ഹരിയരവവരശയനമതിസുഖമൊടാദരാൽ
പള്ളികൊള്ളുമനന്തപുരം മേവിനാർ.
പരമപുരുഷനുടെ ചരണാരവിന്ദങ്ങളും
ഭക്തിയിൽ കണ്ടു തൊഴുതു നടകൊണ്ടാർ".

ഈ സംഭവം നടന്നതു കൊല്ലം 839-ൽ ആണു്. പടപ്പാട്ടു് ആയിടക്കുതന്നെ നിർമ്മിതമായ ഒരു ഗ്രന്ഥമാണെന്നുള്ളതു സുസ്പഷ്ടമാകുന്നു.

ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലെ ഗ്രന്ഥവരിയിൽ ഒരു ഭാഗത്തു് ഉമയമ്മറാണിയുടെ അവകാശിയായി 'വഞ്ചിമാർത്താണ്ഡവർമ്മാ' എന്നൊരു തമ്പുരാനുണ്ടായിരുന്നതായി വിവരിച്ചുകാണുന്നു. "വഞ്ചിമാർത്താണ്ഡ

വർമ്മ എന്ന ആൺവഴിയും ഉണ്ണിക്കൊച്ചു പണ്ടാരത്തിലും കൂടി കിഴക്കോട്ടു പടയും കൊണ്ടുപോകയിൽ, കുഴിത്തുറയിരുന്ന പട ഇടയ്ക്കോട്ടു വാങ്ങി ചെറുത്തു പട പൊരുകയിൽ, അവിടെനിന്നു മേല്പടിയാർ വാങ്ങിപ്പോകയിൽ, ആററിങ്ങൽ മൂപ്പിൽനിന്നും പടയും കൽക്കളത്തു കോട്ടയ്ക്കകത്തു എഴുന്നള്ളുകയിൽ" എന്നിങ്ങിനെയാണ് ആ രേഖ തുടർന്നുപോകുന്നതു്. പ്രസ്തുത രേഖയുടെ കാലം കൊല്ലം 853-ാമാണ്ടാകുന്നു.

കോട്ടയത്തു കേരളവർമ്മതമ്പുരാൻ അദ്ദേഹത്തിൻെറ മിക്ക കൃതികളിലും തൻെറ പേരുമായി 'വഞ്ചി' എന്ന പദം ഘടിപ്പിച്ചിട്ടുണ്ടു്.

"വഞ്ചിഭൂപാലകൻ കേരളവർമ്മൻെറ
പുഞ്ചിരിയും ബഹുമാനവും ഭക്തിയും"

എന്നു പാതാള രാമായണത്തിലും

"വഞ്ചിപുരളീശൻ നെഞ്ചിൽക്കരുതുന്ന"

എന്നും

"പുരളീവഞ്ചിഭൂവരനുടെ നെഞ്ചി-
ലിരുന്നരുളുന്നോരനന്തശായിയാം
തിരുവനന്തനൽപുരമമന്നിടും
തിരുവടിതാനും തുണയ്ക്കണം മുദാ".

എന്നു ബാണയുദ്ധത്തിലും

"വഞ്ചിഭൂപനുമേവം ചോദിച്ചോരനന്തരം"

എന്നു വൈരാഗ്യചന്ദ്രോദയത്തിലും കാണുന്നു.

'മുത്തമിഴചേരും വഞ്ചികേരളമന്നവരും'

എന്നും

'വഞ്ചികേരളവമ്മരോ കതിരവനുദയംപോലെ'

എന്നും പുതുവാതപ്പാട്ടിലും കാണുന്നുണ്ടു്. ഈ വസ്തുതയെല്ലാം ഞാൻ വിജ്ഞാനദീപിക മൂന്നാംഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ആ അറിവു വച്ചുകൊണ്ടു മി. പിഷാരടി പറയുന്നതു "ഈ വഞ്ചിയെന്ന സ്ഥാനപ്പേരു കോട്ടയം പുരളീശന്മാരും ഉപയോഗിച്ചിരുന്നു എന്നു കാണാം. ഈ സംഗതിയിൽനിന്നു തെളിയുന്നതു് ഈ സ്ഥാനം വേണാട്ടധിപതിയായ തൃപ്പാപ്പൂർ മൂപ്പിലേ സ്വത്തേയുള്ള സ്ഥാനപ്പേരല്ലെന്നുള്ളതാണു്. ഈ സംഗതിയും ഈ ഘട്ടത്തിൽ പ്രത്യേകം സ്മർത്തവ്യമാണു്" എന്നാണു്. മി. പിഷാരടിക്കു് അഭിസന്ധി ഒന്നേയുള്ളു; വഞ്ചി എന്ന സ്ഥാനം കൊട്ടാരക്കര രാജാക്കന്മാരോ കോട്ടയത്തു രാജാക്കന്മാരോ ആരു വേണമെങ്കിലും കൊണ്ടുപൊയ്ക്കൊള്ളട്ടെ; തിരുവിതാംകൂർ മഹാരാജാക്കന്മാക്കു മാത്രം അതുണ്ടെന്നു സമ്മതിക്കുവാൻ പാടുള്ളതല്ല; അത്രമാത്രം. കോട്ടയത്തു കേരളവമ്മരാജാവു വഞ്ചി എന്ന പദം തന്റെ പേരോടുചേത്തു പ്രയോഗിച്ചുതുടങ്ങിയതു് ഉമയമ്മറാണി രാജ്യരക്ഷയെ ഉദ്ദേശിച്ചു് അദ്ദേഹത്തെ വേണാട്ടിനു് അവകാശിയാക്കി ദത്തും തിരുമാടമ്പും കഴിച്ചതിനുമേലാണെന്നു ഞാൻ പ്രതിപാദിച്ചിട്ടുള്ളതിനെ അദ്ദേഹം ഗൌനിക്കുന്നതേയില്ല. ഇതിനേപ്പററി വിജ്ഞേയങ്ങളായ പല വിവരങ്ങൾ വിജ്ഞാനദീപിക മൂന്നാംഭാഗത്തിൽ കോട്ടയത്തു കേരളവമ്മതമ്പുരാനെപ്പററിയുള്ള എന്റെ ഉപന്യാസത്തിൽ അടങ്ങീട്ടുണ്ടു്. തിരുവിതാംകൂറിലേക്കു പോരുന്നതിനുമുൻപു കൊല്ലം

852-ൽ അദ്ദേഹം കോലത്തുനാട്ടു പുതിയ പള്ളിക്കോവിലകത്തു രവിവൎമ്മതമ്പുരാനുമായി ചെയ്ത ഉടമ്പടിയിൽ 'വഞ്ചി' എന്ന പദം ചേൎത്തിട്ടില്ല; ചേൎക്കുവാൻ മാൎഗ്ഗവുമില്ല. കേരളവൎമ്മരാമായണത്തിൽ വഞ്ചിഭൂമി ഏതാണെന്നു് അദ്ദേഹം തുറന്നുതന്നെ പ്രസ്താവിച്ചിരിക്കുന്നു. ആ മഹാഗ്രന്ഥത്തിന്റെ ആരംഭത്തിൽ തിരുവനന്തപുരത്തെ "അഞ്ചിതോരഗപതിമഞ്ചശായിയാം ദേവ"നേപ്പററി ഒരു മനോഹരമായ വൎണ്ണനമുണ്ടു്. ആ വൎണ്ണനമാരംഭിക്കുന്നതുതന്നെ "അഞ്ചിതാകൃതി കോലും വഞ്ചിഭൂവാസികളാൽ സഞ്ചിതപുണ്യപൂരം" എന്നാണു്. വേണാട്ടിനു കൊല്ലം 900-ാമാണ്ടേക്കു മുൻപുതന്നെ വഞ്ചിഭൂമിയെന്നു പേരുണ്ടായിരുന്നു എന്നുള്ളതിനു് ഇതിലധികമായി ഒരു തെളിവു് ആരും ആവശ്യപ്പെടുന്നതല്ലല്ലോ. "ശ്രീപതിയായിടുന്ന സ്യാനന്ദൂരേശൻ" വടക്കൻകോട്ടയത്തെ ജനങ്ങളുടെ കുലദൈവമാണെന്നു മി. പിഷാരടിക്കു സ്ഥാപിക്കുവാൻ കഴിയുമെങ്കിൽ അവരും വഞ്ചിഭൂവാസികളാണെന്നു പക്ഷേ സമ്മതിക്കാം. കഴിയുമോ?

കൊട്ടാരക്കര അടക്കിയതിനു ശേഷമാണു് വീരമാൎത്താണ്ഡവൎമ്മ മഹാരാജാവിനു വഞ്ചിപാലൻ എന്ന ബിരുദം സിദ്ധിച്ചതു് എന്നാണല്ലോ മി. പിഷാരടി പറയുന്നതു്. കൊട്ടാരക്കര അടക്കിയതു 910-ാമാണ്ടാണു്. 908-ാമാണ്ടത്തെ ഒരു ശിലാരേഖ ശ്രീപത്മനാഭക്ഷേത്രത്തിലുണ്ടു്. അതിൽ താഴെ ഉദ്ധരിക്കുന്ന പ്രസ്താവന കാണുന്നു.

"കോളംബേ ഭ്രനലാഖ്യേ ദിനകൃതിവൃഷഗേ
വാസരേ ഭ്രപസംഖ്യേ
വഞ്ചിക്ഷോണീമഘോനഃ ക്ഷിതിപകുലമണേ
രാമവൎമ്മാഭിധസ്യ
സ്വസ്രീയസ്സത്യധൎമ്മാ നിരുപമമഹിമാ
ബാലമാൎത്താണ്ഡവൎമ്മാ
പ്ലുഷ്ടം പ്രാഗപ്യപീധാത്മം മനസി നിരചിനോൽ
പദ്മനാഭീയഗേഹം.

* * * * *

നിൎമ്മായൈവ്യകോപലം മണ്ഡപമപിച മഹാ
മണ്ഡപം ദീപശാലാ
യുക്താൻ ദിങ്മണ്ഡപാംശ്ചാരചയ...ല-
ങ്കാരസത്മാൎത്ഥസത്മ
സമ്യക് ശ്രീഭ്രപരീവാരകമണിസഹിതാം
പദ്മനാഭീയമൂൎത്തിം
നിൎമ്മാപ്യാശേഷഭൂഷാ അപി ജനധിമിതേ
വത്സരേ മത്സ്യഭാനൌ."

ജലധിമിതമായ വത്സരം 908 ആണല്ലൊ. അന്നുതന്നെ വഞ്ചിക്ഷോണീമഘവാവായ രാമവൎമ്മാവിന്റെ സ്വസ്രീയനായ ബാലമാൎത്താണ്ഡവൎമ്മാ എന്നു് ആ മഹാരാജാവു തന്നെപ്പററി പറഞ്ഞിരിക്കുന്നതു് എന്തുകൊണ്ടാണു്? ഒരുകാലത്തു കൊട്ടാരക്കര പിടിച്ചടക്കി അവിടത്തെ രാജാക്കന്മാരുടെ വഞ്ചിബിരുദം സ്വായത്തമാക്കിക്കൊള്ളാം എന്നുള്ള മുൻകരുതലോടുകൂടിയാണോ? പറയട്ടെ ഉത്തരം മി. പിഷാരടി.

"വലരിപുസുതനാം വഞ്ചീശനെയും
കലയേ ഹൃദി കലുഷംകളവാൻ."

എന്നും രാമപുരത്തുവാരിയരും,

"വഞ്ചിക്ഷമാപാലബാലമാർത്താണ്ഡനാ-
മഞ്ചിതശ്രീകുലശേഖരാജ്ഞാകരൻ"

എന്നും,

"വഞ്ചിരാജകുലോത്തമൻ കുലശേഖരപ്പെരുമാളഹോ
വടിവിലടിയന്റെ വിനകളൊഴിവതിനാശ്രയം
പരമാശ്രയം"

എന്നും കുഞ്ചൻനമ്പിയാരും

"ഭൂത്വാ വഞ്ചികുലാദ്ഭവാനിവമഹാപാ-
ഥോനിധേർഭാനുമാൻ
ഭട്ടമൌലിപദം പ്രഗാഹ്യ ജഗതാമുന്മേഷമുദ്ഭാവ്യച"

എന്നും

"വല്ഗദ്കുചാ വാഞ്ഛതി വീരലക്ഷ്മീർ-
വഞ്ചീന്ദ്രപാണിഗ്രഹണോത്സവം സാ" എന്നും

"ഭാന്തി വഞ്ചീന്ദ്രയോധാനാം
യുദ്ധസ്വേദാംബുബിന്ദവഃ"

എന്നും

"വഞ്ചികുലസോമം പ്രശംസതു."

എന്നും ദേവരാജകവിയും അവിടത്തെ അപദാനങ്ങളെ സ്തുതിച്ചിട്ടുള്ളതും അവയിൽ ചില ഭാഗങ്ങളിൽ അവിടുന്നു വഞ്ചികുലജാതനെന്നു പ്രസ്താവിച്ചിട്ടുള്ളതും ആ നവബിരുദഗൃധ്നു പ്രസ്തുതകവികൾക്കു നല്കിയ ഏതോ

രഹസ്യമായ ഉദ്ദണ്ഡശാസനത്തിന്റെ ഫലമായുള്ള ആ സത്യജല്പനപരമ്പരയാണെന്നു മി. പിഷാരടി ഇനിയും ദിവാസ്വപ്നംകണ്ടു സമാശ്വസിക്കുവാനാണു് ഭാവമെങ്കിൽ അദ്ദേഹത്തിന്റെ ആ ആനന്ദാനുഭൂതിക്കു ഭംഗം വരുത്തുവാൻ ആക്കും സാധിക്കുന്നതല്ലല്ലോ.

കുലശേഖരപ്പെരുമാൾ എന്ന സ്ഥാനം വീരമാർത്താണ്ഡവർമ്മമഹാരാജാവു കൊല്ലം പിടിച്ചടക്കിയതിനുമേലാണു് തിരുവിതാംകൂർ മഹാരാജാക്കന്മാക്കു സിദ്ധിച്ചതു എന്നു് മി. പിഷാരടി പറയുന്നതും സത്യാവസ്ഥയ്ക്കു് വിരുദ്ധമാണു്. ഞാൻ ഇതിനുമുൻപു് സ്മരിച്ച കേളരും (കേരളവർമ്മാ) ഉദയമാർത്താണ്ഡവർമ്മരും ദേശിങ്ങനാട്ടു ശാഖയിൽ പെട്ടവരായിരുന്നു. കൊല്ലം 767 മിഥുനം 22-ാംനു-മുതൽ 784 മേടം 3-ാംനു-വരെ തിരുവിതാംകൂർ ഭരിച്ച തൃക്കേട്ടതിരുനാൾ ഇരവിവർമ്മരും, 786 കന്നി 6-ാംനു- മുതൽ 838 ചിങ്ങം 11-ാംനു-വരെ ഈ നാടുവാണ രേവതിതിരുനാൾ ഇരവിവർമ്മരും വേണാട്ടുശാഖയിൽ പെട്ടവരായിരുന്നു. അവക്കുമുണ്ടു കുലശേഖരബിരുദം. രേവതി തിരുനാൾ മഹാരാജാവിന്റെ വിളവങ്കോട്ടു തൊടുവെട്ടിച്ചന്തയിലുള്ള ഒരു ശിലാശാസനത്തിൽ "819 മാണ്ടു് ആവണിമാസം 20നു-..............കുലശേഖരപ്പെരുമാൾ അമ്മാവന്റെ നേരത്തു നാടാരാർകൾ എഴുതിവച്ച..............ത്തിൻപടി നമ്മോടു അറിയിച്ചുംകൊണ്ടു പിഴച്ചവന്റെ" എന്നു കാണുന്നു. കുലശേഖരബിരുദം പണ്ടു ചേരരാജാക്കന്മാക്കും പാണ്ഡ്യരാജാക്കന്മാക്കും മാത്രമേ ഉണ്ടായിരുന്നുള്ളു; അവരിൽ ഇല

പുരുഷദാനവും ഹിരണ്യഗർഭദാനവും ഉൾപ്പെടെയുള്ള ഷോഡശമഹാദാനങ്ങൾ നിർവ്വഹിച്ച പുണ്യപുരുഷന്മാർ മാത്രം അതു് ഉപയോഗപ്പെടുത്തിവന്നു. എല്ലാവർക്കും ദീർഘായുസ്സു്, സമൈശ്വര്യം ഇവയുടെ അഭാവംനിമിത്തം അതു സാധിക്കാത്തതിലാണു് ചിലരുടെ പേരോടുകൂടി നാം ആ പദം പൂർവ്വകാലങ്ങളിൽ ഘടിപ്പിച്ചു കാണാത്തതു്.

ഈ അവസരത്തിൽ മി. പിഷാരടിയുടെ അറിവിനായി കേരളത്തിലെ ദേശചരിത്രഗ്രന്ഥകാരന്മാരിൽ അഗ്രഗണ്യനെന്നു സർവ്വസമ്മതനും കൊച്ചിരാജ്യചരിത്രകർത്താവുമായ ശ്രീമാൻ കെ. പി. പത്മനാഭമേനോൻ കൊച്ചിയിലെ 'കൈരളി' എന്ന മാസികയിൽ 'വഞ്ചിരാജവംശം' എന്ന തലക്കെട്ടിൽ 1092-ൽ പ്രസിദ്ധപ്പെടുത്തിയ ഒരു ഉപന്യാസത്തിലെ ഏതാനും ഭാഗങ്ങൾ ഉദ്ധരിക്കേണ്ടതു് ആവശ്യകമാണെന്നു തോന്നുന്നു. അദ്ദേഹം പറയുന്നതു് ഇങ്ങനെയാണു്:

"വേണാട്ടുരാജാക്കന്മാർ പുരാതന ചേരരാജാക്കന്മാരുമായി സംബന്ധപ്പെട്ടവരും അവരുടെ അവകാശികളും അവരുടെ ഇന്നുള്ള പ്രതിനിധികളുമാകുന്നു.........കേരളത്തിലെ മൂന്നു പ്രധാന രാജകുടുംബങ്ങളായ വേണാട്ടു്, പെരുമ്പടപ്പു്, കോലം എന്നീ സ്വരൂപങ്ങൾ മൂലത്തിൽ ഒന്നായിരുന്നു എന്നുള്ള ഐതിഹ്യം അസ്പദമില്ലാത്തതല്ലെന്നും, അവർ തമ്മിൽ പിന്നെ ദത്തുവഴി സംബന്ധപ്പെട്ടിരുന്നു എന്നും റിക്കാർട്ടുകളെക്കൊണ്ടു കാണുന്നു."

—*—

# തിരുവിതാംകൂർ രാജകുടുംബവും സാഹിത്യവും.

ഈ വിഷയത്തെപ്പററി മി. പിഷാരടി പറയുന്നതു് "കൊല്ലം 900-ാമാണ്ടിനു മുൻപു് തിരുവിതാംകൂർ സംസ്കൃതസാഹിത്യത്തിനാകട്ടെ മലയാളസാഹിത്യത്തിനാകട്ടെ പറയത്തക്കതായ യാതൊരു അഭിവൃദ്ധിയ്ക്കും കാരണമായിട്ടില്ലെന്നും 900-ാമാണ്ടിനു മുൻപു് ഈ രണ്ടു സാഹിതീകലകളെ സവിശേഷം പോഷിപ്പിച്ചുപോന്നതു് പെരുമ്പടപ്പു്, വെട്ടത്തു്, നെടിയിരിപ്പു്, കോലത്തിരി ഈ സ്വരൂപങ്ങളും അവരുടെ താവഴികളും സാമന്തന്മാരും മാത്രമായിരുന്നു എന്നുമുള്ള വാസ്തവം പക്ഷപാതം കൂടാതെ സാഹിത്യചരിത്രം പരിശീലിക്കുന്ന ഏവനും പ്രത്യക്ഷമാകും" എന്നാണു്. കൊല്ലം 900-ാമാണ്ടിനു മുൻപു് വേണാടു മാത്രം സാഹിത്യത്തിനു യാതൊരു സാഹായ്യവും ചെയ്തിട്ടില്ലെന്നു സ്ഥാപിച്ചാൽ കൊള്ളാമെന്നു് അദ്ദേഹത്തിനു അത്യധികമായ മോഹമുണ്ടു്. പക്ഷേ അതു സാധിക്കുന്ന ഒരു കാര്യമല്ല. ഏതാനും ചില ഉദാഹരണങ്ങളെക്കൊണ്ടു് ഈ സംഗതിയിലും വസ്തുസ്ഥിതി എന്തെന്നു വെളിപ്പെടുത്താം.

ദ്രാവിഡസാഹിത്യത്തിൽ ഒൻപതു "തിരുവിശെപ്പാ" ഗാനകാരന്മാർ നമ്മുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്നു. അവരാരെല്ലാമെന്നു താഴെ ഉദ്ധരിക്കുന്ന പാട്ടിൽനിന്നു വെളിവാകും.

"ചെമ്പൊന്മണിയമ്പലത്തുനിരുത്തനാക്ക-
ത്തിരുവിശൈപ്പാവുരത്തവർതിരുപ്പേർചൊല്ലീർ-
പ്പൂമ്പുപുകഴ്ചെറുതിരുമാളികൈമെയ്ദേവർ-
പരിചുടയചേന്തനാർ കരുവൂർത്തേവർ
നമ്പികാടവർ കൊൻറകണ്ടരാതിത്തർ
നങ്കയർവേണാട്ടടികടിരുവാലിയമുത-
രന്നുവിയോർപുകഴ്പുരുടോത്തമർചേതിരായ-
രാകവിവരൊമ്പതിന്മർതാമുറൈകണ്ടടൈവേ."

തിരുമാളികത്തേവർ, ചേന്തനാർ, കരുവൂർത്തേവർ, കാടനമ്പി, കണ്ടരാദിത്യൻ, വേണാട്ടടികൾ, തിരുവാലിയമുതനാർ, പുരുഷോത്തമനമ്പി, ചേതിരായർ ഇവരാണ് ആ നവരത്നങ്ങൾ. ഇവരെല്ലാം ചിദംബരത്തു നടരാജസ്വാമിയെപ്പററി മനോഹരങ്ങളായ ഗാനകൃതികൾ രചിച്ചിട്ടുണ്ട്. ഇവരിൽ ചോളരാജാവായ കണ്ടരാദിത്യൻ ക്രി. പി. 948 മുതൽ 965 വരെ രാജ്യഭാരം ചെയ്തു. വേണാട്ടടികൾ അദ്ദേഹത്തിൻെറ സമകാലികനാണെന്നറിയപ്പെടുന്നതിനാൽ ആ മഹാത്മാവും ക്രി. പി. പത്താം ശതകത്തിൻെറ മദ്ധ്യഘട്ടത്തിൽ ജീവിച്ചിരുന്നിരിക്കണം. വേണാട്ടടികളുടെ തിരുവിശൈപ്പാവിലെ ഒരു പാട്ടാണ് താഴെ ഉദ്ധരിക്കുന്നതു്.

"നിൻറുനിനൈന്തിരുന്തു കിട-
ന്തെഴുന്തു തൊഴുംതൊഴുമ്പനേ-
നെൻറിയൊരുകാർനിനയാ-
തിരുന്താലുമിരുക്കവൊട്ടായ്;
കൻറുപിരിതററാപ്പോർ-
ക്കതറുവിത്തിവരവുനില്ലായ്;

നൻറിതുവോ തിരുത്തില്ലെ-
നടമ്പയിലുമമ്മാനേ?"

ക്രി. പി. പത്താം ശതകത്തിലും വിദ്വാന്മാരായ കേരളകവികൾ തമിഴിൽ കവനം ചെയ്തിരുന്നു. ആക്കൂട്ടത്തിലൊരാളായിരുന്നു അക്കാലത്തു തിരുവിതാംകൂർ പരിപാലിച്ച വേണാട്ടടികൾ.

മൂവലൂർ ശിലാരേഖയിലെ ദ്രാവിഡഗാനങ്ങളുടെ നിർമ്മാതാവും പന്ത്രണ്ടാം ശതകത്തിൽ ജീവിച്ചിരുന്ന ഒരു പണ്ഡിതകവിയുമായ ചേരമാൻപെരുമാൾ അഖിലകലാവല്ലഭൻ മാർത്താണ്ഡവർമ്മ തൃപ്പാപ്പൂർ മൂത്തതമ്പുരാനെപ്പററി ഞാൻ മുൻപു പ്രസ്താവിച്ചുകഴിഞ്ഞു.

ഭാഷാസാഹിത്യനഭസ്സിലെ പ്രത്യൂഷഭാസ്കരൻ ആരെന്നു മി. പിഷാരടി അറിയുമോ? രാമചരിതകർത്താവായ വേണാട്ടു രാമവർമ്മമഹാരാജാവ് (ശ്രീരാമകവി) ആണതു്; മററാരുമല്ല. "ദ്രമിഡസംഘാതാക്ഷരനിബദ്ധമെതുകമോനവൃത്തവിശേഷയുക്തം" എന്നു ലീലാതിലകകാരൻ ലക്ഷണം നിർവ്വചിക്കുന്ന പാട്ടെന്ന പ്രാചീനഭാഷാകാവ്യശാഖയിൽ ആ ഒരു ഗ്രന്ഥം മാത്രമല്ലേ നമുക്കു് ഏതാവൽപര്യന്തം ലഭിച്ചിട്ടുള്ളൂ?

"താരിണങ്കിനതഴൈക്കുഴൽ മലർത്തയ്യൽ മുലൈ-
ത്താവളത്തിലിളകൊള്ളുമരവിന്തനയനാ!
ആരണങ്കളിലെങ്ങും പരമയോകികളുഴ-
ൻറാലുമെൻറുമറിവാനരിയ ഞാനപൊരുളേ!
മാരിവന്തതൊരു മാമലയൊടൊത്തുതടയും
മായനേ!യരചനായ്നിചിചരാതിപതിയേ

പോരിൽനീമുന്നം മുടിത്തമയെടുത്തുപുകഴ്ത്താൻ
പോകിപോകചയനാ! കവിയെനക്കരുൾചെയ്യേ!"

എന്നിങ്ങനെയുള്ള ശ്രുതിമതിമധുരങ്ങളായ പാട്ടുകൾ അടങ്ങിയ ആ മഹാകാവ്യം മലയാളഭാഷയ്ക്കു വിലവേറില്ലാത്ത ഒരു കണ്ഠാഭരണമാകുന്നു. അതിന്റെ നിർമ്മാതാവ് ക്രി. പി. പതിമ്മൂന്നാം ശതകത്തിന്റെ ആരംഭത്തിലാണ് ജീവിച്ചിരുന്നത്.

ആദ്യകാലം മുതല്ക്കുതന്നെ അനവധി പണ്ഡിതന്മാർ വേണാട്ടിൽ നിവസിച്ചിരുന്നു. അഗസ്തീശ്വരം താലൂക്കിൽപെട്ട വടിവീശ്വരം ഗ്രാമം വിദ്വാന്മാരുടെ ഒരു കേന്ദ്രമായിരുന്നു. ക്രി. പി. പത്താം ശതകത്തിലോ പതിനൊന്നാം ശതകത്തിലോ ജീവിച്ചിരുന്ന കരിങ്ങമ്പള്ളി ലക്ഷ്മീദാസൻ നമ്പൂരി അവിടത്തെ ബ്രാഹ്മണരെ എങ്ങനെ വർണ്ണിക്കുന്നു എന്നു നോക്കുക.

"അഗ്രേ കശ്ചിദ്ഭൂതഹൃതഭുജാ-
മഗ്രഹാരോദ്വിജാനാം
രത്നൌഘേഷ്വപ്യക്ലപ്തപണധിയാം
രാജവിശ്രാണിതേഷു
ചിത്രംചിത്രം ചിരപരിചയാൽ
ബാലകാൻ യത്ര സാങ്ഗം
വേലാംവേലാമനു ഗൃഹശുകാ-
വേദമധ്യാപയന്തേ."

അദ്ദേഹം പറയുകയാണ്: "അവിടെ അഗ്രഭാഗത്തിൽ രാജാക്കന്മാർ നല്കുന്ന രത്നൗഘങ്ങളിൽപോലും കാംക്ഷയില്ലാത്തവരും ആഹിതാഗ്നികളുമായ ബ്രാ

വമണരുടെ ഒരു അഗ്രഹാരമുണ്ടു്. ആ അഗ്രഹാരത്തിൽ, വളരെക്കാലമായുള്ള പരിചയംകൊണ്ടു സമ്പാദിച്ച വൈദഗ്ദ്ധ്യം നിമിത്തം ബാലന്മാരെ കാലംതോറും വേദാധ്യയനം ചെയ്യിക്കുന്നതു ഗൃഹങ്ങളിലുള്ള ശുകങ്ങളാണു്. ഇതു് അത്യാശ്ചര്യംതന്നെ." ഇതിൽനിന്നുതന്നെ വേണാട്ടു രാജാക്കന്മാർ വേദജ്ഞന്മാൎക്കു രത്നാദിവിഭവങ്ങൾ ദാനംചെയ്യുന്നതിൽ എത്രമാത്രം ജാഗ്രൂകന്മാരായിരുന്നു എന്നു കാണാവുന്നതാണല്ലോ.

വേണാട്ടിൽപെട്ട കന്യാകുമാരി, ശുചീന്ദ്രം, തിരുവട്ടാറ്, തിരുവല്ലം, അനന്തശയനം, വക്കല മുതലായ ക്ഷേത്രങ്ങൾ അത്യന്തം വിശിഷ്ടങ്ങളാകയാൽ അവ അനവധി ഭക്തന്മാരെ നാനാദേശങ്ങളിൽനിന്നും ആകർഷിച്ചുവന്നു. ശുചീന്ദ്രത്തെ ദിവ്യപരീക്ഷ അത്യന്തം പ്രാചീനമാണു്. ഇവയിൽ അനന്തശയനത്തിന്റെ (തിരുവനന്തപുരത്തിന്റെ) മാഹാത്മ്യം അന്യാദൃശമായിരുന്നു. അക്കാലത്തു് അതിനോടു കിടപിടിക്കത്തക്ക ഒരു പുണ്യക്ഷേത്രം കേരളത്തിൽ മറെറങ്ങുംതന്നെയുണ്ടായിരുന്നില്ല. ലക്ഷ്മീദാസൻതന്നെ പറയുന്നതിങ്ങനെയാണു്.

"ആനന്ദിഷ്യത്യനഘ! നിതരാമന്തരാത്മാ
                                        യതസ്തേ
സ്യാനന്ദൂരം പുരവരമിതോ നാതിദൂരം മുരാരേഃ;
പൌരന്ദ്ധ്യാ വിജയിനിപുരസ്സമ്പദാ യത്രദേവ-
സ്സൈചരം ദാരൈസ്സഹവിഹരതേ ഭാൎഗ്ഗവീകാശ്യ
                                        പീഭ്യാം.

ക്ഷീരാംഭോധേരപി ധൃതികരം ധാമതൽകൈടഭാരേ-
രാശ്ചര്യാംഭോനിധിമധിനിശം വിശ്രമായ ശ്രയേഥാഃ
പൂർണ്ണംതീർത്ഥൈർഭുവനമഹിതൈർഭൂഷിതം
ഭൂതിസാരൈഃ
പുണ്യം ക്ഷേത്രം പുരമുരുസുഖം ഭോഗിനാം
യോഗിനാം ച."

"ദേവേന്ദ്രരാജ്യപ്പൊലിമയെ വിജയിക്കുന്നതാണു്" ആ പട്ടണമെന്നും പാല്ക്കടലിനേക്കാൾ താമസിക്കുവാൻ സൌഖ്യം പത്മനാഭസ്വാമിക്കു് ആ പുണ്യക്ഷേത്രത്തിലുണ്ടെന്നും തീർത്ഥങ്ങളെക്കൊണ്ടും വിഭവങ്ങളെക്കൊണ്ടും അവിടം പൂർണ്ണവും ഭൂഷിതവുമാണെന്നും അതു ഭോഗികൾക്കും യോഗികൾക്കും ഒന്നുപോലെ ആനന്ദത്തെ നല്കുന്നതാണെന്നും ആ കവിസത്തമൻ വർണ്ണിക്കുന്നു.

കൊല്ലം ഒൻപതാം ശതകത്തിൽ വിരചിതമായ ഇടക്രമഞ്ചേരി നമ്പൂരിയുടെ ഭദ്രദീപത്തിൽ താഴെ ചേർക്കുന്ന പ്രസ്താവന കാണുന്നു.

"കന്യകുമാരി ഗോകർണ്ണം മൂകാംബികയുമെന്നിവ;
സ്കന്ദക്ഷേത്രങ്ങൾ സേവിച്ചാൽ ഭുക്തിമുക്തിഫലം
ന്നുണാം."

"ശുചീന്ദ്രം തിരുവട്ടാറു രുദ്രാണാം ഭവനങ്ങളും
സേവിച്ചു തിരുവല്ലത്തു ശ്രാദ്ധവുംചെയ്തു മുക്തയേ.
പൊന്നിൻകിരീടകടകാങ്ഗദകുണ്ഡലാഢ്യ-
ശ്രീവത്സപീതവസനം ഘനനീലവർണ്ണം
ഭോഗീന്ദ്രശായിനമനന്തപുരേ മുരാരിം



10 *

സേവിക്ക സോത്സവമിനേ ഗരുഡാധിരൂഢം."
"വക്കലത്തീൎത്ഥമാടീട്ടു കാണ്മൂതത്ര ജനാർദ്ദനം."

"രുദ്രാണാം ഭവനങ്ങൾ" മുഞ്ചിറ തുടങ്ങിയ പന്ത്രണ്ടു ശിവാലയങ്ങളാകുന്നു.

ഇനി ഞാൻ എടുത്തു കാണിക്കുവാൻ പോകുന്ന പദ്യങ്ങൾ പതിന്നാലാം ശതകം പൂൎവ്വാൎദ്ധത്തിലോ അതിനുമുൻപോ ഉത്ഭവിച്ച ഒരു അപൂൎവ്വമായ ഭാഷാകൃതിയിൽ നിന്നാണു്. ആ ശതകത്തിന്റെ ഉത്തരാൎദ്ധത്തിലാണു് ലീലാതിലകത്തിന്റെ നിൎമ്മിതി എന്നു പ്രസിദ്ധമാണല്ലോ. അതിന്റെ ഒന്നാം ശില്പത്തിൽ

"തമിഴ്സംസ്കൃതമെൻറുള്ള സുമനസ്സുകൾകൊണ്ടൊരു
ഇണ്ടമാലതൊടുക്കിൻറേൻ പുണ്ഡരീകാക്ഷ
പൂജയായ്"

എന്നൊരു ശ്ലോകം ഉദ്ധരിച്ചിട്ടുണ്ടു്. 'പൂജയാ' എന്ന പാഠം തെററാണു്. ആ ശ്ലോകം ഏതു ഗ്രന്ഥത്തിൽ നിന്നാണെന്നു കേരളീയർ ഇതുവരെയും ധരിച്ചിട്ടില്ല. അതു തിരുവനന്തപുരം പട്ടണത്തെയും ശ്രീപത്മനാഭസ്വാമിക്ഷേത്രത്തേയും മററും വൎണ്ണിക്കുന്ന ഒരു മണിപ്രവാളകൃതിയിൽപെട്ടതാണെന്നു ഞാൻ ഇദംപ്രഥമമായി അവരെ സന്തോഷപൂൎവ്വം അറിയിച്ചുകൊള്ളുന്നു. ആ കൃതിയിൽനിന്നു ചില ശ്ലോകങ്ങൾ ചുവടേ ചേൎക്കാം.

ഉപക്രമം:—

"ഹരയേ നമ നിന്നോമൽച്ചരണങ്ങളിരണ്ടിനും
ശരണാഗതനാകിൻറേൻ കരുണാകര! നിത്യമായ്.
മോക്ഷാൎത്ഥമായിരിപ്പോരു ദീക്ഷപൂകിൻറതുണ്ടു ഞാൻ;

രക്ഷിക്കവേണ്ടുമെൻറക്കം നിക്ഷേപമയമഞ്ജലിഃ.
അനന്തപുരമെൻറിത്ഥമാനന്ദം കവിയായിതു;[1]
സ്തോത്രാമൃതരസം കൊണ്ടെൻ ശ്രോത്രപാത്രം നിറയ്ക്കുതു.
അതിന്നു തുണയാമാറു പതിയാക ഗജാനനൻ;
ഭക്ഷിക്ക പയറെള്ളപ്പമിക്ഷുചക്കവിരിപ്പവൽ.
കംഭം പുസ്തകവും സാക്ഷാൽ സംഭവിക്കിൻറമുദ്രയും
പിടിച്ചുവന്നെൻ നാവിന്മേൽക്കുടിപുക സരസ്വതി.
നാരായണനുവക്കിൻറ[2]മാരവൈരി മഹേശ്വരൻ
ഉമയാ സഹ മച്ചിത്തേ രമിക്ക നിജവേശ്മനി.
ചരിതം പല ചൊല്ലിൻറേൻ ചരതിച്ചോരുഗദ്യമായ്;
പണിയില്ലയെനക്കേതും തുണ ശങ്കരനാകയാൽ.
തമിഴ്സംസ്കൃതമെൻറുള്ള സുമനസ്സുകൾകൊണ്ടൊരു
ഇണ്ടമാലതൊടുക്കിൻറേൻ പുണ്ഡരീകാക്ഷപൂജയായ്."

തിരുവനന്തപുരം:—

"ശ്രീപാദതീത്ഥമാടിപ്പോയ് ശ്രീതീത്ഥംതത്രകാണലാം;
ശ്രീകണ്ഠേശ്വരമെൻറുള്ള ശ്രീകൈലാസമനന്തരം.
കമ്പിടാമരനെച്ചെൻറു തമ്പിരാരെ സ്മരാരിയെ
ആറുമമ്പിളിയും ചൂടി നീറും പൂചിന മായനെ.
വേണാടർവരവും പിന്നെക്കാണലാമഗ്നിമണ്ഡപേ-
ആമ്പാടികളൂട്ടനേക്കാണാമോപ്പിക്കണോരെടുക്കയും.
മരക്കലത്തിന്മേൽ വന്ന ചരക്കുപലജാതിയും

1 തിരുവനന്തപുരം എന്ന ആനന്ദം എന്നെ കവിയാക്കിയിരിക്കുന്നു; ആ പട്ടണം കണ്ട നിമിഷത്തിൽ ഞാൻ കവിയായി എന്നു സാരം.

2 ഉവക്കിൻറ—സ്നേഹിക്കുന്ന.

എടുത്തുപപ്പുരക്കയ്യർ നടപ്പിതൊരുവീതിയിൽ.
കാന്തിയും ചെല്ലവും മിക്ക കാന്തളൂർച്ചാലകാണലാം
മൂൻറുകോയിലുമെൻമുന്നിൽത്തോൻറും തത്ര മഠങ്ങളും.
പേണിത്തൊഴുതുപോനേരമണയത്തഗ്രശാലയിൽ
ഊണിന്നു ചെൻറുനിഴല്പോരും നാണിപ്പോകിൻറലോക
ഇത്യാദി. രും."

പ്രദ്യുമ്നാഭ്യുദയനാടകത്തിന്റെ പ്രണേതാവും രാജാനകരുയ്യകന്റെ അലങ്കാരസൂത്രത്തെ അധികരിച്ച് കാശ്മീരകനായ മംഖുകമഹാകവി നിർമ്മിച്ച അലങ്കാരസർവ്വസ്വവ്യാഖ്യയ്ക്കു സമുദ്രബന്ധനെക്കൊണ്ടു വിവൃതി രചിപ്പിച്ച സഹൃദയസാർവ്വഭൌമനും കവിഭൂഷണാദിപണ്ഡിതന്മാരുടെ പുരസ്കർത്താവുമായി ക്രി. പി. 1216 മുതൽ 1366 വരെ ജീവിച്ചിരുന്ന സംഗ്രാമധീരരവിവർമ്മചക്രവർത്തിയെ കൊല്ലത്തെ രാജാവെന്നു പറഞ്ഞു പുറംതള്ളുവാൻ മി. പിഷാരടി ചെയ്യുന്ന ശ്രമം നിഷ്ഫലമാണു്. ഇതരരാജ്യങ്ങളുടെ പെരുമയ്ക്കു് അവയുടെ "താവഴികളേയും സാമന്തന്മാരേയും" ചേർക്കണമെന്നു സിദ്ധാന്തിക്കുന്ന അദ്ദേഹത്തിനു വേണാട്ടിന്റെ താവഴിയായ കൊല്ലത്തെ എങ്ങനെ ബഹിഷ്കരിക്കുവാൻ സാധിക്കുമെന്നു് അദ്ദേഹംതന്നെ ശാന്തമായി ആലോചിക്കേണ്ടതാണു്. പ്രദ്യുമ്നാഭ്യുദയത്തിൽ രവിവർമ്മചക്രവർത്തി തന്നെപ്പററി "സങ്ഗീതശാസ്ത്രപാരദൃശ്വനാ, നിഖിലഗുണരത്നരോഹണഗിരിണാ, കവിജനമയൂരകാളമേഘേന, സാഹിത്യവിദ്യാവിചക്ഷണേന, ദക്ഷിണഭോജേന"

എന്നു വർണ്ണിക്കുന്നതിനു പുറമേ,

"സങ്ഗ്രാമഭൂമിഷു സഭാസു ച ധീര ഏഷ
ശസ്ത്രേണ ബുദ്ധിവിഭവേന ച തൈക്ഷ്ണ്യഭാജാ
ദർപ്പാന്ധകാരിതധിയോ നൃപതീൻ ബുധാംശ്ച
ജിത്വാ പരം വിജയതേ രവിവർമ്മസൂനുഃ"

എന്നു പ്രസ്താവിക്കുന്നു. വലിയ ചാലഗ്രാമത്തിലെ ശിവക്ഷേത്രത്തിലുള്ള ഒരു ശിലാശാസനത്തിൽ അദ്ദേഹത്തെപ്പററി "കേരളദേശപുണ്യപരിണാമ" "നാമാന്തരകണ്ണ" "കുലശിഖരിപ്രതിഷ്ഠാപിതഗരുഡധ്വജ" "ശ്രീപദ്മനാഭപാദകമലപരമാരാധക" "ധർമ്മതരുമൂലകന്ദ" "സദ്ഗുണാലങ്കാര" "ചതുഷ്ഷഷ്ടികലാവല്ലഭ" "ദക്ഷിണഭോജരാജ" "സങ്ഗ്രാമധീര" ഇത്യാദി വിശേഷണങ്ങൾ പ്രയോഗിച്ചു കാണുന്നു. പ്രദ്യുമ്നാഭ്യുദയത്തിന്റെ ഗുണപൌഷ്കല്യം സകല സഹൃദയന്മാൎക്കും അറിയാവുന്നതാണു്.

ലീലാതിലകത്തിനു മുൻപുള്ള മറെറാരു കൃതിയാണു് ഉണ്ണുനീലിസന്ദേശം എന്നു സർവ്വസമ്മതമാണല്ലോ. ആ കാവ്യത്തിലെ സന്ദേശഹരനായ ആദിത്യവർമ്മമഹാരാജാവു വേണാട്ടുശാഖയിൽപെട്ട ഒരു പണ്ഡിതവരേണ്യനായിരുന്നു എന്നുള്ളതിനു് അതിൽതന്നെ ധാരാളം തെളിവുണ്ടു്.

"ആരല്ലോ ചൊല്ലമരസരണൌ സംസ്കൃതപ്രാകൃതാനാം;
മാറില്ലല്ലോ പുനരതിൽ നിനക്കിൻറുമംഗല്യകീർത്തേ!
ആരല്ലോ മൂൻറവനിവിഷയേ ചേൎന്ന ഭാഷാവിശേഷം;
വേറല്ലേ നീ പറകിലവയിററിങ്കലും വീരമൌലേ!

രാജ്യാനാമങ്ങിനിയ പതിനെട്ടിന്നുമിൻറായുധാനാം
വിദ്യാനാം ച ത്വമപി പെരുമാൾ വീരസങ്ഗ്രാമധീര!
നാലിന്നും മററുപതിന്നുമിൻറക്കലാകൌശലാനാം
ഗ്രാമാണാം ച ശ്രിയമനുദിനം വാഴ്ത്തുവോരാപ്തബന്ധോ!
ശൌണ്ഡീവേണസ്തനിശബരികാപങ്കിതം
രാവണൻകൈ
സാരങ്ഗം നന്തുണിനിറമെഴം തണ്ടി വീണാ പിനാകം
മററും വാദ്യോൽകരമന്തരിക്കിൻറ വാദ്യാമൃതം തേ
കേൾപ്പുണ്ടോവന്നിളയിലമരാധീശ ഗന്ധർവ്വസംഘാഃ?"

ഇത്യാദി പദ്യങ്ങൾ പരിശോധിയ്ക്കുക. ആ മഹാരാജാവിന്ന് അദ്ദേഹത്തിൻെറ സകലകലാവല്ലഭത്വം നിമിത്തം സകലകല എന്നും സർവ്വാങ്ഗനാഥൻ എന്നും ബിരുദങ്ങൾ ഉണ്ടായിരുന്നു. സർവ്വാങ്ഗനാഥബിരുദം അവിടുത്തേക്ക് എങ്ങനെ സിദ്ധിച്ചു എന്ന് അദ്ദേഹത്തിൻെറ വകയായി വടശ്ശേരി കൃഷ്ണസ്വാമിക്ഷേത്രത്തിൽ കൊത്തീട്ടുള്ള ഒരു ശിലാശാസനത്തിൽനിന്നു വ്യക്തമാകുന്നു. ആ ശാസനത്തിൽപെട്ട ചില പദ്യങ്ങളാണ് അടിയിൽ ഉദ്ധരിയ്ക്കുന്നതു്.

"ശബ്ദജ്ഞോऽസ്മ്യഥ ലക്ഷ്യലക്ഷണഗുരു-
സ്സാഹിത്യസങ്ഗീതയോഃ
സ്മൃത്യർത്ഥാത്മപുരാണശാസ്ത്രനിഗമാൻ
ജാനേ പ്രമാണാന്യപി;

ഷട്ത്രിംശത്സ്വപി ഹേതിഷു ശ്രമഗുണൈ-
ശ്ശ്ലോഭേ; കലാനാം കലാ-
ന്യധ്യാസെ; യുധിഭൂപതീംശ്ച വിജയേ;
സർവ്വാങ്ഗനാഥോഽസ്മൃതഃ."
"സാഹിത്യേ നിപുണാഃ കേചിൽ;
കേചിച്ഛാസ്ത്രേ ച കോവിദാഃ;
കേചിദ്ഗീതേ കൃതാഭ്യാസാഃ;
കേചിച്ഛസ്ത്രേ കൃതശ്രമാഃ;
ആദിത്യവർമ്മൻ! ഭവതഃ
സ്സാമ്യമിച്ഛന്തിതേ കഥം;
പാരങ്ഗതേന വിദ്യാനാ-
മേകാം വിദ്യാംസമാശ്രിതാഃ?"

ദശാവതാരചരിതമെന്നും അവതരണദശകമെന്നും രണ്ടു ഭാഷാസ്തോത്രങ്ങൾ മാത്രമെ അദ്ദേഹത്തിൻെറ കൃതികളായി ഇതുവരെ കണ്ടുകിട്ടീട്ടുള്ളു. അവയിൽ ആദ്യത്തേതു തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിയേയും രണ്ടാമത്തേതു തിരുവട്ടാററു ആദികേശവസ്വാമിയേയും അധികരിച്ചുള്ളതാണു്.

"മാനംചേർചിറവായിനരേന്ദ്രവരനാ-
മാതിച്ചവർമ്മേരിതം"

എന്നു ആദ്യത്തേതിലും,

"ചേണാന്നീടിൻെറ വേണാടഴകൊട്ടു-
പരിപാലിക്കുമാതിച്ചവർമ്മ-
ക്ഷോണീപാലേന വാട്ടാററിതമൊട്ടു മരുവും
കേശവായ പ്രക്ഌപ്തം"

എന്ന രണ്ടാമത്തേതിലും കവിമുദ്ര കാണുന്നുണ്ടു്. അവിട്ടത്തെക്കാലത്തായിരിക്കണം ദൂതവാക്യം നാടകത്തിന്റെ ഭാഷാഗദ്യാനുവാദം എന്നു കൊച്ചി ഭാഷാപരിഷ്കരണക്കമ്മററിയുടെ ആഭിമുഖ്യത്തിൽ ഞാൻ പ്രസിദ്ധീകരിച്ചിട്ടുള്ള ദൂതവാക്യം ഗദ്യത്തിന്റെ അവതാരികയിൽ ഉപപാദിച്ചിട്ടുണ്ടു്. കൊല്ലം 564-ാമാണ്ടു 'മിഥുനഞായറു പോകിന്റെ നാളിൽ' പരുവക്കക ഗൃഹത്തിലിരുന്ന ചെറിയനാട്ടു് ഉണ്ണിരാമൻ പകർത്തിയെഴുതിയതാണല്ലോ ആ ഗ്രന്ഥം. അന്നു വേണാട്ടു വാണിരുന്ന ഈ ആദിത്യവർമ്മ മഹാരാജാവിനെ ഉദ്ദേശിച്ചു് 'ആദിത്യവർമ്മായ നമഃ' എന്നൊരു കുറിപ്പു് അതിൽ കാണുന്നുണ്ടു്. അദ്ദേഹത്തിന്റെ രാജ്യഭാരകാലം ക്രി. പി. 1375 മുതൽ 1399 വരെയായിരുന്നു.

നാരായണന്റെ പുത്രനായ വാസുദേവൻ എന്നൊരു കവി ഈ ആദിത്യവർമ്മാവിന്റെ കല്പന അനുസരിച്ചു രാമകഥ എന്നൊരു ഗദ്യകാവ്യം നിർമ്മിച്ചിട്ടുണ്ടു്.

"സതാം പരിത്രാണപരഃ സുമേധാ-
ജിതാരിഷഡ്വർഗ്ഗതയാ മഹീയാൻ
വിഭ്രാജതേ വിശ്രുതവിക്രമശ്രീ-
രാദിത്യവർമ്മാ നരലോകവീരഃ.

ചിരായ രക്ഷോപഗമേന കുർവ്വൻ
ഗുർവ്വീം മുദം യഃ സുമനോജനാനാം
മഹീജയോദഞ്ചിതപുണ്യകീർത്തി-
രാമോദതേ രാമ ഇവ പ്രകാമം.

തസ്യാജ്ഞയാ സവ്വജനീനവൃത്തേ-
രവിസ്തരാ രാമകഥാ പവിത്രാ
നിബധ്യതേ ഗദ്യമയീ മയേയം;
സന്തോനുഗൃഹ്ണന്തു നിതാന്തമസ്യാം"
ഇങ്ങനെ ആ കൃതി ആരംഭിച്ച്
"യം വാസുദേവമനന്തപദമവാപ പുത്രം
നാരായണോവിമല.................
പ്രാണായി തേന മനുവംശപതേഃ കഥേയ-
മാദിത്യവർമ്മനൃപതേഃ കൃതിനോനിദേശാൽ."
എന്ന പദ്യംകൊണ്ടവസാനിക്കുന്നു.

ലീലാതിലകത്തിൽ ഉദ്ധൃതങ്ങളായ ശ്ലോകങ്ങൾ പലതും സൂക്ഷ്മമായി പരിശോധിക്കുമ്പോൾ ആ ശാസ്ത്ര ഗ്രന്ഥം കൃപകഖണ്ഡത്തിൽ താമസിച്ചിരുന്ന ഏതോ ഒരു പണ്ഡിതൻ രചിച്ചതാണെന്ന് അനുമാനിക്കേണ്ടി വരും. അതിൽ കാണുന്ന

"ദ്രോണായ ദ്രുപദം ധനഞ്ജയ ഇവ
ക്ഷ്മാപാലബാലോബലീ
വേണാട്ടിന്നടയോരു വീരരവിവ-
ർമ്മാഖ്യോയദ്ഗുനാംപതിഃ
പാണ്ഡ്യം വിക്രമപൂർവ്വകം പടയിൽവ-
ച്ചാട്ടിപ്പിടിച്ചങ്ങനേ
പാണ്ഡ്യേശായ കൊടുത്തു തസ്യ തനയാം
പത്മാനനാമഗ്രഹീൽ."
എന്ന പദ്യത്തിൽനിന്ന് വീരരവിവർമ്മാവും േ ണാട്ടുരാജാവാണെന്നു തെളിയുന്നതാണ്.

നിരണത്തുപണിക്കരന്മാരുടെ മഹനീയങ്ങളായ കൃതികളിൽ ചിലതെല്ലാം നെയ്യാററിൻകര താലൂക്കിൽപെട്ട മലയൻകീഴ്‌വച്ചാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത്. "ഉരചേന്നമരാവതിസമമാകിയ ഉററനചെല്‌വമെഴും മലയിൻകീഴ് തിരുമാതിൻവല്ലഭനുടെയരുളാൽ" ഇത്യാദി പാട്ടുകൾ നോക്കുക. ഉഭയകവീശന്മാരായ ഈ പുണ്യശ്ലോകന്മാർ ജീവിച്ചിരുന്നത് കൊ. വ. ആറാംശതകത്തിലാണ്.

സകലകലാമാർത്താണ്ഡവർമ്മാ, പലകല ആദിത്യവർമ്മാ, അഖിലകലാവല്ലഭൻ ആദിത്യവർമ്മാ എന്നീ രാജാക്കന്മാരെപ്പററി ഇതിനുമുമ്പുതന്നെ പ്രസ്താവിച്ചു കഴിഞ്ഞു. അവർ വിദ്വാന്മാരായിരുന്നില്ലെങ്കിൽ അവർക്കു പ്രസ്തുത ബിരുദങ്ങൾ സംഘടിക്കുവാൻ യാതൊരു ന്യായവുമില്ലല്ലോ.

സുഭഗസന്ദേശത്തിൽ നാരായണകവി തന്റെ പുരസ്കർത്താവായ രാമവർമ്മമഹാരാജാവിനെ വർണ്ണിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണ്.

"വിരസ്സേവ്യസ്ത്വദനു ഭവതാ വിശ്രുതോദാനശക്ത്യാ
രാജാ രാമാജനമനസിജോ രാമവർമ്മാഭിധാനഃ
യേനസ്പൃഷ്ടാം ജഗതി ജയസിംഹാന്വ-
യോ യാതി കീർത്തിം
പാഥോരാശിഃ പരമശുചിനാ പാർവ്വണേ-
ന്ദുനേവ.
മാനോ നീവീ മനസിജശരാഃ കിങ്കരാഃ
പ്രാർത്ഥിതോർത്ഥീ

ചാരോനേത്രം കവിരഭിമതഃ പ്രാണ-
ബന്ധുഃ കൃപാണീ
നീതിർഭാര്യാ നിഗമഭണിതർദ്ദേശികോയ-
സ്യ ലോകേ;
താദൃങ്മൃഗ്യോഭവതി സുകൃതീ രാജശബ്ദാ-
ഭിധേയഃ."

ഈ മഹാരാജാവിൻെറ ജീവിതകാലം ക്രി. പി. പതിനാറാം ശതകത്തിലാണു്.

ഇനി കുശാഭ്യുദയം എന്നൊരു കാവ്യത്തെപ്പററി പ്രസ്താവിക്കാം. അതു് ഈ രാമവർമ്മാവിൻെറ നിർദ്ദേശമനുസരിച്ചു നിബന്ധിക്കപ്പെട്ടിട്ടുള്ളതാണു്.

"അസ്ത്യാർജ്ജിതശ്രീർജയസിംഹരാജ-
സന്താനരത്നാകരശീതതേജാഃ
സ കേരളേന്ദ്രഃ സകലാരിനാരീ-
കണ്ഠസ്ഥലാലങ്കൃതിഹാനിദക്ഷഃ.
നയേന സാക്ഷാദധിഷണേന കീർത്ത്യാ
നളേന കർണ്ണേന ച ദാനശക്ത്യാ
കിരീടിനാ ജന്യജയേന യസ്യ
സദൃക്ഷതാസീച്ച ജിതാഖിലാരേഃ.
ശ്രീരാമവർമ്മാ ജനി ഭാഗിനേയ-
സ്തസ്യാസുരാരേരിവ കാർത്തികേയഃ
പ്രത്യർത്ഥിനസ്സംയതി യസ്യ ശക്തേ-
ർഭംഗം സമാസാദ്യ ലയം പ്രയാന്തി.
വാങ്നർത്തകീ യദ്രസനാഗ്രരങ്ഗേ
നൻത്തി നാനാരസഭാവഹൃദ്യാ;

യത്പാണിരല്പീകൃതകല്പശാഖീ
യന്മൂത്തിരാവാസിതരാജ്യലക്ഷ്മീഃ.
രാജ്യേ യദീയേ ജനതാതിപുഷ്ടാ
ദൈന്യേന ദാരിദ്ര്യകൃതേന ഹീനാ
സദാ സദാചാരരതാ, നിരാസ്ഥാ
ധനേന്യദീയേ, ദയയാ സനാഥാ.
തസ്യാവനീമണ്ഡലശീതഭാനോ-
സ്സാഹിത്യവിദ്യാതിവിദഗ്ദ്ധബുദ്ധേഃ
നിയോഗതോ നിർമ്മലകീർത്തിരാശേ-
ശ്ശുദ്ധപ്രവീണസ്യ ഗുണാലയസ്യ
മയാ മഹാകാവ്യപഥാധ്വനീനം
ഗുരും മഹാദേവമപി പ്രണമ്യ
പ്രവക്ഷ്യതേ പാപവിനാശഹേതു-
ശ്ചേതോഭിരാമം ചരിതം കശസ്യ."

യദുനാഥാഭ്യുദയമെന്ന പത്തുസർഗ്ഗത്തിൽ മററൊരു കാവ്യമുണ്ട്. ആ കാവ്യം ഒരു കൃപകരാജ്ഞിയുടെ ആജ്ഞയനുസരിച്ച വിരചിതമാണെന്നുള്ളതിന് അതിൽ തന്നെ തെളിവുണ്ട്.

"അസ്തി കൃപകഭൂപാലവംശമംഗ്ഗലദേവതാ
നിലയഃ സദ്ഗുണാളീനാം രാജ്ഞീ പ്രാ-
ജ്ഞൈക സമ്മതാ.
ധന്യാമന്നപ്രദാനേന തന്വതീം ജനസമ്മദം
അന്നപൂർണ്ണേശ്വരീമന്യാം മന്യന്തേ യാം മഹാജനാഃ.
ലാവണ്യസിന്ധോർമഥിതാദാവിർഭൂതാംമനോഭുവാ
ഉദിതാം മന്യതേ ലോകാ മുദിതാം യാം നവാം രമാം.

യൽകീർത്തിനർത്തകീ ദിക്ഷു വിദിക്ഷു ച കൃതക്രമാ
സ്വർഗ്ഗിണാമാലയം പ്രാപ്യ നിഷ്കളങ്കാദ്യ നൃത്യതി
സാഹിത്യസാരസർവ്വസ്വപാരീണതളിമേശയാ
ശ്യാമളാ നാടിതസ്വാപാ ഭാതി യൽകുലദേവതാ.*

* * * * *

ഭ്രാതാപി യസ്യാ ഭൂലോകത്രാതാ നീതേ(സ്പ്രീത)സ്സുതാം
നിർമ്മാതി നിത്യമാദിത്യവർമ്മാ ശർമ്മാണിമർമ്മവിത്.
ഈദൃശ്യപിഗുണൈസ്സർവ്വൈർവ്വൈദുഷ്യം ദധതീ മഹൽ
രാജതേജോമയീ ലോകേ രാജതേ യൽകനീയസീ.
ശ്രാവംശ്രാവം കഥാവിഷ്ണോർമ്മോദംമോദം മഹീയസീ
ആജ്ഞാവിധേയസാമന്താ രാജ്ഞീ യാവർത്തതേ സദാ.
തസ്യാഃ കലാധരാസ്യായാഃ പ്രീത്യൈമാധ്വീഗിരാ മയാ
സംക്ഷിപ്താ സാക്ഷരപ്രാസാ ക്രിയതേ ഭഗവൽകഥാ.

* * * * *

ദേശികസ്യ കടാക്ഷേണ രാജ്ഞീവാഗങ്കുശേന ച
ഭക്ത്യാ ച കൃഷ്ണേ പ്രാരബ്ധാ ബഹുഭിസ്സാധനൈർമ്മയാ."

അത്യന്തം മനോഹരമായ ഒരു കാവ്യമാണ് യദുനാഥാഭ്യുദയം.

"അഭ്രുതപൂർവ്വസാമ്രാജ്യമധുരാ മധുരാഗുണൈഃ
അപരീകൃതപാകാരിനഗരീ നഗരീ ഭുവി."

എന്നിങ്ങനെ ആ കൃതി തുടർന്നുപോകുന്നു. ആദിത്യവർമ്മാവിൻെറ കനിഷ്ഠസഹോദരിയും അതിവിദുഷിയുമായ ഈ രാജ്ഞിയുടെ കാലം ഏതെന്ന് ഇനിയും നിർണ്ണയിക്കുവാൻ സാധിച്ചിട്ടില്ല. അഖിലകലാവല്ലഭൻ

* 'സാഹിത്യ' ഇത്യാദി വിശേഷണം കുലദേവതക്കു ഘടിപ്പിച്ചതു രാജ്ഞിയുടെ വൈദുഷ്യത്തെ ദ്യോതിപ്പിക്കുവാനാണ്.

ആദിത്യവർമ്മാവിനെയാണ് കവി നിർദ്ദേശിച്ചിരിക്കുന്ന തെങ്കിൽ ക്രി. പി. പതിനഞ്ചാം ശതകത്തിലാണ് പ്രസ്തുത കാവ്യത്തിൻെറ നിർമ്മിതി എന്നു വരണം. ഒന്നു കൂടി സൂക്ഷ്മമായി പരിശോധിച്ചതിനുമേൽ വേണം നിഷ്കൃഷ്ടമായി ഒരഭിപ്രായം പുറപ്പെടുവിക്കുവാൻ. ഏതായാലും അതിവിദുഷികളും കവികളുടെ പുരസ്കർത്ത്രിമാരുമായ രാജ്ഞിമാർ ഇവിടെയുണ്ടായിരുന്നു എന്നുള്ളതിനു വേറെ തെളിവു് ആവശ്യമില്ലല്ലൊ. ആററിങ്ങൽ റാണിമാൎക്കും കൃപാകരരാജ്ഞിമാർ എന്നു പേരുണ്ടായിരുന്നു.

ക്രി. പി. 1592 മുതൽ 1609 വരെ വേണാടു ഭരിച്ച വീരരവിവർമ്മകുലശേഖരൻ ഒരു പണ്ഡിതനായിരുന്നു. അദ്ദേഹത്തിൻെറ കേരളപുരം ശിലാശാസനത്തിൽ "പത്മനാഭപാദാരവിന്ദസേവകരുമായി, തുലാപുരുഷാദിഷോഡശമഹാദാനദാതാവുമായി, സകലവിദ്യാപാരഗ്ഗതരുമായി, സൎവ്വജനരക്ഷാധുരന്ധരരുമായി, സമസ്തരിപുവൎഗ്ഗതമോഭേദസൂൎയ്യരുമായി" എന്നൊരു വാചകം കാണുന്നുണ്ടു്. ആ രവിവർമ്മാവു് സങ്ഗ്രാമധീരനെപ്പോലെ ഒരു ഉമയമ്മറാണിയുടെ പുത്രനായിരുന്നു. രാമായണസംഗ്രഹം എന്ന ഒരു കാവ്യം ഉമാദേവിയുടെ പുത്രനായ രവിവർമ്മാവിനാൽ വിരചിതമായി കാണുന്നുണ്ടു്. താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ നോക്കുക.

"ലക്ഷ്മീവക്ഷോജരാജദ്ഘുസൃണസുരഭിതോ-
രഃസ്ഥലം പദ്മനാഭം
ലോകാനാമേകനാഥം യദുകുലമഹിത-
ക്ഷ്മാപതീനാം ശരണ്യം

വന്ദേ വൃന്ദാരകേഡ്യം വിളമഖിലജഗൽ-
പാലനേ ജാഗരൂകം
സ്യാനന്ദൂരാഭിധാന പ്രഥിതപുരവരേ
ഭോഗിഭോഗേശയാനം.
ശ്രീപത്മനാഭപാദപങ്കജഭക്തിഭ്രമ-
പ്രാദുർഭവൽപ്രചുരസമ്പദമാതനുജഃ
രാജാ കഥാം രഘുപതേ രവിവർമ്മനാമാ
തൽസഞ്ജിഘൃക്ഷതി സതാം മുദമാതനോതു."

സംഗ്രാമധീരൻെറ ശൈലിയല്ല പ്രസ്തുത ഗ്രന്ഥത്തിൽ സ്ഫുരിക്കുന്നതു്. അതുകൊണ്ടു് ഇതു മറേറ രവിവർമ്മകുലശേഖരൻേറയൊ അഥവാ കൊല്ലം ഒൻപതാം ശതകത്തിൽ തിരുവിതാംകൂർ പരിപാലിച്ച രവിവർമ്മാവിൻേറയൊ മറേറാ കൃതിയായിരിക്കാം എന്നേ തൽക്കാലം ഊഹിക്കുവാൻ നിവൃത്തിയുള്ളു. ഒടുവിൽ പ്രസ്താവിച്ച രവിവർമ്മാ മഹാദാതാവായിരുന്നതായി ഐതിഹ്യങ്ങളുണ്ടു്.

കൊട്ടാരക്കര രാജാവിനേയും കോട്ടയത്തു തമ്പുരാനെയും പററി ഞാൻ മുൻപുതന്നെ പ്രസ്താവിച്ചിട്ടുള്ളതിനാൽ അവർ നിമിത്തം ഭാഷയ്ക്കുണ്ടായിട്ടുള്ള ഉൽഗതിയെപ്പററി വീണ്ടും ഒരു വിവരണം നല്കുണമെന്നുദ്ദേശിക്കുന്നില്ല. അവർക്കും തിരുവിതാംകൂറിനും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെപ്പററി ആ ഘട്ടത്തിൽ ഉപപാദിച്ചിട്ടുമുണ്ടു്.

ഏതാനും ചില ഉദാഹരണങ്ങൾ മാത്രമാണു് ഈ ഉപന്യാസത്തിൽ എടുത്തു കാണിച്ചിട്ടുള്ളതു്. ഇനിയും

വേണമെങ്കിൽ പലതും പ്രസ്താവിക്കാനുണ്ടു്. സത്യാവസ്ഥ ഇങ്ങനെയൊക്കെയാണെങ്കിലും മി. പിഷാരടി കൊല്ലം 900-ാമാണ്ടുവരെ തിരുവിതാംകൂർ സംസ്കൃതത്തിനോ ഭാഷയ്ക്കോ വക്തവ്യമായ യാതൊരു സാഹായ്യവും ചെയ്തിട്ടില്ലെന്നു ശപഥം ചെയ്യുകയാണു്! 'ശാന്തം പാപം' എന്നെ ഇതിനൊരു മറുപടി പറവാൻ കാണുന്നുള്ളു.

ഇനി എന്നേയും മററും പററി അദ്ദേഹം വ്യംഗ്യമായി ചില ദോഷാരോപണങ്ങൾ ചെയ്തിട്ടുണ്ടു്. അവയുടെ സ്വഭാവംകൂടി വായനക്കാർ ധരിച്ചിരിക്കേണ്ടതാണു്. അദ്ദേഹം തന്റെ ലേഖനത്തിന്റെ ഒരു ഭാഗത്തിൽ "വഞ്ചിക്ഷ്മാപതി വീരകേരളനെ തിരുവിതാംകൂർ മഹാരാജാവാക്കിത്തീർത്തതെങ്ങനെയെന്നു ചോദിക്കുകയാണെങ്കിൽ നവീനചരിത്രസംഗതികളെ പ്രാചീനചരിത്രത്തിൽ ഘടിപ്പിക്കുവാനുള്ള മോഹത്തിന്റെ ഫലമാണെന്നു മാത്രമേ പറവാനുള്ളു. ഇതു രാജഭക്തിക്കു് എത്രയും ഉചിതമാണെങ്കിലും ചരിത്രത്തിനു് ഒട്ടുംതന്നെ യോജിക്കുന്നതല്ല" എന്നും മറെറാരു ഭാഗത്തിൽ "രാജഭക്തി മാത്രം പ്രമാണിച്ചു രാജവംശമഹിമാനുവർണ്ണനം ചെയ്തു ചരിത്രത്തെ അന്യഥാകരിച്ചതായി ധാരാളം കാണുന്നുണ്ടു്. കൊല്ലം രാജാവായ സംഗ്രാമധീരനെ ഇന്നത്തെ തിരുവിതാംകൂർ രാജവംശത്തിലെ പൂർവ്വികനെന്നു വർണ്ണിക്കുക. ആദിഗുരുവായ ശ്രീശങ്കരാചാര്യർ, ഭക്തശിരോമണിയായ വില്വമംഗലംസ്വാമിയാർ, തന്ത്രസമുച്ചയകാരനായ ചേന്നാസ്സു

നാരായണൻനമ്പൂതിരിപ്പാട് എന്നിവർ തിരുവിതാം കൂർകാരാണ് എന്നു പ്രതിപാദിക്കുക, അഥവാ സൂചിപ്പിക്കുക എന്നു തുടങ്ങീട്ടുള്ള സാഹിത്യാചാര്യന്മാരുടെ ചില സംരംഭവിശേഷങ്ങൾ കാണുമ്പോൾ വിക്രമൻ, കാളിദാസൻ, വരരുചി, ഭോജൻ, ഭവഭൂതി, ഹർഷൻ മുതലായവരെ ബ്രിട്ടീഷുകാരാക്കിത്തീർക്കാത്തതു് ആരുടെ ഭാഗ്യമാണെന്നു മനസ്സിലാകുന്നില്ല" എന്നും പ്രസ്താവിക്കുന്നു. തുറന്നുപറയുകയാണെങ്കിൽ ഇതിനുമുൻപ് അദ്ദേഹം പ്രസ്താവിച്ചതെല്ലാം വങ്കത്തം; അതു സഹിക്കാം; ഇതോ? തികച്ചും വഷളത്തം; ഇതെങ്ങനെയാണ് സഹിക്കാവുന്നതു്? രാജഭക്തിക്കുവേണ്ടി ചരിത്രത്തെ അന്യഥാകരിക്കുന്നതു് അത്യന്തം ഉചിതമാണെന്നു് അതിസ്പഷ്ടമായ ഭാഷയിൽ അദ്ദേഹംതന്നെ പ്രഖ്യാപനംചെയ്തുകഴിഞ്ഞിരിക്കുന്നു. ആത്മൌപമ്യേന അദ്ദേഹം മറ്റുള്ളവരേയും നിരീക്ഷിക്കുന്നു എന്നേ പറയുവാനുള്ളൂ. കൊട്ടാരക്കരരാജാവു കൊല്ലം 798-ലെ മതിൽപെട്ട വീരകേരളവർമ്മരുടെ അനന്തരവനാകയാലാണ് അദ്ദേഹം വഞ്ചിപടം തന്റെ പേരുമായി ഘടിപ്പിച്ചിട്ടുള്ളതെന്നല്ലാതെ അദ്ദേഹം തിരുവിതാംകൂർ മഹാരാജാവാണെന്നു ഞാൻ ഒരിടത്തും പറഞ്ഞിട്ടില്ല. ആദിശങ്കരാചാര്യർ ജനിച്ച കാലടി ഇന്നു തിരുവിതാംകൂറിൽ പെട്ടുകിടക്കുന്നു എന്നു ഞാൻ വല്ല അവസരത്തിലും പ്രസ്താവിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല. ഉണ്ടെങ്കിലെന്താണ് അതൊരസത്യപ്രസ്താവനയാണോ?* അദ്ദേഹം ഏതു രാജ്യ

*കെ. പി. പത്മനാഭമേനോൻ കൊച്ചിരാജ്യചരിത്രത്തിൽ ശങ്കരാചാര്യർ "ഇപ്പോൾ തിരുവിതാംകൂർ സംസ്ഥാനത്തിൽ ചേന്ന കുന്നത്തുനാട്ടുതാലൂക്കിൽ..............ജനിച്ചു" എന്നു പറഞ്ഞിട്ടുണ്ട്.

ത്തിൽ ജനിച്ചു എന്നു ഞാൻ പറയണമെന്നാണ് ലേഖകൻ കൊതിക്കുന്നതു്? ക്രി. പി. എട്ടാം ശതകത്തിൽ കൊച്ചി എന്ന പേരിൽ പ്രത്യേകമായി ഒരു രാജ്യമുണ്ടായിരുന്നുവോ? അതാതുകാലത്തെ ചരിത്രമനുസരിച്ചു കവികളുടെ ജനനസ്ഥലത്തെപ്പററി പ്രസ്താവിക്കണമെന്നു വന്നാൽ എന്തെല്ലാം വിധത്തിലുള്ള കുഴപ്പങ്ങളെല്ലാമാണ് നേരിടാനിടയുള്ളതെന്ന് അദ്ദേഹം അറിയുന്നുണ്ടോ?

ഇതേ അഭിപ്രായംതന്നെ അനേകം ലേഖനങ്ങളിലും അവയെത്തുടൎന്ന് അദ്ദേഹം 1938 ജൂലൈ മാസത്തിലെ കൊച്ചി രാമവൎമ്മ റിസർച്ച് ഇൻസ്റ്റിററ്യൂട്ട് ജേൎണലിലും പുറപ്പെടുവിച്ചിട്ടുണ്ടു്. അവയെല്ലാം ഇംഗ്ലീഷിലാണെന്നു മാത്രമേ വ്യത്യാസമുള്ളൂ. "Dealing with the cold facts of history, the reporter has given a poetic touch, when moved by a sense of patriotism he converts a notable Malayali into a Travancorean........This weakness has appeared in a pronounced form in some of the articles that appeared in the Hindu Supplement, issued in connection with the birthday of His Highness the Maharaja of Travancore. If we may follow the line of argument adopted there and elsewhere, we could as well say that Kalidasa and Harsha and Bhavabhuti, in short all eminent Sanskritists, are British subjects. Britisher would no doubt laugh at such a statement. Such implications when countenanced by scholars of

standing and repute. really deserve to be condemned.'' ഇങ്ങനെ ഒരപവാദപ്രചരണത്തിന്ന ലേഖകൻ കച്ചകെട്ടിത്തന്നെയിറങ്ങിയിരിയ്ക്കുകയാണെന്നു് ഇതിൽനിന്നു വ്യക്തമാകുന്നു. ഈ അനാശാസ്യമായ വ്യവസായത്തിൻെറ പ്രവത്തനരംഗങ്ങളോ? പുണ്യശ്ലോകനായ കൊച്ചി വാഴ്ചയൊഴിഞ്ഞ തിരുമേനിയുടെ തിരുനാമത്തിൽ നടത്തപ്പെടുന്ന ബുള്ളെററീനും പൂജ്യപാദനായ ഇന്നത്തെ മഹാരാജാവു തിരുമനസ്സിലെ തിരുനാമവുമായി ഘടിപ്പിച്ചിട്ടുള്ള കോളേജ് വക പത്രഗ്രന്ഥവും! കഷ്ടം!

മി. പിഷാരടി! നിങ്ങൾ ഇപ്പോൾ ആരംഭിച്ചിരിക്കുന്ന ഈ ദുർവ്യവസായത്തിന്നു് ഒരു പൂർണ്ണവിരാമമിടണമെന്നു ഞാൻ നിങ്ങളുടെ നന്മയെത്തന്നെ കരുതി നിങ്ങളുടെ പേരിൽ അത്യന്തം വാത്സല്യമുള്ള ഒരു ജ്യേഷ്ഠസഹോദരൻ എന്ന നിലയിൽ സ്നേഹപൂർവ്വം ഉപദേശിച്ചുകൊള്ളുന്നു. ചരിത്രത്തിലും സാഹിത്യത്തിലും നിങ്ങൾ കൊണ്ടുവരുന്ന ഈ പ്രാന്തമനഃസ്ഥിതി അശേഷം അഭിലഷണീയമല്ലെന്നു നിങ്ങൾക്കുതന്നെ സ്വല്പമൊന്നു പര്യാലോചനചെയ്താൽ മനസ്സിലാകുമെന്നു ഞാൻ വിശ്വസിക്കുന്നു. ഏതായാലും തിരുവിതാംകൂറിനെ സംബന്ധിക്കുന്ന വിഷയങ്ങളെപ്പററി കുറേക്കൂടി ഗ്രന്ഥങ്ങൾ വായിച്ചു കാര്യങ്ങൾ മനസ്സിലാക്കുവാൻ ശ്രമിക്കുക; പിന്നെ മതി ഈ കാകദന്തഗവേഷണം.

# അനുബന്ധം

## III

## രാമനാട്ടത്തിൻെറ കൎത്താവു്.

രാമനാട്ടത്തിൻെറ കൎത്താവായ വഞ്ചിപാലവീര കേരളവൎമ്മാവു് ആരാണെന്നുകൂടി ആലോചിക്കാം. കൊട്ടാരക്കരെ ഗണപതി ക്ഷേത്രത്തിൽ വച്ചാണു് ആദ്യമായി രാമനാട്ടം അരങ്ങേറിയതു് എന്നും, കൊട്ടാരക്കരത്തമ്പുരാൻെറ അഭ്യൎത്ഥനയാണു് സാമൂതിരിമഹാരാജാവു് നിരസിച്ചതെന്നുമുള്ള ഐതിഹ്യങ്ങളെ കൂട്ടിയിണക്കീട്ടാണു് കേരളവൎമ്മാവെ കൊട്ടാരക്കരെ സ്വരൂപത്തിലെ അംഗമായിട്ടു കരുതിപ്പോന്നിട്ടുള്ളതു്. പ്രസ്തുതമായ രണ്ടാമത്തെ ഐതിഹ്യം വേറെ രൂപത്തിലും പ്രചരിക്കുന്നുണ്ടെന്നും, ആയതിനാൽ ഐതിഹ്യം വിശ്വാസയോഗ്യമല്ലെന്നും സൂചിപ്പിച്ചുകൊണ്ടു ശ്രീമാൻ കൃഷ്ണൻ നായർ രാമനാട്ടത്തിന്നു വേറെ ഒരു കാലം ഉത്ഭാവനം ചെയ്തിട്ടുണ്ടു്. ശങ്കരകവിയെ ഏകീകരിച്ചുകൊണ്ടുള്ള ശ്രീമാൻ നായരുടെ അഭിപ്രായത്തോടു ഞങ്ങൾ തീരെ യോജിക്കുന്നില്ലെന്നു ആദ്യമായി പറഞ്ഞുകൊള്ളട്ടെ. എന്നാൽ ശ്രീമാൻ നായർ സൂചിപ്പിച്ചിട്ടുള്ള ഐതിഹ്യത്തിൻെറ രൂപാന്തരം പ്രകൃതത്തിൽ ശ്രദ്ധേയമായിത്തോന്നുന്നു. പ്രസ്തുത-ഐതിഹ്യപ്രകാരം കൃഷ്ണാട്ടക്കാരെ ആവശ്യപ്പെട്ടതു് കോട്ടയത്തു തമ്പുരാനാണത്രെ. സാമീപ്യത്തെ അടിസ്ഥാനപ്പെടുത്തിനോക്കിയാൽ ഐതിഹ്യത്തിൻെറ ഈ രൂപമാണു് ഏററവും സംഭാവ്യമായിട്ടുള്ളതു്. അടുത്തു് വടക്കു സ്ഥിതിചെയ്യുന്ന ഒരു സ്വരൂപി ആവശ്യ

പ്പെട്ടപ്പോഠം കൃഷ്ണാട്ടക്കാരെ അയച്ചുകൊടുക്കാത്തതു് ഒരു അപമാനമായി കോട്ടയത്തു തമ്പുരാൻ തീരുമാനിച്ചാൽ, അതിൽ ഒട്ടുംതന്നെ അത്ഭുതപ്പെടുവാനില്ല. പ്രത്യുത, എത്രയോ ദൂരെ തെക്കോട്ടു നീങ്ങിക്കിടക്കുന്നതും, കുന്നലക്കോനാതിരിയുടെ പരമശത്രുക്കളുടെ നടുമുറിയിൽക്കൂടി പ്പോയി എത്തിച്ചേരേണ്ടതുമായ കൊട്ടാരക്കര സ്വരൂപത്തിലേയ്ക്കു് അത്തരത്തിൽ ഒരു മറുപടി കൊടുത്താൽ ആയതു് ഒരു അപമാനമായി കരുതേണ്ടതില്ല. ഏതായാലും അഭ്യർത്ഥനാനിരസനം ആണു് നവീനസാഹിത്യപ്രസ്ഥാനം തുടങ്ങുന്നതിലേയ്ക്കു ഒരു പ്രേരകമായി തീർന്നതെങ്കിൽ അപേക്ഷകൻ കോട്ടയം സ്വരൂപിയായാൽ അത്യധികം അനുരൂപമായിരിക്കും. അങ്ങനെ വരുമ്പോഠം വഞ്ചിപാലവീരകേരളൻ എന്തുകൊണ്ടു് കോട്ടയം തമ്പുരാനായിക്കൂടാ?

രാമനാട്ടക്കാരനായ വഞ്ചികേരളവമ്മാവു് കോട്ടയത്തെ തമ്പുരാനായിരിക്കാമെന്നൂഹിക്കുന്നതിലേയ്ക്കു് ഉപോൽബലകമായി വേറെ ചില സംഗതികഠം കൂടിയുണ്ടു്. ഗ്രന്ഥകാരൻെറ ഗുരുവായ ശങ്കരൻ മദ്ധ്യകേരളീയൻ; ഗ്രന്ഥകാരൻ വന്ദിച്ചിട്ടുള്ളതു് തിരുവില്ലാമല ദേവരേയും ഇരിഞ്ഞാലക്കുട സംഗമേശ്വരനേയും മാത്രമാണു്. രാമനാട്ടത്തെ തുടൎന്നുണ്ടായിട്ടുള്ള കഥകളികഠം കേരളവർമ്മാവിൻെറ മരുമകനായ കേരളവമ്മാവിൻേറതു്; ഇവയെ തുടൎന്നുണ്ടായതു് ഇരിഞ്ഞാലക്കുടക്കാരനായ ഉണ്ണായിവാര്യരുടെ നളചരിതം. കൃഷ്ണാട്ടത്തിനു കൊട്ടാരക്കരെപ്പോകുവാനുള്ള ബുദ്ധിമുട്ടുപോലെതന്നെയാണു് രാമനാട്ടത്തിനു കോട്ടയം കേരളവമ്മാവായി ഒരു ബന്ധം

ലഭിക്കുവാനുള്ള ബുദ്ധിമുട്ടും. രാമനാട്ടത്തിന്റെ ഉത്ഭവവും കോട്ടയം തമ്പുരാങ്കൽ നിന്നാണെന്ന് ഊഹിക്കുന്ന പക്ഷം ഈ വൈഷമ്യമില്ലതാനും. പുറമെ ഉമയമ്മറാണിയുടെ സേവകനായ വഞ്ചിപുരളീശൻ കേരളവർമ്മാവ് വഞ്ചിബിരുദ് ഉറച്ച് ഉപയോഗിച്ചിട്ടുള്ളതുകൊണ്ടും, രാമനാട്ടക്കാരനായ കേരളവർമ്മാവും അപ്രകാരം ഈ ബിരുദ് ഉപയോഗിച്ചിട്ടുള്ളതുകൊണ്ടും, ഈ രണ്ടു കേരളവർമ്മന്മാരും ഒരേ കുടുംബത്തിലെ അംഗങ്ങളെന്നു വിചാരിക്കുന്നതു് ഒട്ടുംതന്നെ അസ്ഥാനത്തിലല്ല. മാത്രമല്ല, വഞ്ചിബിരുദിന്റെ വ്യാപ്തിയും ചരിത്രവും നോക്കുമ്പോഴും ഇത്തരത്തിൽ വിചാരിക്കുന്നതാണ് സമീചീനതരമെന്നുകൂടി പറയേണ്ടതുണ്ടു്. പുറമെ, വഞ്ചിപുരളീശൻ കേരളവർമ്മാവ് തീപ്പെട്ടപ്പോഴും അദ്ദേഹത്തിന്റെ ശേഷക്രിയ ചെയ്യുവാനായി ഉമയമ്മറാണി 'നെടുമങ്ങാട്ട് കോയിക്കൽനിന്നു' കേരളവർമ്മാവെ വരുത്തി ക്രിയ നടത്തിച്ചു എന്നു് ശ്രീമാൻ പരമേശ്വരയ്യർ പറഞ്ഞുകാണുന്നുണ്ടു്. അമ്മാമനുള്ള വഞ്ചിബിരുദ് മരുമകനുമുണ്ടായിരുന്നുവെന്നു വിചാരിക്കുന്നതു് ന്യായമാണല്ലോ. വഞ്ചിപുരളീശൻ അമ്മാമൻ കേരളവർമ്മനോടൊപ്പം മരുമകൻ പുരളീശൻ കേരളവർമ്മാവും തെൻകേരളത്തിൽ ഉണ്ടായിരുന്നുവെന്നാണല്ലോ അയ്യരുടെ പ്രസ്താവനയിൽനിന്നു തെളിയുന്നതു്. അമ്മാവനെപ്പോലെതന്നെ മരുമകൻ തമ്പുരാനും കുറച്ചു വിദ്വത്താവും കവിതയും ഉണ്ടായിരുന്നുവെന്നൂഹിക്കുന്നതു് അസ്ഥാനത്തിലല്ല. മരുമകൻ വഞ്ചി (പുരളീശൻ) കേരളവർമ്മാവ് രാമനാട്ടമെഴുതി കൊട്ടാര

ക്കരെ അരങ്ങേററിച്ചുവെന്ന് എന്തുകൊണ്ടു വിചാരിച്ചുകൂടാ? ഈ മതത്തെ അനുകൂലമാക്കുന്നതായ ചരിത്രസംഗതികളൊന്നും ഇതേവരെ കണ്ടിട്ടില്ലെന്നുംകൂടി ഈ പ്രകൃതത്തിൽ പറയേണ്ടതുണ്ടു്. ഈ അഭിപ്രായം സ്ഥൂലദൃഷ്ട്യാ ഐതിഹ്യത്തിനുള്ള ന്യൂനത പരിഹരിക്കുന്നുണ്ടെന്നു മാത്രമല്ല, മദ്ധ്യകേരളത്തോടുകൂടിയുള്ള ഗ്രന്ഥകാരൻെറ ബന്ധം, രാമനാട്ടത്തെത്തുടൻറുണ്ടായ കഥകളികളോടുള്ള കോട്ടയം തമ്പുരാൻെറ ബന്ധം എന്നീ സംഗതികൾ ഓക്കുമ്പോൾ അത്യന്തം സംഗതമായിത്തോന്നുകയും ചെയ്യുന്നുണ്ടു്. ഈ വിഷയത്തെപ്പററിയുള്ള ദീഘചച്ച തൽക്കാലം നിത്തിവയ്ക്കേണ്ടതുകൊണ്ടു്, സാഹിത്യപ്രണയികളുടെ ശ്രദ്ധയെ ഈ വിഷയത്തിലേയ്ക്കു ക്ഷണിക്കണമെന്നു മാത്രമേ ഈ പ്രകൃതത്തിൽ ഞങ്ങൾ ഉദ്ദേശിച്ചിട്ടുള്ളു.

---

